ഓം നമോ ഭഗവതേ വിദ്യാധിരാജായ

# ശ്രീവിദ്യാധിരാജചരിതാമൃതം



മഹാകവി മുതുകുളം ശ്രീധർ

VIDHYADHIRAJA CHARITHAMRUTHAM
Malayalam Biography

By
Muthukulam Sreedhar M.A
(Kaviraj Mahakavi Panditharatnam)
Sreemandiram Puthen Kottackakam
Chennithala.

Published by
The Author

First edition 2006
Copies 1000
Printed at
Darsana Offset
Thottabhagom, Thiruvalla
Ph: 0469 2619128



PRICE Rs. 65/-

# ഉള്ളടക്കം

# അവതാരിക

ഭാരതത്തിന്റെ സംസ്കാരം നമ്മുടെ ആർഷ പാരമ്പര്യത്തിൽ അധിഷ്ഠിതമാണ്. അന്യാദൃശങ്ങളും അദൃഷ്ടപൂർവ്വങ്ങളുമായ ചിന്തകളും ആശയങ്ങളും ഓരോ കാലഘട്ടങ്ങളിൽ അവതരിച്ച ആചാ ര്യന്മാർ ചരിത്രത്തെ ദീപ്തമാക്കിക്കൊണ്ട് ആവിഷ്കരിച്ചുപോന്നിട്ടുണ്ട്. അവയുടെ സഞ്ചിത ശക്തിയും ചൈതന്യവും സമൂഹത്തിന്റെ അഗാ ധതലങ്ങളിൽ എന്നും സുദൃഢമായ സ്വാധീനം ചെലുത്തുന്നു. അതുകൊണ്ട് അത്തരം മഹാപുരുഷന്മാരെ ക്രാന്തദർശികളായും യോഗീശ്വരന്മാരായും നാം വാഴ്ത്തുന്നു. അവരുടെ വാക്കുകളും പ്രവൃത്തികളും മാത്രമല്ല, രേഖപ്പെടുത്തി കിട്ടിയിട്ടുള്ള ജീവിത സ്പന്ദനങ്ങളോരോന്നും വർത്തമാന കാലത്തിൽ പ്രകാശം പരത്തുന്ന ദീപയഷ്ടികളാണ്. അവയെ സമാഹരിച്ചും സംയോജിപ്പിച്ചും ആധുനിക തലമുറയ്ക്ക് മാർഗ്ഗദർശകമാക്കാനുള്ള ഏതു യത്നവും സ്വാഗതാർ ഹമാണ്. ഉജ്ജ്വലമായ പ്രതിഭാപ്രകർഷവും ഊർജ്ജിതാശയത്വവും പരിഷ്കരണോന്മുഖത്വവും കൊണ്ട് കേരളത്തിന്റെ ആദ്ധ്യാത്മികവും സാമൂഹികവുമായ ജീവിത മണ്ഡലങ്ങളിൽ അതലസ്പർശിയായ പരിവർത്തനത്തിന് ഹേതുഭൂതനായ ഒരു മഹർഷി വര്യനെ പുരസ്ക രിച്ചാണ് ഈ യത്നം എന്നു വരുമ്പോൾ അതിന്റെ മൂല്യവും കാന്തിയും ഏറെ വർദ്ധിക്കുന്നു. മഹാകവി മുതുകുളം ശ്രീധർ രചിച്ച ശ്രീവിദ്യാ ധിരാജ ചരിതാമൃതം എന്ന ഗ്രന്ഥം ഈ പശ്ചാത്തലത്തിലാണ് വീക്ഷിക്കപ്പെടേണ്ടതും വിലയിരുത്തപ്പെടേണ്ടതും.

ശ്രീവിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികളുടെ ജീവിതം ഏതാനും കഥകളിലോ സംഭവങ്ങളിലോ സംഗ്രഹിക്കുവാൻ കഴിയുന്നതല്ല. അജ്ഞേയവും അപ്രതിഹതവുമായ അനേകം അന്തഃപ്രവാഹങ്ങളോടു കൂടിയ ഒരു മഹാസാഗരമാണത്. അതിന്റെ ആഴവും പരപ്പും അറിഞ്ഞവരില്ല. ശുഭ്രവസ്ത്രം ധരിച്ച് സൗമ്യനായ ഒരു അവധൂതനായി സഞ്ചരിച്ചിരുന്ന അദ്ദേഹം യോഗസാധനകൾ കൊണ്ട് ലോകരെ വിസ്മയചിത്തരാക്കിയ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. കുട്ടികളോടും കുടുംബിനികളോടും വാത്സല്യനിധിയായ

കാർണവരെപ്പോലെ സ്നേഹോപദേശം ചെയ്തിരുന്നതിനോടൊപ്പം ഗൃഹസ്ഥ ശിഷ്യർക്ക് അദ്ധ്യാത്മവിദ്യയുടെ പാഠങ്ങളും സാധനകളും വൈദഗ്ധ്യത്തോടെ പറഞ്ഞുകൊടുത്തിരുന്നു. നിശ്ചിതമായ യുക്തിചിന്തയും അപാരമായ ധിഷണാവിലാസവുംകൊണ്ട് ഗംഭീരമായ എത്രയോ ഗവേഷണ പ്രബന്ധങ്ങൾ തന്റെ അവിരാമമായ ലോക സഞ്ചാരത്തിനിടയ്ക്ക് നമുക്കുവേണ്ടി രചിച്ചുതന്നു. ഒരതിമാനുഷന്റെ അത്ഭുതലീലകളായി മാത്രമേ ഇന്നത്തെ ലോകത്തിന് ഇതൊക്കെ കാണാൻ സാധിക്കുകയുള്ളു. ഭാഷയുടെ പരിമിതിക്കുള്ളിലും ഒരു ഗ്രന്ഥത്തിന്റെ പരിധിക്കുള്ളിലും ഒതുക്കി നിർത്താവുന്നതല്ല വിദ്യാ ധിരാജ ചരിത്രത്തിന്റെ വ്യാപ്തി. അതുകൊണ്ടായിരിക്കാം ചട്ടമ്പി സ്വാമി തിരുവടികളുടെ ജീവിത ചരിത്രമോ ഗ്രന്ഥങ്ങളുടെ പഠനമോ ഏറെയൊന്നും മലയാളത്തിൽ ഉണ്ടായിട്ടില്ലാത്തത്. ഉണ്ടായിട്ടുള്ളതു തന്നെ അപൂർണ്ണങ്ങളാണുതാനും.

ഹിന്ദുസമൂഹത്തിൽ ജാതി ഉപജാതി ഉച്ചനീചത്വം, തൊട്ടു കൂടായ്മ തീണ്ടികൂടായ്മ തുടങ്ങിയ ദുരാചാരങ്ങളും അന്ധവിശ്വാ സങ്ങളും അടിച്ചേല്പിച്ച്, ബ്രാഹ്മണരുടെ മേൽക്കോയ്മ ഊട്ടി ഉറപ്പിച്ചതോടുകൂടി ഹിന്ദുസമൂഹം ശിഥിലമായിക്കൊണ്ടിരുന്ന കാല ഘട്ടത്തിൽ ബ്രാഹ്മണാധിപത്യത്തിനും അതു നിലനിർത്തുന്നതിനായി അവർ തന്നെ രൂപം കൊടുത്ത വിശ്വാസ പ്രമാണങ്ങൾക്കും എതിരായി ശബ്ദമുയർത്താൻ നിർഭയം ആദ്യമായി മുമ്പോട്ടു വന്ന യതീശ്വരൻ ആയിരുന്നു ചട്ടമ്പിസ്വാമികൾ എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്. മതാനുശാസനങ്ങളായി മതമേധാവികൾ ആശ്രയിച്ച ശ്രുതിയും സ്മൃതിയും തന്നെയാണ് സ്വാമി തിരുവടികൾ തന്റെ വാദഗതി സമർത്ഥിക്കുവാൻ ഉപയോഗിച്ചത്. ധീരമായ ഈ കാൽവയ്പാണ് ഹിന്ദുസമൂഹത്തിൽ വിപ്ലവകരമായ മാറ്റങ്ങൾക്ക് ആരംഭം കുറിച്ചത്. സമൂഹത്തിൽ നിലനിന്നിരുന്ന തെറ്റായ വിശ്വാസങ്ങളെയും ചരിത്ര ത്തെയും തിരുത്തി ഒരു ഏകീകൃത ഹിന്ദു സമൂഹത്തെ വാർത്തെടുക്കുക എന്നുള്ള ലക്ഷ്യത്തിൽ സ്വാമി തിരുവടികൾ രചിച്ച 'വേദാധികാര നിരൂപണം' 'പ്രാചീന മലയാളം' തുടങ്ങിയ കൃതികൾ ആ കാലഘട്ട ത്തിൽ സമൂഹത്തിൽ കോളിളക്കം സൃഷ്ടിച്ച ഗ്രന്ഥങ്ങളാണ്.

സംസ്കൃതത്തിലും മലയാളത്തിലും പരിപക്വമായ പാണ്ഡിത്യവും, സുദീർഘമായ അനുഭവ സമ്പത്തും ലോകപരിചയവും സ്വാമി തിരുവടികളുടെ ജീവിത പരിസരങ്ങളും ആരാധക ഗണവുമായുള്ള തീഷ്ണ ബന്ധവും, ഗഹനങ്ങളായ ഗ്രന്ഥങ്ങളുടെ അന്തർഭാവത്തിലെ അമൃതാംശം കണ്ടെത്താനുള്ള ദാർശനികമായ ഉൾകാഴ്ചയും എന്നിങ്ങനെ ഒരു ജീവചരിത്രകാരനു വേണ്ട സമസ്തസിദ്ധികളും ആർജ്ജിച്ചിട്ടുണ്ട് മഹാകവി മുതുകുളം ശ്രീധർ. വിദ്യാധിരാജ വിജയം എന്നൊരു സംസ്കൃത മഹാകാവ്യം അദ്ദേഹം നേരത്തെ തന്നെ രചിച്ചിട്ടുണ്ട്. ആ കൃതഹസ്തതയുടെ തെളിച്ചം ശ്രീവിദ്യാധിരാജ ചരിതാമൃതത്തിൽ പ്രകടമാണ്. ഗ്രന്ഥനാമം സൂചിപ്പിക്കുന്നതുപോലെ ഇതൊരു ജീവചരിത്രം മാത്രമല്ല. മഹനീയമായ ഒരു ചരിത്രത്തിലെ അമൃതസമാനമായ രസബിന്ദുക്കളോരൊന്നും അനുവാചകർക്ക് ആസ്വാദ്യമായ തരത്തിൽ പകർന്നുകൊടുക്കുകകൂടി ചെയ്യുന്നു ഈ വിശിഷ്ടകൃതി.

പതിനെട്ടദ്ധ്യായങ്ങളിലൂടെ അനുക്രമമായി ജീവിത കഥ വിവരിച്ചുപോകുകയാണ്. ഏഴാം അദ്ധ്യായം ചട്ടമ്പി സ്വാമി തിരുവടികളുടെ വേദാധികാരനിരൂപണം, പ്രാചീന മലയാളം, ആദിഭാഷ, അദ്വൈത ചിന്താപദ്ധതി ജീവകാരുണ്യ നിരൂപണം തുടങ്ങിയ ഗ്രന്ഥങ്ങളെപ്പറ്റിയുള്ള ദിഗ്ദർശനമാണ്. മുതുകളം ശ്രീധറിനെപ്പോലെ അഭിജ്ഞനായ ഒരു ജീവചരിത്രകാരനിൽ നിന്നും പ്രൗഢമായ ഒരു പഠനം പ്രതീക്ഷിക്കുന്ന വായനക്കാർക്ക് അതിന്റെ അഭാവം അല്പം നിരാശയുണ്ടാക്കാൻ ഇടയുണ്ട്. പ്രത്യേകമായ പഠനം അർഹിക്കുന്നതുകൊണ്ടായിരിക്കാം അതിന് മുതിരാതിരുന്നത്. സ്വാമി തിരുവടികളുടെ പ്രകാശിതങ്ങളും അപ്രകാശിതങ്ങളുമായ കൃതികളെ സംബന്ധിച്ച് ചുരുക്കം ചിലതൊഴിച്ചാൽ വിശകലനാത്മകവും സംഗ്രഹവുമായ ഒരു പഠനം പുറത്തുവന്നിട്ടില്ല. ആ വഴിക്ക് ഒരു ഗ്രന്ഥരചനയ്ക്ക് ശ്രീ. മുതുകുളം ശ്രീധർ പരിശ്രമിച്ചു കാണുവാൻ പരശതം സ്വാമി ഭക്തന്മാരോടൊപ്പം ഞാനും ആഗ്രഹം പ്രകടിപ്പിക്കുകയാണ്.

സ്വാമി തിരുവടികളുടെ സന്യാസി ശിഷ്യന്മാരെപ്പോലെ തന്നെ പ്രധാനികളായിരുന്നു ഗൃഹസ്ഥ ശിഷ്യരും. സവിശേഷമായ ഒരു ബന്ധമായിരുന്നു അവരുമായി സ്വാമി പുലർത്തിയിരുന്നത്. ആ ബന്ധ

ത്തിന്റെ ഊഷ്മള ഭാവം കേട്ടറിഞ്ഞ പിൻതലമുറയിലെ ചിലരെങ്കിലും ഇപ്പോഴും ജീവിച്ചിരിപ്പുണ്ടാവും. അത്തരം കൊച്ചു കൊച്ചറിവുകൾ നമ്മുടെ സംസ്കാരത്തിന്റെ വിലപ്പെട്ട സമ്പത്തു കളാണ്. അവയിൽ പലതും നമുക്ക് ഇവിടെ വായിച്ചറിയാം.

മഹാകവി മുതുകുളം ശ്രീധറിന്റെ ഈ ജീവിത ചരിത്രഗ്രന്ഥം ലളിതമായ രചനാരീതികൊണ്ട് അതീവ ഹൃദ്യമായിട്ടുണ്ട്. ഗിരിവര സദൃശമായ ഒരു മഹാ വ്യക്തിത്വത്തെ വ്യത്യസ്ത വീക്ഷണ കോണു കളിലൂടെ അദ്ദേഹം നമുക്ക് കാണിച്ചുതരുന്നു. പലവശങ്ങളിൽ നിന്നും ടോർച്ച് തെളിച്ച് തന്നതെന്നപോലെ സമഗ്രമായ ഒരു ദർശനം നമുക്ക് ലഭിക്കയും ചെയ്യുന്നു. ആദിശങ്കരന് ശേഷം കേരളം കണ്ടതിൽ വച്ച് ഏറ്റവും വലിയ പ്രതിഭാധനനും യോഗീശ്വരനുമായ ചട്ടമ്പി സ്വാമി തിരുവടികളെപ്പറ്റിയുള്ള ഏതു ഗ്രന്ഥവും മലയാള ഭാഷയ്ക്ക് വില പ്പെട്ടൊരു ആഭരണമാണ്. വിദ്യാധിരാജ സാഹിത്യത്തെ സംബന്ധിച്ചിട ത്തോളം അല്പവിഭൂഷിതമായ കൈരളിയുടെ കണ്ഠത്തിൽ ഇപ്രകാരം ഒരു സ്വർണ്ണപ്പതക്കം അണിയിച്ച് അലങ്കരിച്ച മഹാകവി മുതുകുളം ശ്രീധർ സർവ്വദാ പ്രശംസനീയനാണ്. അദ്ദേഹത്തിന്റെ ഈ സദുദ്യമം സാർവ്വത്രികമായ ശ്ലാഘയും ആദരവും കൈവരിക്കട്ടെ എന്ന ആശം സകളോടെ ഞാൻ സസന്തോഷം സഹൃദയ സമക്ഷം സമർപ്പിക്കുന്നു.

അഡ്വ. റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
(മുൻ തിരു. ദേവസ്വംബോർഡ് പ്രസിഡന്റ്)

# അദ്ധ്യായം ഒന്ന്

## ആമുഖം

ശതാബ്ദങ്ങൾക്കിടയിൽ വല്ലപ്പോഴുമൊക്കെ മാത്രമേ മഹാൻമാർ ജനിക്കാറുള്ളു. ലോകത്തിനു ആവശ്യമായ ഘട്ടങ്ങളിലേ അങ്ങനെയുള്ള മഹനീയ വ്യക്തികളുടെ ഉദയംകൊണ്ടു സർവ്വംസഹയായ വസുധാദേവി ധന്യയാകുകയും ചെയ്യാറുള്ളു.

"പരിത്രാണായ സാധൂനാം
വിനാശായ ചദൂഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ"

എന്ന പ്രസ്താവനയുടെ അന്ത:സത്ത ഉൾക്കൊണ്ടുതന്നെയാണ് മഹത്തുക്കൾ ജനിക്കുന്നത്. അവരുടെ ഉദയം പലപ്പോഴും പലർക്കും അജ്ഞാതവും അജ്ഞേയവുമായിരിക്കും. ആദ്യകാലത്തു ആ മഹോദയം സാമാന്യജനങ്ങൾക്കു തികച്ചും യാദൃച്ഛികമായ ഒരു സംഭവം മാത്രമായിരിക്കും.

ഭഗവാന്റെ അവതാരങ്ങൾ പോലെ എപ്പോഴും എന്തെങ്കിലും ലക്ഷ്യത്തിനുവേണ്ടി മാത്രമായിരിക്കും. അജ്ഞേയ മാഹാത്മ്യമാർന്ന് അത്തരം വിശിഷ്ട വ്യക്തികളുടെ ഭൂലോകത്തിലേക്കുള്ള വരവ് പ്രപഞ്ചത്തെ ആവരണം ചെയ്യുന്ന സ്ഥൂലവും സൂക്ഷ്മവുമായ തമ:പടവങ്ങളെ ഉന്മൂലനം ചെയ്തു അന്തരീക്ഷത്തെ പവിത്രതരമാക്കി ഭൂമിഭാരത്തെ ലഘൂകരിക്കുകയാണ്. ജഗന്നിയന്താവ് ആ മഹാപുരുഷൻമാരെ ഏല്പിച്ചുവിടുന്ന ദൗത്യം. ആ വിശിഷ്ടദൗത്യം സാധിച്ചുകഴിഞ്ഞാൽ ഉടൻതന്നെ ആ ജ്യോതിസ്സുകൾ അപ്രത്യക്ഷമാവുകയും ചെയ്യും. ജീവലോകത്തിന്റെ നന്മ മാത്രം ലക്ഷ്യമാക്കിയുള്ള അവരുടെ പ്രവർത്തനത്തിന്റെ ഫലം അനന്തവും വിശാലവുമാകുന്നു. "ഋച അക്ഷരേ ചരമേ

വ്യോമൻ" (ഋഗ്വേദത്തിലെ അനശ്വരവചനങ്ങൾ അത്യുത്കൃഷ്ടങ്ങളും ആകാശംപോലെ അനന്തങ്ങളും വിശാലങ്ങളുമാകുന്നു.) എന്നു പറ ഞ്ഞതുപോലെയാകുന്നു അത്തരം മഹാത്മാക്കളുടെ പ്രവർത്ത നങ്ങളുടെ പരിണത പ്രയോജനങ്ങൾ)

"ഭാരതരാജ്യത്തിലെ പൂർവരാമൃഷിന്ദ്രന്മാർ

പാരിനുള്ളടിത്തറ പാർത്തുകണ്ടറിഞ്ഞവർ"

എന്നമാതിരി പ്രശംസകൾക്കു അവർ എല്ലാക്കാലത്തും അർഹരായി രുന്നു. ജീവലോകത്തിന്റെ, വിശേഷിച്ചും മാനവലോകത്തിന്റെ തീരാദു:ഖങ്ങൾക്കു അറുതിവരുത്താൻവേണ്ടി അവതരിച്ചിട്ടുള്ള അത്തരം മഹാത്മാക്കളുടെ പട്ടിക ഭാരതത്തെ സംബന്ധിച്ചിടത്തോളം ദീർഘദീർഘമാണ്.

അഹിംസതന്നെ പരമമായ ധർമ്മം എന്നു കരുതി ജീവിതം നയിച്ച ഈ ജീവമുക്തൻമാരുടെ എക്കാലവും നിലനില്ക്കുന്ന സുകൃ തശക്തിയാൽ ഭാരതം ഇന്നും ധാർമ്മികതയ്ക്കു വലിയ കോട്ടം തട്ടാതെ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ധർമ്മോ രക്ഷതി രക്ഷിത: എന്നാണല്ലോ ആപ്തവാക്യം. മുക്തിയിലേക്കുള്ള മാർഗ്ഗവും അഹിം സതന്നെ.

മനുഷ്യജീവിതത്തിന്റെ ആത്യന്തികലക്ഷ്യം ഈശ്വര സാക്ഷാ ത്കാരമാണല്ലോ. അനേകം മറ്റു ജീവികളുടെ ജന്മം കഴിഞ്ഞാണല്ലോ മനുഷ്യജന്മം ജീവിയ്ക്കു ലഭിക്കുന്നത്. അപ്രകാരം അപൂർവ്വമായി കിട്ടുന്ന മനുഷ്യജന്മം ധന്യമാക്കുന്നതിനുവേണ്ടി പ്രഥമ കരണീയം തന്നെയാണ് ഈശ്വരസാക്ഷാത്കാരം. ജീവിസ്നേഹം ആണ് അതിനു അത്യന്താപേക്ഷിതമായ ഉപാധി. സദാചാരവും സന്മാർഗ്ഗ നിഷ്ഠയും പ്രസ്തുത വിശിഷ്ടവൃത്തിയുടെ സഹോപാധികളാകുന്നു. ശുഭകർമ്മ ങ്ങൾ അനുഷ്ഠിച്ചു എത്രകാലം ജീവിച്ചാലും ആ കർമ്മങ്ങൾ മുക്തിക്കു തടസ്സമാവുകയില്ലെന്ന തത്ത്വത്തിന് ഉദാഹരണമാകുന്നു ജീവൻമുക്ത രുടെ ജീവിതം. കർമ്മവും ജ്ഞാനവുംകൊണ്ടു ഉപാസനയിലൂടെ പര

മതത്ത്വത്തിൽ എത്താൻ സഹായകമായ രഹസ്യമാർഗ്ഗത്തിന്റെ ഉപദേശമാണ് ഇവരുടെ സ്വാത്ത്വികമായ ജീവിതം ജനങ്ങൾക്കു നൽകുന്നത്.

മനുഷ്യൻ, എല്ലായ്പോഴും കർമ്മ നിരതമാകയാൽ സ്വന്തം ശുഭ കർമ്മങ്ങളുടേയും, അശുഭകർമ്മങ്ങളുടേയും ഫലമായി നിരന്തരം പുണ്യവും പാപവും ആർജ്ജിച്ചുകൊണ്ടിരിക്കുന്നു. ഇവയാണ് ജീവിതത്തിൽ മനുഷ്യൻ യഥാവിധി അനുഭവിക്കുന്നത്. അതിനാൽ ശുഭ കർമ്മങ്ങൾ അനുഷ്ഠിച്ചു സുകൃതജീവിതം പുരോഗമിപ്പിക്കാനും അശുഭ വാസനകൾക്കു അധീനരാകാതിരിക്കാനും മനുഷ്യൻ എല്ലായ്പോഴും യത്നിക്കണം. ശ്രേഷ്ഠമായ ജീവിതത്തിനു ശുഭകർമ്മങ്ങളോടുള്ള ആഭിമുഖ്യമാണ് പ്രധാനം. ലോകത്തിൽ ആർക്കും കർമ്മം ചെയ്യാതെ ജീവിക്കാൻ സാധ്യമല്ല. "നഹി ദേഹഭൃതാ ശക്യം തൃക്ത്യംകർമാണ്യ ശേഷത" (ഗീത) ആർക്കും കർമ്മങ്ങൾ ചെയ്തുകൊണ്ടേ ജീവിക്കാൻ പറ്റുകയുള്ളു. ശരീരാവധികർമ്മം അനുപേക്ഷണീയമായിവരുന്നു എന്നു സാരം. എന്നാൽ കർമ്മങ്ങൾക്കു ഇവിടെ ശുഭകർമ്മങ്ങളെന്നാണ് അർത്ഥസങ്കല്പം.

"പ്രാർപയതു ശ്രേഷ്ഠതമായ കർമണേ" എന്നാണ് യജൂർവേദത്തിന്റെ തുടക്കം തന്നെ. മനസാ വാചാ കർമണാ ഒരു ജീവിയേയും ദ്രോഹിക്കാത്ത കർമ്മമത്രേ ശ്രേഷ്ഠ കർമ്മം. അതായതു ബഹുജനോപകാരപ്രദമായ കർമ്മം എന്നു സാരം. ഇഷ്ടവും പൂർത്തവും. വേദവിധിപ്രകാരമുള്ള കർമ്മം ഇഷ്ടം. ലൗകികവും സർവ്വോപകാരകവുമായ കർമ്മം പൂർത്തം. അതും യജൂർവേദം പരാമർശിച്ചിട്ടുണ്ട്. ഇഷ്ടാപുർത്തങ്ങളുടെ വിഭാഗങ്ങളെക്കുറിച്ചുള്ള ചിന്ത ഇവിടെ തിരസ്കരിക്കപ്പെടുന്നു.

വേദം അപൗരുഷേയമാണെന്ന ചിരന്തനമായ പ്രസ്താവം പൊതുവേ അംഗീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും അതു സാമാന്യബുദ്ധിക്കു യുക്തിസഹമായി തോന്നുന്നില്ലെന്നതു ഒരു പരമാർത്ഥം മാത്രമാണ്. അപൗരുഷേയമെന്നതിനു സാധാരണ പുരുഷനിർമ്മിതമല്ലെന്നും അസാധാരണ പുരുഷവിരചിതമാണെന്നും വ്യാഖാനിക്കാനുള്ള ബുദ്ധി

പരിപാകം ലഭ്യമാക്കുന്ന പക്ഷം ആ യുക്തിഹാനി പ്രതീതി നിരാകരിക്കാൻ സാധിച്ചേക്കും. അന്യൂനമായ തപഃശക്തിയാൽ ബ്രഹ്മസാക്ഷാത്കാരം ലഭിച്ച് ജീവന്മുക്തരായിത്തീർന്ന ചില യോഗിവര്യൻമാരാൽ വിരചിതമാണ് വേദമെന്നു ധരിക്കുന്നതിൽ വലിയ പാകപ്പിഴയ്ക്കു അവകാശവുമില്ല. കൂടാതെ, ഋഗ്വേദാദികളിലെ ചില സൂക്തങ്ങളുടെ ഋഷിമാരെ പ്രത്യേകം സൂക്താരംഭത്തിൽ നിർദ്ദേശിച്ചിരിക്കുന്നതും മേൽപ്പറഞ്ഞ അഭിപ്രായത്തിനു ഉപോദ്ബലകമാകുന്നു. ഐശ്വര്യസിദ്ധി കൈവരിച്ചിട്ടുള്ള യോഗിവര്യൻമാർക്കു ദുർഗ്രഹമോ, ദുഷ്പ്രാപമോ ആയി യാതൊന്നും തന്നെ ഈ പ്രപഞ്ചത്തിൽ ഇല്ലെന്നുള്ളതും പ്രത്യേകം സ്മരണീയമത്രേ. ഋഷികളുടെ നാടായ ഭാരതം ആർഷഭാരതം എന്നു പുരാതന കാലം മുതൽക്കേ പേർപെറ്റതാകുന്നു. വിവിധ വിഷയങ്ങളിൽ സുദൃഢമായ അവഗാഹം ആർജ്ജിച്ചിരുന്ന ആ മഹാത്മാക്കളുടെ സേവാവിധികളാൽ അതു സകലലോകസമാദരണീയവുമായി സ്വന്തം മഹിമാതിശയം പ്രസരിപ്പിച്ചുകൊണ്ടുമിരുന്നു. വേദാന്തം മുതൽ കാമകലവരെയും ആ പണ്ഡിതൻമാരുടെ നാവിൻതുമ്പിൽ നൃത്തമാടിയിരുന്നു. സകലലോകങ്ങൾക്കും പ്രയോജനപ്രദമായ ആ വിജ്ഞാന വൈഖരീനാദം ആഗോളം വ്യാപിക്കുകയും ചെയ്തു. അതിനാൽ ഇന്നും ഭാരതം ആ വിശിഷ്ട മേഖലകളിൽ പ്രവർത്തിച്ചുകൊണ്ടുമിരിക്കുന്നു. ലോകാരംഭം മുതൽ തന്നെ ഏതെങ്കിലും പ്രകാരത്തിൽ വിദേശീയരെ സമാകർഷിച്ചുകൊണ്ടിരിക്കുന്ന ഈ പാവന ഭൂഭാഗത്തിന്റെ തെക്കറ്റത്ത് "കേശാന്തത്തിൽ ചാർത്തിയ പുഷ്പമാല്യം പോലെ" പരിലസിക്കുന്ന കൊച്ചുകേരളവും ഇപ്പറഞ്ഞ ആർഷസിദ്ധികളുടെ നിറകുടമാണ്.

കാലടിയിൽ തിരുവവതാരം ചെയ്ത ആദിശങ്കരാചാര്യസ്വാമികൾ ഈ സർവ്വജ്ഞതാ വിലാസത്തിന്റെ ആകാരമായി പ്രശോഭിച്ചു. മഹാത്മാക്കളെ വേണ്ടവിധം സമാദരിക്കുന്നതിലുള്ള വൈമുഖ്യം സമകാലിക കേരളത്തിനു പണ്ടുമുതൽക്കേ സ്വായത്തമായിരുന്നതായിട്ടാണ് കേട്ടറിവ്. അനുഭവങ്ങളും അതിൽനിന്നും ഒട്ടും ഭിന്നമല്ല.

താൻപോരിമയും പരോത്കർഷസഹിഷ്ണുതയും ഒരു കാലത്ത് നായകത്വവും കൊടികുത്തിവാണിരുന്ന ഒരു സമുദായത്തിൽ

വന്നു പിറന്നതുകൊണ്ട് വേണ്ടത്ര പരിഗണനയോ പ്രശംസയോ പ്രചുരപ്രചാരമോ ലഭിക്കാതെ പോയ ഒരു മഹർഷീശ്വരനാണ് മഹാപ്രഭാവനായ ശ്രീവിദ്യാധിരാജൻ അല്ലെങ്കിൽ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ. (ഈ എളിയ അഭിപ്രായം അരോചകമായിത്തോന്നുന്നവർ സദയം ക്ഷമിക്കുമാറാകണം.) അദ്ദേഹത്തിന്റെ സർവ്വജ്ഞതയും മഹാത്മ്യങ്ങളും ഈ ഭൂമണ്ഡലത്തിൽ വേണ്ടത്ര പ്രചരിക്കേണ്ടിയിരിക്കുന്നു.

# അദ്ധ്യായം രണ്ട്

# ജനനവും ബാല്യവും

തിരുവനന്തപുരം നഗരത്തിനു അല്പം വടക്കുമാറിയാണ് കൊല്ലൂർ എന്ന ചെറിയ ഗ്രാമം. ഹരിതമനോഹരമായ ചെറുകുന്നുകൾ ആ ഗ്രാമത്തിനു ഭംഗികൂട്ടുന്നു. വിശാലങ്ങളായ വയലേലകൾ പച്ചപ്പര വതാനി വിരിച്ച ആ പ്രദേശം നയനാകർഷകമാണ്. കിളികളുടെ കളക ളാരവവും സസ്യങ്ങളുടേയും തരുലതാദികളുടേയും സമ്പുഷ്ടമായ ചേതോഹാരിതയും ആ ഭൂവിഭാഗത്തെ കൂടുതൽ അഭിരാമമാക്കി ത്തീർത്തുകൊണ്ടിരുന്നു. ആബാലവൃദ്ധം ജനങ്ങൾക്കും ഉച്ചിഷ്ടമായ ഉത്സാഹമരുളുന്നതാണ്. അവിടുത്തെ ഭൂപ്രകൃതി പേരുകേട്ട കണ്ണൻ മൂലയും അവിടെത്തന്നെ.

കൊല്ലൂർഗ്രാമത്തിലെ ഒരു പുരാതന നായർ തറവാടായ ഉള്ളൂർ കോട്ടുഭവനത്തിൽ 1029 ചിങ്ങമാസത്തിലെ ഭരണിനക്ഷത്രത്തിൽ ഒരു ആൺകുഞ്ഞു ജനിച്ചു. അമ്മ നങ്ങാദേവിയും അച്ഛൻ അനന്തൻ എന്നു മറ്റൊരുപേരുകൂടിയുള്ള വാസുദേവശർമ്മയും ആയിരുന്നു. മാതാപി താക്കൾ കുഞ്ഞിന് അയ്യപ്പൻ എന്നു പേരിട്ടെങ്കിലും കുഞ്ഞൻ എന്നാ യിരുന്നു അതിനെ വിളിച്ചിരുന്നത്. കുഞ്ഞ് അമ്മയച്ഛൻമാരുടെ ഓമന യായി വളർന്നുവന്നു. എന്നാൽ അന്ന് ആ കുടുംബം കൊടിയ ദാരിദ്ര്യ ത്തിൽ ആണ്ടിരുന്നു. അതിനാൽ കുഞ്ഞിനെ എഴുത്തിനിരുത്താൻ പോലും കുറേ ഏറെ നാളത്തേക്കു ആ ദമ്പതിമാർക്കു സാധിച്ചിരുന്നി ല്ല. ''ആത്മന്യേവ നിലീയന്തേ ദരിദ്രാണം മനോരഥാ:'' (ദരിദ്രൻമാരുടെ മനോരഥങ്ങൾ പ്രാവർത്തികമായിത്തീരാറില്ല.) എന്നാണല്ലോ ചൊല്ല്. കുഞ്ഞിനു പത്തുവയസ്സോളം പ്രായവുമായി. സരസ്വതീപ്രസാദത്തിനു ണ്ടായ കാലവിളംബം ആ പിഞ്ചുമനസ്സിനെ വല്ലാതെ സന്തപിപ്പിച്ചു കാണണം.

കുഞ്ഞൻ തന്റെ വീടിന്റെ പര്യന്തഭൂവിൽ നിൽക്കുമ്പോൾ തന്നോടൊപ്പം പ്രായമുള്ള പല കുട്ടികളും പള്ളിക്കൂടത്തിലേക്ക് പോകു

ന്നത് ഉത്കണ്ഠയോടുകൂടി കാണാറുണ്ടായിരുന്നു. അന്യരെ പെട്ടെന്നു വശീകരിക്കാനുള്ള ആകാരവും സാമർത്ഥ്യവും കുഞ്ഞനു ജന്മ സിദ്ധമായിരുന്നു. "സർവ്വഃസഗന്ധിഷ്ഠ വിശ്വസതി "(എല്ലാവരും അവ രവരെപ്പോലെ ഉള്ളവരിൽ വിശ്വസിക്കുന്നു - കുറുകാട്ടുന്നു) എന്ന കാളിദാസവാക്യം സാർത്ഥകമാക്കിക്കൊണ്ടു ആ പള്ളിക്കൂടം കുട്ടിക ളുമായി കുഞ്ഞൻ വളരെവേഗം സൗഹാർദ്ദം സ്ഥാപിച്ചു. അവർ കൂട്ടു കാരായി മാറിയപ്പോൾ കുഞ്ഞൻ സന്തുഷ്ടനായി. ചിലപ്പോൾ അവ രോടൊപ്പം കളിക്കാനും ആ കുട്ടികളുടെ കൈയിലിരുന്ന എഴുത്തോല കൾ വാങ്ങിനോക്കാനും കുഞ്ഞൻ മറന്നില്ല. അവയിൽക്കണ്ട അക്ഷര രേഖകളെക്കുറിച്ചു ആദ്യമാദ്യം ഒന്നും തന്നെ മനസ്സിലായില്ലെങ്കിലും സ്വന്തം ഉദ്യമത്തിൽനിന്നു പിൻമാറാൻ കൂട്ടാക്കിയില്ല. കൂട്ടുകാരെക്കൊ ണ്ടുതന്നെ ഓലയിലെ എഴുത്തുകൾ വായിപ്പിക്കുകയും അവ ശ്രദ്ധാ പൂർവ്വം കേൾക്കുകയും ചെയ്തു. കുശാഗ്രബുദ്ധിയായ കുഞ്ഞനു അധി കദിവസം വേണ്ടിവന്നില്ല, ഓലയിൽ കണ്ട അക്ഷരങ്ങൾ എഴുതിപ്പഠി ക്കുവാനും അവയെ കൂട്ടി വായിക്കുവാനും അർത്ഥം ഗ്രഹിക്കുവാനും "വല്ലഭനു പുല്ലുമായുധം" സമർത്ഥന്മാർ ഏതു നിസ്സാരകാര്യവും ജീവി തത്തിൽ പ്രയോജനപ്പെടുത്തുമെന്നു സാരം.

ദാരിദ്ര്യംമൂലം കുഞ്ഞന്റെ തറവാട്ടിൽ നിത്യവൃത്തിക്കുപോലും പ്രയാസം അനുഭവപ്പെട്ടു. അതിനാൽ ബാല്യത്തിലെതന്നെ കൊല്ലൂർമ ഠക്കാരുടെ ക്ഷേത്രത്തിലെ മാലകെട്ടുജോലി കുഞ്ഞൻ ചെയ്തുതുട ങ്ങി. മാലകെട്ടികൊടുക്കുന്നതിനു കൂലിയായി നാഴി ഉണക്കലരിച്ചോറു ലഭിച്ചിരുന്നതു കുഞ്ഞനു ഒരു വലിയ അനുഗ്രഹവുമായി. അതിനു കൂട്ടാനായി മഠത്തിൽനിന്നു ഉപ്പും മുളകും സൗജന്യമായി ലഭിക്കുകയും ചെയ്തു. അങ്ങനെ തന്റെ ആഹാരക്കാര്യത്തിൽ വീട്ടുകാരുടെ ബുദ്ധി മുട്ടും കുറച്ചു. താമസിയാതെതന്നെ മഠത്തിലെ ആളുകളും കുഞ്ഞന്റെ വീട്ടുകാരും തമ്മിൽ ലോഹ്യത്തിൽ കഴിയുകയും ചെയ്തു. അതുകൊണ്ട് മഠത്തിലെ സന്തത സഹചാരിയായിത്തീരാനും കുഞ്ഞനു അവസരം ലഭിച്ചു.

"അല്ലലിൽത്തുണയാം ദൈവം

നല്ലവർക്കെപ്രകാരവും'' എന്ന തത്ത്വത്തിൽ ആരുടേയും മനസ്സ് ഉറച്ചുനില്ക്കാൻ ഉപകരിക്കുന്ന ഒരു വൃത്താന്തമാണിത്.

ആ കാലഘട്ടത്തിൽ കൊല്ലൂർ മഠത്തിലെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നതിന് ഒരു ശാസ്ത്രികൾ മഠത്തിൽ വന്നു താമസിച്ചിരുന്നു. ശാസ്ത്രികൾ അവിടുത്തെ കുട്ടികളെ പഠിപ്പിക്കുമ്പോൾ ജിജ്ഞാസുവായ കുഞ്ഞന്റെ ശ്രദ്ധയും മറ്റെങ്ങും അല്ലായിരുന്നു. അവിടെനിന്നും ലഭിക്കുന്ന ഭക്ഷണം ശരീരത്തിനു മാത്രമേ തൃപ്തിനൽകിയുള്ളു. കുഞ്ഞന്റെ സമ്പൂർണ്ണ തൃപ്തിക്കു ജ്ഞാനവിജ്ഞാനങ്ങൾ കൂടി അനുപേക്ഷണീയമായിരുന്നു.

ശാസ്ത്രികൾ ശ്ലോകങ്ങൾ ചൊല്ലുന്നതും സംഗീതാത്മകമായ അതിന്റെ ലയം പ്രസരിക്കുന്നതും തുടർന്നു ശ്ലോകം വ്യാഖ്യാനിക്കുന്നതും ആശയങ്ങൾ വിശദീകരിക്കുന്നതും കുഞ്ഞനെ ഹഠാദാകർഷിച്ചിരിക്കണം. സംഗീതം പ്രിയതരമായിരുന്നു കുഞ്ഞന്. ശാസ്ത്രികൾ പഠിപ്പിക്കുന്ന അവസരങ്ങളിൽ കുഞ്ഞൻ ഭിത്തിക്കു മറഞ്ഞുനിന്നു പഠനഭാഗങ്ങൾ വേണ്ടപോലെ ഗ്രഹിച്ചുകൊണ്ടിരുന്നു. അത്യന്തം അത്ഭുതകരമായ ഒരു മേധയുടെ ഉടമയായിരുന്നു കുഞ്ഞൻ. പ്രഥമശ്രവണത്തിൽ കാര്യങ്ങൾ ഗ്രഹിക്കുന്നതിനും അതിനെ മനസ്സിൽ സ്ഥായിയായി നിലനിർത്തുന്നതിനുമുള്ള കഴിവ് അപൂരവ്വം അത്ഭുത പുരുഷൻമാർക്കു മാത്രം ലഭിക്കുന്ന ഒരു അനുഗ്രഹ വിശേഷമാണെന്നുള്ളതു നിർവിവാദമാണല്ലോ. അത്തരം മേധാവിലാസത്തിൽ ഇതരജനങ്ങൾ വിസ്മയിച്ചുപോകുകയും സാധാരണമാകുന്നു.

മേധാവിയായ ശിഷ്യനെ ഏതു ഗുരുവും അഭിനന്ദിക്കും. തർക്കമില്ല.

ഒരു ദിവസം അവിചാരിതമായി പഠനമുറിയിൽനിന്നു പുറത്തേക്കുചെന്ന ശാസ്ത്രികൾക്കു മുമ്പിൽ,ഭിത്തിക്കു മറഞ്ഞുനിന്നു രഹസ്യമായി വിദ്യ അഭ്യസിച്ചുകൊണ്ടു നിന്ന കുഞ്ഞൻ പെട്ടെന്നു പകച്ചുപോയി. കുറ്റം ചെയ്തവനെപ്പോലെ അദ്ധ്യാപകനെ ദയനീയമായി നോക്കി തല താഴ്ത്തി നിലകൊണ്ടു. തന്റെ അപരാധം പൊറുക്കണേ എന്ന്

അപേക്ഷിക്കുന്ന മട്ടിലുള്ള ആ നില്പ് ശാസ്ത്രികളുടെ കരളലിയിച്ചു. അദ്ദേഹം മന്ദസ്മിതത്തോടെ കുഞ്ഞനെ അരികിൽ വിളിച്ചു മെല്ലെ ചോദിച്ചു.

"നീ എത്രനാളായി ഇങ്ങനെ ഒളിച്ചുനിന്നു പഠിക്കുന്നു" ?

"ഏറെക്കുറെ രണ്ടു മാസമായിക്കാണും" മറുപടി.

"എന്നിട്ടു എന്തുംമാത്രം പഠിച്ചു?"

"ഈ കാലയളവിൽ അങ്ങു ഇവിടെ പഠിപ്പിച്ചതെല്ലാം"

"എന്നാൽ ഒന്നു പരീക്ഷിച്ചുനോക്കട്ടെ!"

കുഞ്ഞൻ മറുപടി പറഞ്ഞില്ല. ശാസ്ത്രികളെ നോക്കി പുഞ്ചിരിച്ചുകൊണ്ടുനിന്നു.

വീണ്ടും ചോദ്യം -

"രാവണോ മാനുഷാദന്യൈ-

രവധ്യത്വംതഥാത്മനഃ

നിർദേവത്വേച്ഛയാനിദ്രാം

കുംഭകർണോവൃണീതച"

"മനുഷ്യനൊഴികെ മറ്റാരും തന്നെ വധിക്കുവാൻ പാടില്ല" എന്നു രാവണൻ വരം യാചിച്ചു. നിർദ്ദേവത്വം ഇച്ഛിക്കയാൽ നിർദേവത്വം എന്നു പറയാൻ ഭാവിച്ചത് ഉച്ചരിച്ചപ്പോൾ നിദ്രാവത്ത്വം എന്നായിപ്പോകയാൽ കുംഭകർണ്ണൻ നിദ്രയേയും വരമായി സ്വീകരിച്ചു." എന്നുള്ള കുഞ്ഞന്റെ ശ്ലോക വ്യാഖ്യാനം കേട്ട ശാസ്ത്രികൾ ഒരു പൊട്ടിച്ചിരിയോടെ "ബലേ ഭേഷ്" എന്നു ആവർത്തിച്ചു പറഞ്ഞു. പിറ്റേദിവസം തൊട്ടു മഠത്തിലെ പോറ്റിയുടെ കുട്ടികളോടൊപ്പം തന്റെ സമീപത്തിലിരുന്നു പഠിച്ചുകൊള്ളാനും അനുമതിനൽകി. കുഞ്ഞൻ അസാമാന്യമായ സന്തുഷ്ടി നേടി. ഗുരുവിനും അമേയമായ ആനന്ദമുണ്ടായി.

"ശ്രീമദ്ഗുരുവിനെത്തോല്പി-

ച്ചച്ഛനെക്കൊന്ന ബുദ്ധിമാൻ

അമ്മയ്ക്കൊന്നും കൊടുക്കാതെ

ഭാര്യയ്ക്കെല്ലാം കൊടുക്കണം''

എന്ന ശ്ലോകത്തിന്റെ ഭാവഭംഗി ആസ്വദിച്ചുകൊണ്ടു ശാസ്ത്രികൾ വളരെ നേരം മൗനമായി നിന്നു. കുഞ്ഞന്റെ നിപുണബുദ്ധിയാൽ സംപ്രീതനായ ശാസ്ത്രികൾ സംസ്കൃതത്തിലെ ശ്രീകൃഷ്ണവിലാസം, കുമാരസംഭവം, രഘുവംശം, മാഘം, കിരാതാർജ്ജുനീയം, നൈഷധം മുതലായ മിക്ക വിശിഷ്ടകൃതികളും കുഞ്ഞനെ പഠിപ്പിച്ചു.

''താംഹംസുമാലാ : ശരദീവ ഗംഗാം

മഹൗഷധിം നക്തമീവാത്മഭാസ:

സ്ഥിരോപദേശാമുപദേശകാലേ

പ്രപേദിരേ പ്രാക്തനജന്മവിദ്യാ:''

എന്ന കുമാരസംഭവത്തിലെ പാർവ്വതിവർണ്ണന പദ്യംപോലെ (ശരത്കാലത്തു അരയന്നക്കൂട്ടം ഗംഗയിലെന്നപോലെയും, രാത്രിയിൽ സ്വന്തം ദീപ്തി മഹൗഷധിയിലെന്നപോലെയും സ്ഥിരോപദേശയായ പാർവ്വതിയിൽ എത്തിച്ചേർന്നു) പ്രകരണം അനുസരിച്ചു ഇവിടെ കുഞ്ഞനിൽ മുജ്ജന്മത്തിലെ വിദ്യകൾ എല്ലാം എത്തിച്ചേർന്നു പ്രകാശിച്ചു എന്നു തന്നെ പറയാം. അത് ഗുരുവിനു ഏറെ ചാരിതാർത്ഥ്യമരുളുന്ന ഒരു വസ്തുതയുമാണ്.

അന്നൊക്കെ കുഞ്ഞൻ തന്റെ സമയം കഴിച്ചുകൂട്ടുന്നത് ക്ഷേത്രസന്നിധിയിലും മഠത്തിലുമായിട്ടായിരുന്നു. കൂട്ടുകാരെല്ലാം പ്രത്യേകലക്ഷ്യമൊന്നുമില്ലാതെ അങ്ങുമിങ്ങും അലഞ്ഞുതിരിയുമ്പോൾ കുഞ്ഞൻ എവിടെയെങ്കിലും ചെന്നിരുന്നു ഈശ്വര്പ്രാർത്ഥന നടത്തുക പതിവായിരുന്നു. നന്നേ ചെറുപ്പത്തിലേ അങ്ങനെയൊരു ഭക്തിവാസനാവൈഭവം ആ ബാലനിൽ പ്രത്യക്ഷപ്പെട്ടിരുന്നത് പല മഹാത്മാക്കളും പലപ്പോഴും ശ്രദ്ധിച്ചിരുന്നു. ബാലനിൽ എന്തോ ഒരു അമേയപ്രാഭവം കുടികൊള്ളുന്നുണ്ടെന്നും വിശിഷ്ടബുദ്ധികൾ ധരിക്കുകയും ചെയ്തിരുന്നു. അസമാനതയുടെ നേരെ അസൂയ തോന്നുകയോ അകല്ച്ച

ഭാവിക്കുകയോ ചെയ്ക സാധാരണമാണ്. അസൂയ നീരസത്തിനും കാരണമാകാം. കുഞ്ഞന്റെ കൂട്ടുകാർക്കും അല്പസ്വല്പം നീരസമോ അസ്വാസ്ഥ്യമോ തോന്നിക്കാണണം. അധികപ്പറ്റു സഹിക്കാൻ സാധാരണക്കാർക്കു എങ്ങനെ സാധിക്കും എന്നിരുന്നാലും ബാലത്വം സകലനീരസങ്ങൾക്കും ഒരു പരിധി കല്പിച്ചിരിക്കുമല്ലോ.

അങ്ങനെയിരിക്കെ ഒരുദിവസം ജടിലനായ ഒരു സന്ന്യാസി കൊല്ലൂർ മഠം ക്ഷേത്രത്തിൽ എത്തി സമാധിയിൽ ഇരിക്കുന്നതു കുഞ്ഞൻ കാണാനിടയായി. ആ സന്ന്യാസിയുടെ സമീപത്ത് ആ ബാലൻ തൊഴുകൈയുമായി നിന്നു. സമാധിയിൽനിന്ന് ഉണർന്നപ്പോൾ ആ സിദ്ധന്റെ ദൃഷ്ടികൾ ആദ്യമായി പതിഞ്ഞതു കുഞ്ഞനിലാണ്. കുഞ്ഞൻ ഭക്തിയോടെ തൊഴുതു നില്ക്കുന്നതുകണ്ടു ആപാദചൂഡം ഒന്നു നോക്കി. അല്പനേരത്തെ ധ്യാനത്തിനുശേഷം ആ കൊച്ചുഭക്തനെ അരികിൽവിളിച്ചു നിറുകയിൽ കൈവച്ച് അനുഗ്രഹിച്ചു. കൂടാതെ "ബാലാസുബ്രഹ്മണ്യ മന്ത്രവും" ഉപദേശിച്ചുകൊടുത്തു. എന്നിട്ടു അദ്ദേഹം അരുളി ചെയ്തു- "ഇതു നീ ജപിച്ചു സിദ്ധിവരുത്തിക്കൊള്ളുക. ഇതുകൊണ്ട് നിനക്ക് എല്ലാം സിദ്ധിക്കും" എന്ന്

അന്നു കുഞ്ഞനും പത്തു പതിനാലു വയസ്സേ ഉണ്ടായിരുന്നുള്ളു. എന്നാൽ ആ ബാലൻ പ്രസ്തുതമന്ത്രം ആചാര്യാനുജ്ഞ അനുസരിച്ചു വേണ്ടവിധം അനുഷ്ഠിക്കുകയും മന്ത്രസിദ്ധി നേടുകയും ചെയ്തു. അന്നുമുതൽക്കു കുഞ്ഞനിൽ ചില പ്രത്യേകതകളും അത്ഭുതസിദ്ധികളും തെളിഞ്ഞുകാണപ്പെട്ടു. പക്ഷേ ആ വക പ്രത്യേകതകൾ വളരെ അപൂർവ്വമായേ പ്രദർശിപ്പിക്കപ്പെട്ടിരുന്നുള്ളു. ശങ്കരാചാര്യസ്വാമികളും ബാല്യത്തിൽ അത്തരം ചില സിദ്ധികൾ ചിലപ്പോൾ മാത്രം പ്രദർശിപ്പിച്ചതായി കേട്ടിട്ടുണ്ടല്ലോ. സ്വർണ്ണ നെല്ലിക്കയുടെ കഥ പ്രസിദ്ധമാണ്. "സിദ്ധിയാൽ ബാലനും കാട്ടാമദ്ഭുതം പല മാതിരി"

ഭക്തിയും പഠനവും ചിന്തയും കുഞ്ഞനിൽ വികസ്വരമായി വർത്തിച്ചിരുന്നെങ്കിലും അവകൊണ്ടുമാത്രം ആ ബാലൻ അടങ്ങിയിരുന്നില്ല. കായികാഭ്യാസത്തിലും മനസ്സുവച്ചു. ചിത്രാലേഖ്യവും സംഗീ

തവും കുഞ്ഞനെ നന്നേ ആകർഷിച്ചു. എന്തും എപ്പോഴും ഉടൻ പഠിച്ചു തീർക്കണമെന്നുള്ള ലക്ഷ്യബോധവും അതിനുള്ള കുശാഗ്രബുദ്ധിയും ആ ബാലന്റെ സ്വായത്തമായ കൈമുതലായിരുന്നു. ഈ പ്രത്യേക പാടവമാണ് പിൽക്കാലത്തു അദ്ദേഹത്തെ സകലകലാവല്ലഭനാക്കിയത്.

# അദ്ധ്യായം മൂന്ന്

# ആദ്ധ്യാത്മിക പാരമ്പര്യം

ഒരിക്കൽ മൂന്നു ബാലൻമാർ (ചട്ടമ്പിസ്വാമികളും അദ്ദേഹത്തിന്റെ ചിറ്റമ്മ വഴിയിൽ ജ്യേഷ്ഠനും പിൽക്കാലത്തു കൊല്ലൂരമ്മാവൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ആളുമായ കൊല്ലൂർ കൃഷ്ണപിള്ളയും പിന്നീട് ഒരു അച്ചുക്കൂടം ഫോർമാനായിരുന്ന കെ. വേലുപ്പിള്ളയും) ഒരു കഥകളി കാണാൻ പോയി. കഥകളി കണ്ടു തിരിച്ചുപോരുമ്പോൾ, അർദ്ധരാത്രികഴിഞ്ഞു. അവർ കഴിവിനൊത്തു കഥകളിയുടെ വിമർശനം നടത്തിക്കൊണ്ടാണ് തിരിച്ചുവരവ്.

വഴിയരികിലുള്ള വീട്ടിൽ നിന്നു കർണ്ണകഠോരമായ ജന്തുശബ്ദങ്ങൾ ഉയർന്നുകേട്ടു. പോർക്കുകളുടേയും താറാവിന്റേയും കോഴികളുടേയും ശബ്ദമായിരുന്നു അത്. ആ ഗൃഹം മുമ്പൊരു ഭഗവതി ക്ഷേത്രം നിന്ന സ്ഥലത്താണ്. ഒരു സായിപ്പ് (ഡോ. കോർലൊളിയോ) ആ ക്ഷേത്രം നശിപ്പിച്ചു അവിടെ സ്വന്തം വീടുവച്ചു പോർക്കു കോഴി താറാവുകളോടുകൂടി താമസിക്കുകയാണ്. കൂട്ടത്തിൽ വേലുപ്പിള്ള ഒരു ചോദ്യം ഉന്നയിച്ചു.

"ഭഗവതി ഉണ്ടോ? കുന്നിൻ കോവിൽ ഭഗവതി.?"

കുഞ്ഞൻപിള്ള: "ഉണ്ട്."

"എന്നിട്ടു ഭഗവതി സായിപ്പിനോടെന്തുചെയ്തു?"

കൃഷ്ണപിള്ള ആ അഭിപ്രായം ശരിവച്ചു - "അതുള്ളതാ. ക്ഷേത്രം പൊളിച്ചുകളഞ്ഞു ബംഗ്ലാവു വച്ചിട്ടു ഭഗവതി അനങ്ങിയോ?"

അവരെ രണ്ടാളെയും തെല്ലകലെ നിർത്തിയിട്ടു കുഞ്ഞൻ അവരോട് ചോദിച്ചു -

"ഇനിക്കാണണോ? - ഭഗവതി ഉണ്ടോ ഇല്ലയോ എന്നു പരീക്ഷിക്കണോ?"

വേലുപ്പിള്ള - "ഭഗവതിയുണ്ടെങ്കിൽ കാണട്ടെ"

പറഞ്ഞു തീരുന്നതിനു മുമ്പുതന്നെ ഒരു വലിയ കല്ലു വേലുപിള്ളയെ തൊട്ടുതൊട്ടില്ല എന്ന മട്ടിൽ അയാളുടെ മുമ്പിൽ ചെന്നുവീണു. വല്ലവരും എറിഞ്ഞതായിരിക്കുമോ? എന്നു സംശയിച്ചു. വേലുപിള്ളയുടെ നാലുവശവും കല്ലുകൾ നിറഞ്ഞു. അയാൾക്കു അനങ്ങാൻ പോലും കഴിഞ്ഞില്ല. ഈ കല്ലേറുപ്രയോഗം സ്വാമികളുടെ സിദ്ധിമൂലമായിരുന്നു. സിദ്ധൻമാർക്കു ഇപ്രകാരമൊക്കെ പ്രവർത്തിക്കാൻ നിഷ്പ്രയാസം കഴിയും. ശാസ്ത്രവും അനുഭവങ്ങളും അതിനു തെളിവാകുന്നു. മന്ത്രം കൊണ്ടു ബാധയൊഴിക്കുക, രോഗം മാറ്റുക മുതലായ ചില വിദ്യകൾ കാണിച്ചു സതീർത്ഥ്യരേയും മറ്റും അതിശയിപ്പിക്കുക കുഞ്ഞനു അനായാസമായിരുന്നു. അപ്രകാരം ബാല്യത്തിലേ തന്നെ ചില ഉപാസനകളും സിദ്ധികളും അദ്ദേഹത്തിനു സ്വായത്തമായിരുന്നെന്ന് അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ പ്രസ്താവിച്ചിട്ടുണ്ട്.

പക്ഷേ ഒരു കാര്യം ഇവയിലൊന്നും തന്നെ താൻ ഒരു സിദ്ധനാണെന്നു ഒരിക്കലും കുഞ്ഞൻ അഹങ്കരിച്ചിരുന്നില്ല. തന്നെയുമല്ല; ഇവയെല്ലാം കുഞ്ഞന്റെ ആദ്ധ്യാത്മിക ജീവിതത്തിന്റെ ആദ്യത്തെ പടികളാണ് "മഹാന്തഃ സ്ഥിരസംയമാഃ" (മഹാന്മാർ ഉറച്ച സംയമനം ഉള്ളവരാകുന്നു)

പാരമ്പര്യമായിത്തന്നെ കുഞ്ഞന്റെ കുടുംബത്തിൽ ആദ്ധ്യാത്മീക യോഗികളായ പലരും ഉണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ പൂർവ്വികനായ ഒരു ഈശ്വരപിള്ള, പൂർവ്വനിശ്ചയപ്രകാരം നിത്യാനുഷ്ഠാനങ്ങളെല്ലാം കഴിഞ്ഞു ധ്യാനലീനനായി ഇരുന്നു ദേഹത്യാഗം ചെയ്ത യതിശ്രേഷ്ഠനായിരുന്നു. "നാരായണമൗനി" എന്നു വിളിക്കപ്പെട്ടിരുന്ന ഒരു മഹാത്മാവും സിദ്ധിനേടിയ സന്ന്യാസിപ്രവരനും കുഞ്ഞന്റെ പൂർവ്വികനുമായിരുന്നു. സ്വാതിതിരുനാൾ മഹാരാജാവിന്റെ കാലത്തു ജീവി

ച്ചിരുന്ന ഉമ്മിണിപ്പിള്ള എന്ന യമിയും അദ്ദേഹത്തിന്റെ പൂർവ്വികരുടെ കൂട്ടത്തിൽ ഗണനീയനാകുന്നു.

ഇങ്ങനെ പരമ്പരാഗതമായ ആദ്ധ്യാത്മീക പശ്ചാത്തലവും സ്വതഃസിദ്ധമായ ആദ്ധ്യാത്മിക വാസനാവൈഭവവും ഇണങ്ങിച്ചേർന്ന ഈ കുഞ്ഞനാണ് പിന്നീട് കേരളത്തിൽ ശ്രീ ശങ്കര ഭഗവത്പാദർക്കു ശേഷം സിദ്ധയോഗി, ജീവമുക്തൻ കേരളസംസ്കാര സമുദ്ധാരകൻ ദ്രാവിഡഭാഷാ ശാസ്ത്രജ്ഞൻ, ചിത്രകാരൻ, ഗവേഷകൻ, സകലകലാവല്ലഭൻ, സർവ്വജ്ഞൻ എന്നീ നിലകളിലെല്ലാം പ്രഖ്യാതനായിത്തീർന്ന പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ.

# അദ്ധ്യായം നാല്

# ജീവികാന്വേഷണം

സ്വന്തം ഭവനത്തിലെ കഠിനമായ ദാരിദ്ര്യം കുഞ്ഞനെ നന്നേ വിഷമിപ്പിച്ചിരുന്നു. തനിയേ പ്രയത്നിച്ചു ജീവിക്കുന്നതിലായിരുന്നു അദ്ദേഹത്തിന് താൽപര്യം. ആയിടയ്ക്കു കൊല്ലൂർ മഠത്തിലെ കണക്കെഴുത്തു ജോലിയും കുഞ്ഞനു ലഭിച്ചു. തന്റെ ജോലിക്കു കിട്ടുന്ന തുച്ഛമായ ശമ്പളം അദ്ദേഹം മാതാവിനെ ഏല്പിക്കുമായിരുന്നു. അവർ അതുകൊണ്ടു അരിഷ്ടിച്ചു നിത്യജീവിതം കഴിച്ചുകൂട്ടി.

അന്നു പേട്ടയിൽ രാമൻപിള്ള ആശാൻ എന്നു പ്രസിദ്ധനായൊരു പണ്ഡിതൻ ഒരു പാഠാലയം സ്ഥാപിച്ചു. അവിടെ സംഗീതം സാഹിത്യം മുതലായവ വിദ്യാർത്ഥികളെ പഠിപ്പിച്ചിരുന്നു. ആശാന്റെ ഖ്യാതിയാൽ ആകൃഷ്ടനായ കുഞ്ഞൻ ആ പാഠശാലയിൽ ചെന്നു ചേർന്നു. വളരെവേഗം കുഞ്ഞൻ ആശാനു പ്രിയംകരനായിത്തീർന്നു. കുഞ്ഞന്റെ കാവ്യവുത്പത്തിയും കലാഭിരുചിയും ചിന്താതത്പരതയും എല്ലാം ആശാനെയും ആകർഷിച്ചു എന്നേ പറയേണ്ടു. അന്നു ഏറെക്കുറെ കൗമാരം പ്രാപിച്ച കുഞ്ഞൻപിള്ളയെ ആശാൻ തന്റെ പാഠശാലയിലെ മോണിട്ടർ (ചട്ടമ്പി) ആയി നിയമിച്ചു. അന്നുമുതൽ സഹപാഠികളെല്ലാം അദ്ദേഹത്തെ ചട്ടമ്പി എന്നു വിളിച്ചുതുടങ്ങി. ഇതിനെത്തുടർന്നാണ് പിൽക്കാലത്ത് ആത്മീയാചാര്യവര്യനായ അദ്ദേഹം ചട്ടമ്പി സ്വാമികൾ എന്ന പേരിൽ പ്രശസ്തനും പ്രഖ്യാതനുമായിത്തീർന്നത്.

കുഞ്ഞൻ പിള്ള മുഖ്യമായും സംഗീതമാണ് ആശാനിൽ നിന്നും അഭ്യസിച്ചത്. അവിടെ അങ്ങനെ കുറെനാൾ കഴിഞ്ഞു.

ഇങ്ങനെയിരിക്കെ പലദിവസവും രാത്രിയിൽ കുഞ്ഞൻപിള്ള അപ്രത്യക്ഷനാകാറുണ്ടായിരുന്നു. സഹപാഠികൾ ഈ വിവരം ആശാനെ ധരിപ്പിച്ചു. കുഞ്ഞൻപിള്ളയുടെ പോക്ക് ഏവിടേക്കാണെന്നുള്ളത് എല്ലാവർക്കും അജ്ഞാതമായിരുന്നതിനാൽ അവരെല്ലാം എന്തൊക്കെയോ

സംശയിച്ചു എന്നു പറഞ്ഞാൽ അതിൽ അസ്വാഭാവികത ഒന്നുമില്ല ല്ലോ. എന്നാലും വസ്തുത അറിയാൻ ഒന്നു അന്വേഷിക്കുകതന്നെ യെന്നു ആശാൻ മനസ്സിലുറച്ചു. ആശാൻ അതിനുവേണ്ട ഏർപ്പാടു കളും ചെയ്തു. ഇപ്രകാരം ഒരു ദിവസം രാത്രിയിൽ ചിലർ അന്വേ ഷിച്ചു ചെല്ലുമ്പോൾ, കുഞ്ഞൻപിള്ള അടുത്തുള്ള ഒരു ദേവീക്ഷേത്ര ത്തിലെ ദേവീവിഗ്രഹത്തെ ആലിംഗനം ചെയ്തുകൊണ്ടു സമാധിയിൽ ലീനനായിരിക്കുന്നതായിട്ടാണ് കാണാൻ കഴിഞ്ഞത്. അവർ പെട്ടെന്ന് ആശാന്റെ സവിധത്തിൽ മടങ്ങിയെത്തി കണ്ട കാഴ്ച അത്ഭുതപരവശ രായി പറഞ്ഞു കേൾപ്പിച്ചു. ആശാനും സഹപാഠികൾക്കും കുഞ്ഞൻ പിള്ളയോടുള്ള ബഹുമാനം ശതഗുണീഭവിച്ചു.

വീട്ടിലെ ദാരിദ്ര്യംമൂലം കുഞ്ഞൻപിള്ളയ്ക്കു പഠനം തുടർന്നു പോകാൻ സാധിച്ചില്ല. അദ്ദേഹത്തിനു ഏകദേശം പതിനാറു വയസ്സാ യി. വീട്ടിലെ വിഷമസ്ഥിതി മനസ്സിലാക്കി കുഞ്ഞൻപിള്ള കൂലിവേ ലയ്ക്ക് പോലും തയ്യാറായി. അന്നു പുതിയ ഹജൂർ കച്ചേരിയുടെ പണി നടക്കുകയായിരുന്നു. ചൂടുകല്ലും മണ്ണും ചുമക്കുന്ന സംഘത്തിൽ അംഗ മായിരുന്നു അദ്ദേഹം. ഈ കച്ചേരിപണിക്കു ഞാനും കുറെ മണ്ണും ചുമന്നതാണെന്ന് പിൽക്കാലത്ത് അദ്ദേഹം പറയുകയുണ്ടായിരുന്നത്രേ. അമ്മയുടെ നിർബന്ധത്തിനു വഴങ്ങി കുഞ്ഞൻ തന്റെ വകയിൽ ഒരു ജ്യേഷ്ഠനായ കൊല്ലൂർ കൃഷ്ണപിള്ളയോടുകൂടി നെയ്യാറ്റിൻകര രജി സ്റ്റർ കച്ചേരിയിൽ കക്ഷികൾക്കുവേണ്ടി ആധാരം എഴുതി തയ്യാറാ ക്കാൻ പോയി. അന്നു ഒരു ആധാരമെഴുതുന്നതിനുള്ള കൂലി ഒരു പണ മായിരുന്നു. ആദ്യത്തെ ദിവസം തന്നെ കുഞ്ഞൻപിള്ള തനിക്ക് എട്ടു പണം കിട്ടത്തക്കവണ്ണമുള്ള ആധാരങ്ങൾ എഴുതിത്തീർത്തു. ആ തുക അന്നുതന്നെ വീട്ടിൽ ഏല്പിച്ചു. കുഞ്ഞൻപിള്ളയുടെ കൈയ്പടയ്ക്കു അഴകും ആകർഷകത്വവും ഉണ്ടായിരുന്നത് മറ്റു പലരേയും എന്ന പോലെ നെയ്യാറ്റിൻകര രജിസ്ട്രേഷൻ ഇൻസ്പെക്ടർ ഷൺമുഖസു ന്ദരം പിള്ളയെയും ഏറെ വശീകരിച്ചു. അദ്ദേഹവും ഒരു ഷൺമുഖോ പാസകൻ ആയിരുന്നു. ഭക്തനും, സത്സ്വഭാവിയും സദാചാരതത്പര നുമായ ആ കുമാരന്റെ എഴുത്തും നടപടികളും കൊണ്ടു അത്യന്തം

സന്തുഷ്ടനായ ഷൺമുഖ സുന്ദരംപിള്ള രജിസ്റ്റർ ആഫീസ്സിൽ, കുഞ്ഞൻപിള്ള ആധാരം എഴുതിയാലും ഇല്ലെങ്കിലും ഓരോ ദിവസവും വൈകുന്നേരം എട്ടു ചക്രം വീതം കൊടുക്കണമെന്ന് ഒരു രഹസ്യ നിശ്ചയം ചെയ്തു.

എന്നാൽ ആധാരം എഴുതാൻ കുഞ്ഞൻപിള്ള സദാജാഗരൂക നായിരുന്നു. അലസത അദ്ദേഹത്തെ തീണ്ടിയിട്ടുപോലുമില്ല. അതി നാൽ അദ്ദേഹത്തിനു ധാരാളം ആധാരങ്ങൾ എഴുതാൻ കിട്ടിയിരുന്നു. മറ്റു പലർക്കും ഒറ്റ ആധാരം പോലും കിട്ടാത്ത ദിവസങ്ങൾ ഉണ്ടായി രുന്നു. കുഞ്ഞൻപിള്ള തനിക്കു കിട്ടുന്ന പ്രതിഫലം കാശുകിട്ടാത്ത മറ്റുള്ളവർക്കുകൂടി വീതിച്ചുകൊടുക്കാനുള്ള മഹാമനസ്കത കാട്ടിയി രുന്നു. ഇതുകണ്ടു അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ കൃഷ്ണപിള്ള പലപ്പോഴും അനുജനെ ശകാരിച്ചിട്ടുണ്ട്. അപ്പോഴൊക്കെ കുഞ്ഞൻപിള്ള പട്ടിണി എല്ലാവർക്കും ഒരുപോലെയല്ലേ? എന്നു പറഞ്ഞ് അദ്ദേഹത്തെ തണു പ്പിക്കും. "ആത്മവത്സർവ്വഭൂതങ്ങളേയും ദർശിച്ച ആ മഹാത്മാവി നുണ്ടോ പക്ഷഭേദം?

"തേനത്യക്തേന ഭുഞ്ജീഥാ" (ഈശ്വരദത്തമായ ധനം മറ്റുള്ള വർക്കുകൂടി കൊടുത്തിട്ടു അനുഭവിക്കുക) എന്ന തത്ത്വം അദ്ദേഹത്തിൽ രൂഢമൂലമായി വർത്തിച്ചിരുന്നു. അതുപോലെയുള്ള ഒരു മനോഭാവം സാധാരണക്കാരന് എങ്ങനെ ഉണ്ടാകും?

പണത്തെ നിസ്സാരമായി കരുതിയിരുന്ന അദ്ദേഹം കുറെനാൾ ഭൂതപ്പാണ്ടിയിലും ആധാരം എഴുത്തുജോലിയിൽ വ്യാപരിച്ചിരുന്നു. എന്നാൽ അവിടുത്തെ കാലാവസ്ഥ അനുകൂലമല്ലായ്കയാൽ വീണ്ടും നെയ്യാറ്റിൻകരെ തിരിച്ചുപോന്നു.

കണക്കുകൂട്ടുന്നതിൽ കുഞ്ഞൻപിള്ളയ്ക്കു അന്യൂനമായ നൈപുണ്യമുണ്ടായിരുന്നു. ആ നൈപുണ്യം ആസ്പദമാക്കിയ ഒരു യാദൃച്ഛിക സംഭവം കുഞ്ഞൻപിള്ളയ്ക്കു ഒരു സർക്കാരുദ്യോഗം സമ്മാ നിച്ചു.

തിരുവിതാകൂർ ദിവാനായിരുന്ന സർ ടി. മാധവരായർ അദ്ദേ

ഹത്തിന്റെ ഭരണകാലത്തു ഹജൂർകച്ചേരിയിൽ പല പരിഷ്കാരങ്ങളും ഏർപ്പെടുത്തി. കണക്കുകൾ പുതിയ രീതിയിൽ ശരിപ്പെടുത്തുന്നതിനുവേണ്ടി കുറെ കണക്കപ്പിള്ളമാരെ പരീക്ഷിച്ചറിഞ്ഞു നിയമിക്കാൻ തീരുമാനിച്ചു. ഉദ്യോഗാപേക്ഷകർക്ക് കുറേ കണക്കു ചോദ്യങ്ങൾ കൊടുത്തു. പിറ്റേദിവസം ചെയ്തുകൊണ്ടുചെന്ന് കാണിക്കാൻ ആജ്ഞാപിച്ചു. അപേക്ഷകരെല്ലാം എല്ലാ ചോദ്യങ്ങളും ശരിക്കു ചെയ്തുകാണിച്ചു. ആരോ പറഞ്ഞുകൊടുത്തതായിരിക്കണമെന്ന് ദിവാൻ സംശയിച്ചു. അദ്ദേഹം അപേക്ഷകരെ ഒന്നു വിരട്ടിനോക്കി. കുഞ്ഞൻപിള്ളച്ചട്ടമ്പിയാണ് കണക്കിന്റെ ഉത്തരം പറഞ്ഞുകൊടുത്തതെന്നു അവർ പറഞ്ഞു. ദിവാൻ കുഞ്ഞൻപിള്ളയെ വിളിപ്പിച്ചു. “ഏതു കണക്കും ചെയ്യുമോ?” എന്നു ചോദിച്ചു. “നോക്കാം” എന്നു ചട്ടമ്പി മറുപടി പറഞ്ഞു. ദിവാൻ കഠിനമായ കണക്കിട്ടു. കുഞ്ഞൻപിള്ള നിഷ്പ്രയാസം ഉത്തരം പറഞ്ഞു. ദിവാനു സന്തോഷമായി. അദ്ദേഹം കുഞ്ഞനെ നാലു സർക്കാർ രൂപ ശമ്പളത്തിൽ കണക്കപ്പിള്ളയായി നിയമിക്കുകയും ചെയ്തു. ദിവാൻ മാസാവസാനത്തിൽ കുഞ്ഞന് ശമ്പളം കൊടുത്തതു സ്വന്തം കൈ കൊണ്ടാണ്. ശമ്പളം പത്തുരൂപയുണ്ടായിരുന്നു. അതിൽ നാലു രൂപ എടുത്തുകൊണ്ടു അദ്ദേഹം ബാക്കി തുക ദിവാനു മടക്കിക്കൊടുത്തു. നിശ്ചയിച്ച ശമ്പളം നാലുരൂപ വീട്ടിൽ ഏല്പിക്കുകയും ചെയ്തു.

“മാ ഗൃധഃ; കസ്യസ്വിദ്ധനം” (അത്യാഗ്രഹം പാടില്ല ധനം ആർക്കും സ്ഥിരമല്ല). അനർഹങ്ങൾ തികച്ചും അസ്ഥിരങ്ങളായിരിക്കും. അതുകൊണ്ടു മഹത്തുക്കൾ ഒരിക്കലും അനർഹമായത് സ്വീകരിക്കുകയില്ല. ഈ സംഭവം കുഞ്ഞന്റെ ധനതൃഷ്ണാരാഹിത്യത്തിനു നിദർശനമാണല്ലോ. ഇത്തരം ലൗകികഭിന്നമായ സ്വഭാവവിശേഷം അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളിലും ദൃശ്യമായിരുന്നു.

കുഞ്ഞൻപിള്ള ചട്ടമ്പി ജോലി നോക്കിയിരുന്നത് ത്രിവിക്രമൻതമ്പി എന്നൊരു തഹശീൽദാരുടെ കീഴിലായിരുന്നു. ഒരിക്കൽ ചട്ടമ്പി തഹസീൽദാരോടു കുറെ ദിവസത്തെ അവധി ആവശ്യപ്പെട്ടു. തമ്പി അത് നിരസിച്ചു. കുഞ്ഞൻ അവധികിട്ടാൻ നിർബന്ധിച്ചു. തഹസീൽദാർ കോപിച്ചു. നാളെ രാവിലെ ഞാൻ വന്നു നോക്കുമ്പോൾ

തന്നെ ആ സ്ഥാനത്തു തന്നെ കാണണമെന്നു ത്രിവിക്രമൻ തമ്പി തന്റെ ഗൗരവം ഒന്നുകൂടി കനപ്പിച്ചു പറഞ്ഞു.

"ഇനി ഞാൻ ഇവിടെ വരുമ്പോൾ നോക്കിയാൽ മതി" എന്നു ഉടൻതന്നെ ചട്ടമ്പി മറുപടിയും കൊടുത്തു. അങ്ങനെ തഹസീൽദാരും കണക്കപ്പിള്ളയും തമ്മിൽ ഒന്നിടഞ്ഞു പിരിഞ്ഞു. കീഴുദ്യോഗസ്ഥരെ വിരട്ടി ഭരിക്കുന്ന സ്വഭാവം ചിലർക്കു സ്വതഃസിദ്ധമാണ്. ആ രീതി തമ്പി ചട്ടമ്പിയിലും ഒന്നു പരീക്ഷിച്ചുനോക്കി. പക്ഷേ അതു ഫലിച്ചില്ലെന്നു മാത്രം.

"കുറുമ്പു കാട്ടുമല്പന്മാ-
രതു വമ്പർ ഗണിക്കുമോ?"

## അദ്ധ്യായം അഞ്ച്

# സത് സംഗവും സിദ്ധികളും

വെറും കാലയാപനം മാത്രമായിരുന്നില്ലല്ലോ കുഞ്ഞൻപിള്ള യുടെ ലക്ഷ്യം. അദമ്യമായ വിജ്ഞാനദാഹവും ആദ്ധ്യാത്മികമായ അന്വേഷണത്വരയും ലൗകികകാര്യങ്ങളിൽ ഉള്ള അനാസ്ഥയും ആ ചെറുപ്പക്കാരനെ പലപ്പോഴും അലട്ടിക്കൊണ്ടിരുന്നു. അദ്ദേഹം വീണ്ടും പേട്ടയിൽ രാമൻപിള്ള ആശാന്റെ സന്നിധിയിൽത്തന്നെ ചെന്നെത്തി.

ആശാൻ അവിടെ ചെറുപ്പക്കാരുടെ അറിവും കഴിവും സംഗീത സാഹിത്യപരവുമായ നൈപുണ്യവും വർദ്ധിപ്പിക്കുന്നതിനു വേണ്ടി ജ്ഞാനപ്രജാഗര എന്ന സഭ ആരംഭിച്ചു. അന്നു തിരുവനന്ത പുരത്ത് അറിയപ്പെടുന്ന പല യുവാക്കളും അതിൽ നിത്യ പ്രഭാഷകരാ യിരുന്നു. മതപരമായ വിഷയങ്ങൾക്കു അവിടെ പ്രാധാന്യം കല്പിച്ചി രുന്നു.

അന്നു റസിഡൻസിയിൽ മാനേജരായിരുന്ന തൈക്കാട്ട് അയ്യാവ് പ്രസ്തുത സമാജത്തിൽ വന്നു പതിവായി പ്രസംഗം നടത്തി. ഒരു സുബ്രഹ്മണ്യഭക്തനും ഹഠയോഗിയുമായിരുന്നു അയ്യാവ്. കുഞ്ഞൻ പിള്ളയും ജ്ഞാനപ്രജാഗരത്തിലെ പ്രഭാഷകനായിരുന്നു. അയ്യാവും കുഞ്ഞൻപിള്ളയും അവിടെവച്ചു പരിചയപ്പെട്ടു. കുഞ്ഞൻപിള്ള അയ്യാവിൽ നിന്നു ചില തമിഴ് ഹഠപാടലുകൾ പഠിച്ചു. ഏതാനും ഹഠ യോഗാഭ്യാസങ്ങളും പരിശീലിച്ചു.

അക്കാലത്തു തിരുവനന്തപുരം രാജകീയ കലാശാലയിൽ സ്വാമിനാഥദേശികൻ എന്നൊരു തമിഴ് പണ്ഡിതൻ അധ്യാപകനായി പ്രവർത്തിച്ചിരുന്നു. "ഇലക്കണ വിളക്കം" എന്ന മഹാഗ്രന്ഥം രചിച്ച പണ്ഡിത പരമ്പരയിലെ ഒരാളായിരുന്നു ആ മഹാൻ. കുഞ്ഞൻപിള്ള ആദ്ദേഹവുമായി പരിചയപ്പെട്ടു. അദ്ദേഹത്തിൽ നിന്നു തമിഴ് തത്ത്വ

ശാസ്ത്രവും വ്യാകരണവും മനസ്സിലാക്കാൻ കുഞ്ഞൻചട്ടമ്പി ആ പരിചയത്തെ ഉപയോഗിച്ചു. യോഗശാസ്ത്രപരമായുള്ള തമിഴ് ഗ്രന്ഥങ്ങളിലെല്ലാം ദേശികൻ ആധികാരിക പണ്ഡിതനായിരുന്നു. തമിഴിലെ വേദാന്തകൃതികളെല്ലാം ദേശികനിൽനിന്ന് കുഞ്ഞൻപിള്ള ഗ്രഹിച്ചു. ശിഷ്യന്റെ ജ്ഞാനസമ്പാദന തൃഷ്ണയും ആത്മവിദ്യാന്വേഷണ വ്യഗ്രതയും സ്വാമിനാഥ ദേശികനെ ആനന്ദഭരിതനാക്കി. കോളേജ് പ്രൊഫസറായിരുന്ന ചില പണ്ഡിതൻമാരിൽനിന്നു ഇംഗ്ലീഷിലുള്ള തത്ത്വശാസ്ത്രവും കുഞ്ഞൻപിള്ള അക്കാലത്ത് പഠിച്ചു. കൂടാതെ അദ്ദേഹം ചിത്രാലേഖ്യത്തിലും നൈപുണ്യം നേടി. തെല്ലും ഛായാഭേദം കൂടാതെ ചിത്രം വരയ്ക്കാൻ കുഞ്ഞൻപിള്ളയ്ക്കു കഴിഞ്ഞിരുന്നു. വിനോദചിത്രം വരയ്ക്കുന്നതിലായിരുന്നു അദ്ദേഹത്തിന് താൽപര്യം. "പുളിച്ചിമാങ്ങ" കടിച്ചുതിന്നുന്ന ഒരു പയ്യന്റെ ചിത്രം കുഞ്ഞൻ വരച്ചത് അടുത്തകാലം വരെയും (ചട്ടമ്പിസ്വാമികളുടെ) സമാധിപീഠത്തിന്റെ അടുക്കൽ സൂക്ഷിക്കപ്പെട്ടിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ട്. പക്ഷേ പിൽക്കാലത്തു അതു നഷ്ടപ്പെട്ടു. കൂടാതെ ഗുസ്തി, മർമ്മ വിദ്യാഭ്യാസം, വാദ്യകലോപകരണ പ്രയോഗം മുതലായവയിലും കുഞ്ഞൻപിള്ള നിഷ്ണാതനായിരുന്നു.

അധികം താമസിയാതെ മറ്റൊരു മഹാത്മാവിന്റെ ആഗമനം കൊണ്ടും കുഞ്ഞൻപിള്ള അനുഗ്രഹിക്കപ്പെട്ടു. നവരാത്രിക്കു തിരുവനന്തപുരത്തു നടക്കുന്ന വിദ്വൽസദസ്സിൽ പങ്കുകൊള്ളാൻ തമിഴ്നാട്ടിൽനിന്നുവന്ന സുബ്ബാജടാപാഠികളായിരുന്നു ആ മഹാവിദ്വാൻ. അന്നത്തെ വിദ്വൽ സദസ്സിലെ അഗ്രിമസ്ഥാനം അലങ്കരിച്ചതും ജടാപാഠികൾ തന്നെ. സർവ്വവിദ്യാപാരംഗതനും ബ്രഹ്മനിഷ്ഠനുമായ അദ്ദേഹം പ്രഥമദർശനത്തിൽത്തന്നെ കുഞ്ഞൻപിള്ളയിൽ ബഹുമാനാദരങ്ങൾ ഉളവാക്കി. അപ്രകാരം ജടാപാഠികൾക്കും ജിജ്ഞാസവും ആത്മവിദ്യാന്വേഷകനുമായ കുഞ്ഞൻപിള്ളയോടു വാത്സല്യം തോന്നി. വിദ്വത്സദസ്സു കഴിഞ്ഞു ജടാപാഠികൾ സ്വദേശത്തേക്കു തിരിച്ചപ്പോൾ കൂടെ ചെല്ലുന്നതിനു ശിഷ്യൻ ചട്ടമ്പിയും ക്ഷണിക്കപ്പെട്ടു. അദ്ദേഹം ഗുരുവിനെ അനുഗമിച്ചു. അങ്ങനെ കുഞ്ഞൻപിള്ളയുടെ ആദ്ധ്യാത്മിക

ചിന്തകൾക്കു ഒരു അവലംബം ലഭിച്ചു. അതുവരെ താൻ പരിചയപ്പെട്ട ഗുരുക്കൻമാരിൽ വച്ചെല്ലാം വ്യത്യസ്തനും വിചക്ഷണനുമാണ് ജടാ പാഠികളെന്നു അദ്ദേഹത്തോടൊപ്പം അദ്ദേഹത്തിന്റെ സ്വദേശമായ കല്ല ടക്കുറിശ്ശിയിൽ എത്തിച്ചേർന്നപ്പോൾത്തന്നെ കുഞ്ഞൻപിള്ളയ്ക്കു ബോധ്യപ്പെട്ടു. ഹവ്യമർഹതിപാവകഃ അഗ്നിയാണ് ഹവ്യം കൈക്കൊ ള്ളാൻ യോഗ്യൻ. കുഞ്ഞൻപിള്ളയുടെ മേധാശക്തിയും പ്രതിഭാബ ലവും വിനയപ്രകർഷവും നേരിട്ടറിഞ്ഞ ആ വേദവേദാംഗവേദാന്ത പണ്ഡിതനായ ജടാപാഠികൾ അദ്ദേഹത്തെ പുത്രനിർവിശേഷം സ്നേഹിച്ചു. സന്താനമില്ലാതിരുന്ന ആചാര്യശ്രേഷ്ഠനായ ആ മഹാ ത്മാവിനു ആ ശിഷ്യന്റെ സാമീപ്യത്തിൽ പുത്രലാഭം കൈവന്നപോ ലൊരു അനുഭൂതിയും സന്തുഷ്ടിയും ലഭിച്ചു. ആ മതിപ്പു നാൾക്കു നാൾ വർദ്ധിക്കുകയും ചെയ്തു. ജടാപാഠികളുടെ സന്നിധി വിദ്വാന്മാ രുടെ വാദപ്രതിവാദങ്ങളാൽ സർവ്വദാ ശബ്ദായമാനമായിരുന്നു . നാലു സംവത്സരത്തോളം കുഞ്ഞൻപിള്ള ജടാപാഠികളുടെ ഉത്തമശിഷ്യനായി അവിടെ താമസിച്ചു. സംസ്കൃതത്തിലും തമിഴിലുമുള്ള വൈദികശാ സ്ത്രങ്ങളും ആ കാലയളവിൽ കുഞ്ഞൻപിള്ളയ്ക്കു പഠിക്കാൻ കഴി ഞ്ഞു. അനേകവിദ്വാൻമാരുടെ വാദപ്രതിവാദങ്ങൾ കേട്ടു കേട്ടു അദ്ദേഹം അസാമാന്യമായ വിവാദ പാടവവും സമ്പാദിച്ചു..................എന്നതു സ്വഭാ വികമാണല്ലോ. വിജ്ഞാനമാദത്തെ എന്നത് തഥാ ഭാവികമാണല്ലോ. തന്റെ വിവാദ സദസ്സിൽനിന്നു കുഞ്ഞൻപിള്ളയെ വിട്ടയയ്ക്കാൻ ജടാ പാഠികൾക്കു ഒട്ടും സമ്മതമില്ലായിരുന്നെങ്കിലും നാലാംവർഷത്തിന്റെ അവസാനത്തിൽ മഹർഷിതുല്യനായ ഗുരുവിന്റെ ആശീർവാദവും അനു ഗ്രഹവും വാങ്ങി അദ്ദേഹം മടങ്ങിപ്പോന്നു.

ജ്ഞാനകുതുകിയായ കുഞ്ഞൻ ഒരു ദക്ഷിണേൻഡ്യൻ പര്യട നത്തിനു തന്നെ മുതിർന്നു. ആ സഞ്ചാരത്തിനിടയ്ക്കു അദ്ദേഹം അനേകം മഹാത്മാക്കളുമായി പരിചയപ്പെട്ടു. സംസ്കൃതത്തിലും തമി ഴിലുമുള്ള ധാരാളം അപൂർവ്വഗ്രന്ഥങ്ങൾ അദ്ദേഹം സമ്പാദിച്ചു. യോഗാ ഭ്യാസത്തിലും ചിത്രകലയിലും ശാരീരികാഭ്യാസത്തിലും സംഗീതം മുതലായവയിലുമെല്ലാം അതീവ പ്രാഗല്ഭ്യം നേടാൻ ആ പര്യടനം

അദ്ദേഹത്തെ സഹായിച്ചു. മഹമ്മദുമതം ഉൾപ്പെടെയുള്ള എല്ലാ മതങ്ങളും താരതമ്യ വിവേചനത്തോടെ പഠിക്കാൻ അദ്ദേഹത്തിനു ആ അവസരം പ്രയോജനപ്പെട്ടു. സിദ്ധപണ്ഡിതനായ ഒരു വയസ്സൻ തങ്ങളുമായുള്ള സമ്പർക്കംമൂലം അവരുടെ മതതത്ത്വങ്ങളും ആചാരാനുഷ്ഠാനങ്ങളും മനസ്സിലാക്കാൻ കുഞ്ഞൻപിള്ളയ്ക്കു സാധിച്ചു. ഖുറാനിലെന്നപോലെ ക്രൈസ്തവധർമ്മത്തിലും കുഞ്ഞൻപിള്ള തന്റെ പര്യടനത്തിനിടയിൽ അന്യൂനമായ അവഗാഹം നേടി. "ക്രിസ്തുമതസാരം" സർവ്വമതസാമരസ്യം തുടങ്ങിയ അദ്ദേഹത്തിന്റെ കൃതികൾ ഈ വസ്തുത വിളംബരം ചെയ്യുന്നതാണ്. വ്യാകരണം, തർക്കം, മീമാംസ, വേദാന്തം മുതലായ ശാസ്ത്രങ്ങളിൽ വിശാലമായ വൈദുഷ്യമാർജ്ജിച്ച കുഞ്ഞൻപിള്ള ഉപനിഷത്തുകളും ബ്രഹ്മസൂത്രവും ഭഗവത്ഗീതയുമുൾപ്പെടുന്ന ഹൈന്ദവമായ പ്രസ്ഥാനത്രയത്തിന്റെയും ആധികാരികമായ വ്യക്തിത്വം നേടുകയുണ്ടായി.

ഏറെത്താമസിയാതെ, അന്നു സുപ്രസിദ്ധനായിരുന്ന ആത്മാനന്ദസ്വാമികളുമായി പരിചയപ്പെടാൻ കുഞ്ഞൻപിള്ളയ്ക്കു അവസരം ലഭിച്ചു. സ്വാമികളുടെ പൂർവ്വാശ്രമത്തിലെ പേര് 'കുമാരവേലു' എന്നായിരുന്നു. യോഗിയും മഹാസിദ്ധനുമായ സ്വാമികൾ മരുത്വാമലയിൽ വളരെക്കാലം തപസ്സനുഷ്ഠിച്ചിട്ടുണ്ട്.

അവിടെവച്ച് പരിണതപ്രജ്ഞനും വിശാലമനസ്കനുമായ കുഞ്ഞൻപിള്ള ആത്മാനന്ദ സ്വാമികളെ ഗുരുവായി സ്വീകരിച്ചു. അദ്ദേഹത്തെ നിർവ്യാജഭക്തിയോടെ ശുശ്രൂഷിച്ചു. സംപ്രീതനായ ആചാര്യൻ അഗസ്ത്യസമ്പ്രദായമനുസരിച്ചുള്ള യോഗക്രമങ്ങളെല്ലാം ശിഷ്യനെ യഥാവിധി പരിശീലിപ്പിച്ചു.

കുഞ്ഞൻപിള്ള തിരികെ നാട്ടിൽ എത്തിയതു ഏറെക്കുറെ ഒരു അലൗകികനായിട്ടാണ്. ഉപനിഷത്തുകളിലും ഭിന്നങ്ങളായ മന്ത്രതന്ത്രങ്ങളിലും ദർശനങ്ങളിലും അവയെ സംബന്ധിച്ച വിവാദങ്ങളിലും എല്ലാം അഗാധമായ അവഗാഹം അദ്ദേഹം നേടിയിട്ടുണ്ടെന്നു പ്രഥമദർശനത്തിൽ തന്നെ സാമാന്യജനങ്ങൾക്കുപോലും തോന്നത്തക്ക

വണ്ണം ഉള്ള സരളമായ ഭാവഗാംഭീര്യത്തിന്റെ ഉടമയായിരുന്നു കുഞ്ഞൻപിള്ള.

യോഗമാർഗ്ഗങ്ങളിൽ, ആസനങ്ങൾ, വസ്തിവിധി പൂരകരേചകാദികൾ, ബന്ധമുറകൾ, ധൗത്രികൾ തുടങ്ങിയവയാലും അദ്ദേഹം വൈചക്ഷണ്യം നേടിയിരുന്നു. അദ്ദേഹത്തിന്റെ കലാകൗശലത്തെപ്പറ്റിയും പരിച്ഛേദിച്ചു പറയാൻ കഴിയാത്തവണ്ണം അത്രയ്ക്കു അതീതനായിക്കഴിഞ്ഞിരുന്നു കുഞ്ഞൻപിള്ള.

സംഗീതത്തിലും സംഗീതകലോപകരണങ്ങളിലും നിസ്തുലമായ പ്രാവീണ്യവും, മല്ലയുദ്ധം, മർമ്മവിദ്യ മറ്റു കായികാഭ്യാസങ്ങൾ മുതലായവയിലെ സാമർത്ഥ്യവും മൂലം ചിരപരിചിതരായ സുഹൃത്തുക്കൾപോലും ഭയാശങ്കകളോടെ മാത്രമേ കുഞ്ഞൻപിള്ളയെ സമീപിച്ചിരുന്നുള്ളു. ചിലർക്ക് അദ്ദേഹം ഒരു മഹാമാന്ത്രികനും മറ്റു ചിലർക്ക് ഒരു കൺകെട്ടു വിദ്യക്കാരനും വേറെ ചിലർക്ക് ഒരു യോഗാഭ്യാസിയും കുറെപ്പേർക്കു ഒരു സിദ്ധനും ആയിരുന്നു.

അങ്ങനെ കുഞ്ഞൻപിള്ള നാട്ടുകാർക്കു അധൃഷ്യനും അഭിഗമ്യനുമായ വിശിഷ്ട പുരുഷനായി മാറി.

പിന്നെയും അദ്ദേഹം ജ്ഞാനസമ്പാദനത്തിൽ ഉത്സുകനായിരുന്നു.

"കഈപ്സിതാർത്ഥസ്ഥിരനിശ്ചയം മന:

പയശ്ച നിമ്നാഭിമുഖം പ്രതീപയേത്? "

(ഇച്ഛിച്ച കാര്യത്തിൽ നിശ്ചയം പൂണ്ട മനസ്സിനേയും താഴോട്ടൊഴുകുന്ന ജലത്തെയും പിൻതിരിപ്പിക്കാൻ ആർക്കു കഴിയും?) വീണ്ടും അദ്ദേഹം ജ്ഞാനം ആർജ്ജിക്കുന്നതിനു സജ്ജനായി.

കൂലക്കരമഠം (കൂവറ) എന്ന ബ്രാഹ്മണഗൃഹത്തിൽ മന്ത്രതന്ത്രാദികൾ സംബന്ധിച്ച അപൂർവ്വഗ്രന്ഥങ്ങൾ ഉണ്ടെന്ന് കുഞ്ഞൻപിള്ളയ്ക്കു നേരത്തെ അറിയാമായിരുന്നു. അവിടുത്തെ ഗ്രന്ഥപ്പുരയിൽ എങ്ങനെയോ അദ്ദേഹത്തിനു പ്രവേശനം ലഭിച്ചു. അവിടെ വീണ്ടും

ഒരിക്കൽ പ്രവേശനം ലഭിക്കാൻ ഇടയില്ലെന്നു അദ്ദേഹത്തിനു തീർച്ച ഉണ്ടായിരുന്നതിനാൽ മൂന്നുനാലുദിവസം ആഹാരവും ഉറക്കവും കൈവെടിഞ്ഞു ഗ്രന്ഥപ്പുരയിൽ ഇരുന്നു മന്ത്രതന്ത്രങ്ങൾ മനസ്സിലാക്കുകയും ചേരാത്തതു രേഖപ്പെടുത്തിക്കൊണ്ടു തിരികെപ്പോരുകയും ചെയ്തു. ക്ഷേത്രപൂജബിംബപ്രതിഷ്ഠ, ഭൂതബലി, കേരളത്തിലെ ക്ഷേത്രങ്ങളിൽ ആചരിച്ചുപോരുന്ന മന്ത്രതന്ത്രങ്ങൾ മുതലായവയാണ് അദ്ദേഹം അന്ന് മനസ്സിലാക്കിക്കൊണ്ടു പോന്നത്. അതു പിൽക്കാലത്തു ശ്രീനാരായണഗുരു സ്വാമികൾക്കും മറ്റും ക്ഷേത്രത്തിലെ ബിംബപ്രതിഷ്ഠ മുതലായവയ്ക്കു ഉപകാരപ്പെട്ടിട്ടുള്ളതായും പറയപ്പെടുന്നു.

ക്ഷേത്രോത്സവങ്ങൾ മുതലായവയ്ക്കു ആവശ്യമായ ചെണ്ട, ഉടുക്ക്, തിമില മുതലായ വാദ്യങ്ങളുടെ പ്രയോഗങ്ങൾ വരെയും കുഞ്ഞൻപിള്ളയ്ക്കു അനായാസമായി കൈകാര്യം ചെയ്യാൻ കഴിഞ്ഞിരുന്നു.

അദ്ദേഹം കലാവിദ്യകളിലും മറ്റുമുള്ള അഭ്യാസബലം കൊണ്ടു ഒരു സകല കലാവല്ലഭനായി തീർന്നു എന്നു ഒരിക്കൽ ഒരു പണ്ഡിതൻ - ശ്രീ. കെ. നാരായണക്കുരുക്കൾ ബി. എ. പ്രസ്താവിച്ചിട്ടുണ്ട്.

പരദേശ സഞ്ചാരം കഴിഞ്ഞു നാട്ടിലെത്തിയ കുഞ്ഞൻപിള്ള തന്റെ ബന്ധുഗൃഹമായ തമ്പാന്നൂർ കല്ലുവീട്ടിലാണ് നിവസിച്ചത്. മുമ്പും അദ്ദേഹം അവിടത്തെ സഹവാസിയായിരുന്നു. അവിടുത്തെ ഒരു ഉദ്യോഗസ്ഥൻ ഔദ്യോഗിക കൃത്യങ്ങൾക്കായി നെടുമങ്ങാടിനടുത്തു വാമനപുരത്തു താമസിച്ചിരുന്നപ്പോൾ കുഞ്ഞൻപിള്ള അവിടെ പലസ്ഥലത്തും സഞ്ചരിച്ചിരുന്നു.

കുഞ്ഞൻപിള്ളയ്ക്ക് അന്ന് ഇരുപത്തേഴിൽ താഴെയേ പ്രായമുണ്ടായിരുന്നുള്ളു. ആയിടയ്ക്കു അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന കുറെ ഗ്രന്ഥങ്ങൾ അഗ്നിബാധയാൽ നഷ്ടപ്പെട്ടു. ഇക്കാലത്തു അദ്ദേഹത്തിനു ചില കഷ്ടതകൾ അനുഭവിക്കേണ്ടതായി വന്നു. ഈ അവസരത്തിലാണ് അദ്ദേഹത്തിന്റെ പ്രിയമാതാവിന് രോഗം ആരംഭിക്കുന്നത്. പിതാവ് കുറെമുമ്പ് പരലോകം പ്രാപിച്ചു. കുഞ്ഞൻപിള്ളയ്ക്ക്

ഒരു അനുജനുണ്ടായിരുന്നതും കുട്ടിക്കാലത്തുതന്നെ മൃതിയടഞ്ഞു. പിന്നെ ശേഷിച്ചതു ഒരു സഹോദരി മാത്രം.

തന്റെ മാതാവിന് അന്ത്യഘട്ടമായി എന്നു കുഞ്ഞൻപിള്ള ചട്ട മ്പിക്കു മനസ്സിലായി. അദ്ദേഹം പെട്ടെന്നു മാതൃസന്നിധിയിലേക്ക് തിരി ച്ചു. മാതാവിനു വേണ്ട പരിചരണങ്ങൾ ചെയ്തു. ആചാര്യശങ്കരനും തന്റെ മാതാവിന്റെ അന്ത്യാവസ്ഥയിൽ സ്വഗൃഹത്തിലെത്തി വേണ്ട പോലെ ശുശ്രൂഷിച്ചതായി കേട്ടിട്ടുണ്ടല്ലോ. ശ്രീ ശങ്കരാചാര്യസ്വാമിക ളെപ്പോലെ കുഞ്ഞൻപിള്ളച്ചട്ടമ്പിയും തന്റെ മാതാവിനെ പരമപദത്തി ലെത്തിച്ചു. വേണ്ടപോലെ സംസ്കാരാദികൾ നിർവ്വഹിച്ചു ചരിതാർത്ഥ നായി.

ഉടൻ അദ്ദേഹം സ്വന്തം ഭവനത്തോടു യാത്ര പറഞ്ഞു. പിന്നീട് ഒരിക്കലും അങ്ങോട്ട് പോകുകയുണ്ടായിട്ടില്ല.

വേദങ്ങളും ഉപനിഷത്തുകളും പഠിച്ചു വ്യാകരണാദി ശാസ്ത്ര ങ്ങളും അഭ്യസിച്ചു. എല്ലാ കലകളിലും കൗശലം നേടി അങ്ങനെ കുഞ്ഞൻപിള്ളച്ചട്ടമ്പി സർവ്വവിദ്യാ പാരംഗതൻ - സർവ്വവിദ്യാധിരാ ജൻ - സർവ്വജ്ഞൻ ആയിത്തീർന്നു. എന്നിട്ടും അദ്ദേഹം സംതൃപ്ത നായിരുന്നില്ല. അദ്ദേഹത്തിന്റ ഹൃദയം തികച്ചും അസ്വസ്ഥമായിരുന്നു. സ്വതേ വിരക്തനായ ചട്ടമ്പി വിവാഹചിന്തയിൽ നിന്നും വളരെയകലെ വർത്തിച്ചിരുന്നു. ധനവും സ്ഥാനമാനങ്ങളും അദ്ദേഹം നിസ്സാരമായി കരുതി. ഇനിയും ഏതോ ഒന്നു അറിയാനുള്ളതായി, ഹൃദയം അദ്ദേ ഹത്തെ അലട്ടി. അദ്ദേഹം വീണ്ടും നഗരം വിട്ടു. മരുത്വാമലയിലേക്കും തെക്കൻ തിരുവിതാംകൂറിലേക്കും പോയി. അസ്വസ്ഥതയുടെ പരിഹാ രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം, സഞ്ചാരത്തിനിടയ്ക്കു വടിവീ ശ്വരം എന്ന സ്ഥലത്തുവച്ചു അഭൂതപൂർവ്വമായ ഒരു വിശിഷ്ടാനുഭവ ത്താൽ അദ്ദേഹം അനുഗൃഹീതനായി. അവിടെയുള്ള ഒരു വീട്ടിൽ സദ്യ നടന്നുകൊണ്ടിരിക്കുന്നു. എച്ചിലില ചെന്നു വീണുകൊണ്ടിരിക്കുന്ന കുഴിയിൽ ശ്വാനകോലാഹലത്തിനിടയ്ക്കു ആ ശ്വാക്കളോടൊന്നിച്ചു ഒരു പ്രാകൃതൻ ഭക്ഷ്യാവശിഷ്ടങ്ങൾ മണത്തുകൊണ്ടു കുത്തിയിരി ക്കുന്നു. കുസൃതിക്കുട്ടികളുടെ ദൃഷ്ടികൾക്കു ശരവ്യനായി സ്ഥിതി

ചെയ്യുന്ന ആ പടുവൃദ്ധനിൽ കുഞ്ഞൻപിള്ളയുടെ മിഴികൾ ചെന്നു പതിച്ചു. പെട്ടെന്ന്, അർദ്ധനഗ്നനായ ആ പ്രാകൃതൻ എഴുന്നേറ്റു ശീഘ്രം നടന്നുതുടങ്ങി. കുഞ്ഞൻപിള്ള പുറകേയും. ഏതാനും നാഴിക നടന്നു അവർ ഒരു മലയുടെ മുകളിൽ എത്തി. ആ അവധൂതൻ തിരിഞ്ഞുനിന്നു. കുഞ്ഞൻ അദ്ദേഹത്തെ ഭക്തിയോടെ പ്രണമിച്ചു. പ്രാകൃതൻ കുഞ്ഞനെ കെട്ടിപ്പിടിച്ചുകൊണ്ട് ഏതോ ദിവ്യോപദേശം നൽകി. അനനുഭൂതമായ ആത്മനിർവൃതി ചട്ടമ്പിയിൽ ഉളവായി. ക്ഷണങ്ങൾ നീങ്ങി. മലവാരത്തിലെവിടെയോ ആ പ്രാകൃതൻ മാഞ്ഞുമറഞ്ഞു. കുഞ്ഞന്റെ സകല സംശയങ്ങളും മാറി. എല്ലാ അസ്വസ്ഥതകളും അകന്നു. അപ്രത്യക്ഷനായ അവധൂതന്റെ ആശ്ലേഷത്തിൽ ഒരു ദിവ്യതേജസ്സു അദ്ദേഹത്തിൽ നിന്ന് തന്നിലേക്ക് പകർന്നതായി കുഞ്ഞൻ ഓർത്തോർത്തു ആനന്ദിച്ചു. തന്റെ നിറുകയിൽ അവധൂതഗുരു കരംവച്ചതിന്റെ നിർവൃതിയിൽ താൻ ലയിച്ചതും കുഞ്ഞന്റെ സ്മരണയിൽ ഉന്മിഷ്ടമായി നിലനിന്നു.

ദിവ്യന്മാരായ ഗുരുക്കൻമാർ മഹാവാക്യത്തോടെയാണ് ജ്ഞാനോപദേശം ചെയ്തു ശിഷ്യൻമാർക്കു ആത്മ സാക്ഷാത്കാരം നൽകുന്നത്. മഹാവാക്യങ്ങളുടെ അർത്ഥം ഗുരുവിൽനിന്നു ശ്രവിക്കുന്ന ശിഷ്യൻ മൗനവും നിദിധ്യാസനവുംകൊണ്ടു അജ്ഞാനകല്പിതമായ ബന്ധം വെടിഞ്ഞു താൻ ജ്ഞാനസ്വരൂപമായ ബ്രഹ്മാമാവാണെന്നറിഞ്ഞു ജീവന്മുക്തിയെ പ്രാപിക്കുന്നു. തത്ത്വമസി, അഹംബ്രഹ്മാസ്മി, പ്രജ്ഞാനം ബ്രഹ്മ, അയമാത്മ ബ്രഹ്മ എന്നിവയാണ് മഹാവാക്യങ്ങൾ. സർവ്വഗുണങ്ങളും തികഞ്ഞ ഉത്തമാധികാരിയായ ശിഷ്യനുമാത്രമേ ഗുരു മഹാവാക്യാനുഗതമായി ജ്ഞാനോപദേശം നൽകാറുള്ളു. അതിന്റെ ഫലം ജീവന്മുക്തിയാണ്. താമരയിലയിൽ വീണ ജലമെന്നപോലെ നിർലേപനായും വെള്ളത്തിൽ വീണ വെണ്ണയെന്നപോലെ നിർലീനനായും വർത്തിക്കുന്നു ജീവന്മുക്തൻ.

അങ്ങനെ ജീവന്മുക്തി നേടി നിത്യാനന്ദമനുഭവിച്ചുകൊണ്ടു ലോകാനുഗ്രഹകരമായ പ്രവർത്തനങ്ങൾ ചെയ്തകൊണ്ടു കുഞ്ഞൻ പിള്ള ചട്ടമ്പി, പരമഭട്ടാരകവിദ്യാധിരാജശ്രീ ചട്ടമ്പിസ്വാമി തിരുവടിക

ളായി തിരുവവതാരത്തിന്റെ പ്രയോജനം മാനവരാശിയ്ക്കു ആകമാനം നൽകിക്കൊണ്ടു വിരാജിച്ചു. മഹാതാമുദയോ നൂനം ലോകക്ഷേമമായ കല്പതേ! മഹാന്മാരുടെ ആവിർഭാവം ലോകക്ഷേമത്തിനു വേണ്ടിത്തന്നെയാണ്.

# അദ്ധ്യായം ആറ്

# അനിഷേധ്യനായ സിദ്ധൻ

ജ്ഞാനലബ്ധിക്കു ശേഷം തിരുവനന്തപുരത്തു മടങ്ങിയെത്തിയ ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമിതിരുവടികൾ അത്യന്തം ആനന്ദമയമായ ജീവിതമാണ് നയിച്ചത്. മറ്റുള്ളവർക്കു വിഷാദം തോന്നുന്ന പലകാര്യങ്ങളിലും യാതൊരു ഭാവഭേദവുംകൂടാതെ വർത്തിക്കുക അദ്ദേഹത്തിനു സ്വഭാവികമായിത്തീർന്നു. അദ്ദേഹം ജീവിതത്തെ ഒരു ലീലയായിട്ടേ കണക്കാക്കിയിരുന്നുള്ളു. ഇവയെല്ലാം സ്വാമികളിൽ ഒരു അസാധാരണത്വമോ അമാനുഷത്വമോ സാധാരണ ജനങ്ങൾക്കു ദർശിക്കാൻ അവസരം നൽകി. അതേ, സ്വാമികൾ സിദ്ധപദവിയിലേക്ക് ഉയർന്നുകഴിഞ്ഞു. ഉത്സൃജ്യ ലൗകികം യോഗീഹംസത്വം യാതി സിദ്ധിത: യോഗികൾ സിദ്ധിമൂലം ലൗകികം വിട്ടു ഹംസ പദവിയിൽ എത്തുന്നു. തന്റെ ഒരു വിശ്രമത്താവളമായ കല്ലുവീട്ടിൽ സ്വാമികൾ കൃത്യമായ സമയങ്ങളിലോ ദിവസങ്ങളിലോ അല്ല വന്നുകൊണ്ടിരുന്നത്. തിരുവനന്തപുരത്തും പ്രാന്തപ്രദേശങ്ങളിലും അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരുന്നു. വരവിനും പോക്കിനും അർദ്ധരാത്രിയോ വെളുപ്പാൻകാലമോ ഒന്നും തന്നെ അദ്ദേഹത്തിന് ബാധകമായിരുന്നില്ല. ഏതവസരവും സ്വാമികൾ തന്റെ ഗമനാഗമനങ്ങൾക്കു നിഷിദ്ധമായി കരുതിയിരുന്നില്ല. അദ്ദേഹത്തിന്റെ ഈ അസാധാരണത്വം അദ്ദേഹത്തെ സന്ദർശിക്കുന്ന ജനങ്ങളെയെല്ലാം ചിന്തിപ്പിക്കുകയും ശ്രദ്ധിപ്പിക്കുകയും ചെയ്തിരുന്നു. ലോകദൃഷ്ടിയിൽ അദ്ദേഹം ഒരു സിദ്ധനായ മഹാത്മാവായി പ്രതിഭാസിച്ചിരുന്നെങ്കിലും അദ്ദേഹത്തിന്റെ മട്ടും ഭാവവും എല്ലാം വെറുമൊരു സാധാരണക്കാരന്റേതു മാത്രമായിരുന്നു.

അദ്ദേഹം സന്ന്യാസിയായിരുന്നെങ്കിലും കാവിവസ്ത്രമല്ല ധരിച്ചിരുന്നത്. സ്വാമികൾക്ക് ഒരു വെളുത്ത മുണ്ടും രണ്ടാംമുണ്ടും മാത്രമേ ഉണ്ടായിരുന്നുള്ളു. എങ്കിലും മനുഷ്യാതീതമായ ഒരു ദിവ്യശക്തി അദ്ദേഹത്തിൽ ആരോപിക്കാൻ ബദ്ധശ്രദ്ധരായിരുന്നു സന്ദർശകർ.

അത്രയ്ക്കു സമാകർഷമായിരുന്നു സ്വാമികളുടെ ആകാരവും ഭാവവും. വിശാലമായ ഫാലസ്ഥലവും നെഞ്ചുവരെ നീണ്ടുവളർന്നു നിബിഡ മായ താടിയും കാരുണ്യം തുളുമ്പുന്ന മിഴികളും സുപ്രസന്നമായ മുഖ കാന്തിയും സ്വാമികളുടെ വ്യതിരിക്തതയെ എവിടെയും പ്രകാശിപ്പി ച്ചിരുന്നു. സംഭാഷണങ്ങളിലെ നാടൻ രീതിയും എവിടെയും കുറിക്കു കൊള്ളുന്ന ഗ്രാമീണ ഫലിതങ്ങളും സ്വാമികളെ ആരും ശ്രദ്ധിക്കത്ത ക്കവണ്ണം കൗതുകാവഹമായിരുന്നു. സ്വാമികളുടെ സഞ്ചാരങ്ങളെല്ലാം ജനോപകാരപ്രദമായ ലക്ഷ്യങ്ങളോടുകൂടിയതുമായിരുന്നു. അതിനാൽ അദ്ദേഹത്തിൽ അതീതമായ പല സിദ്ധികളും ആരോപിക്കുവാൻ ജന ങ്ങൾക്കു പല കാരണങ്ങളും സ്വഭാവികമായിത്തന്നെ ഉണ്ടാകുന്നതും സാധാരണമാണ്.

സ്വാമികൾ ബഹുജനങ്ങളുടെ ദുരിതങ്ങൾ അകറ്റുവാൻ പരമാ വധി ശ്രമിച്ചിട്ടുണ്ട്. തീവ്രമായ അപസ്മാരബാധയാൽ ഉഴലുന്നവരുടെ അസുഖം അരനിമിഷംകൊണ്ട് അകറ്റി അവരെ സ്വസ്ഥചിത്തരാക്കി മാറ്റിയിട്ടുണ്ട്. രോഗാക്രാന്തരായി ആസന്നമരണരായി ശയ്യാവലംബി കളായ പലരെയും പച്ചിലയുടേയോ, തൃണങ്ങളുടേയോ ചാറുപുരട്ടി സ്വസ്ഥശരീരികളാക്കിത്തീർത്ത കഥകളും വിരളമല്ല. പാമ്പുകടിയേറ്റു വലയുന്നവരെ മന്ത്രജപംകൊണ്ട് വിഷമിറക്കി സുഖപ്പെടുത്തി രക്ഷിച്ച ചരിത്രവും സാധാരണമാണ്. അശ്രദ്ധയോടെ സഞ്ചരിച്ച സ്വാമിതിരു വടികളെത്തന്നെയും പലപ്പോഴും പാമ്പുകൾ കടിച്ചിട്ടുണ്ട്. പക്ഷേ അദ്ദേ ഹത്തിന് വിഷമേറ്റിട്ടില്ല. ഏതു ക്രൂരജന്തുവും സ്വാമികളുടെ സന്നിധി യിൽ ശാന്തജീവിയെപ്പോലെ പെരുമാറിയിരുന്നു. ഒരിക്കൽ ഗന്ധർവ്വ പീഡകൊണ്ടുവലഞ്ഞ ഒരു കന്യകയുടെ വിഷമസ്ഥിതികൊണ്ടു സന്ത പിച്ചു നിരാലംബരായിക്കഴിഞ്ഞ വീട്ടുകാരെ അവിചാരിതമായി ആ വീട്ടിൽ ചെന്നുകേറുവാൻ ഇടയായ സ്വാമിതിരുവടികൾ, ആ രാത്രി യിൽത്തന്നെ ആശ്വസിപ്പിച്ചു, കന്യകയെ ഗന്ധർവ്വനിൽനിന്നു നിശ്ശേഷം മോചിപ്പിച്ചു വീട്ടുകാർക്കു ശാന്തിയും സമാധാനവും നൽകിയതായും പറഞ്ഞുകേട്ടിട്ടുണ്ട്. നായ്ക്കൾ കടിക്കാൻ ചെല്ലുമ്പോൾ അവയെ കൈയ്നൊടിച്ച് അരക്ഷണത്തിൽ ശാന്തവും അനുസരണപൂർവ്വം പെരു

മാറുന്നവയുമാക്കുന്ന മാസ്മര പ്രയോഗവും പലർക്കും അക്ഷിലക്ഷ്യ മായിട്ടുണ്ട്. വഴിയിൽ അലഞ്ഞുനടക്കുന്ന ശ്വാനൻമാരെ തന്റെ വാസ സ്ഥലമായ കല്ലുവീട്ടിൽ വിളിച്ചുകൊണ്ടുവന്നു ചോറുകൊടുത്തു മടക്കി അയയ്ക്കുന്ന കാഴ്ചയും തിരുവനന്തപുരത്തുകാരിൽ പലർക്കും സ്വന്തം കണ്ണുകൾകൊണ്ടു കണ്ട് ബോധ്യപ്പെട്ടിട്ടുള്ളതുമാകുന്നു.

ഇപ്രകാരം പല സിദ്ധികളും മറ്റുള്ളവർക്കു ദൃഷ്ടിവിഷയമായ പ്പോൾ, ചട്ടമ്പിസ്വാമികൾ എന്ന നാമധേയം നാട്ടിലെല്ലാം വ്യാപിച്ചു. നാട്ടുപ്രമാണികളും ഉദ്യോഗസ്ഥൻമാരും അദ്ദേഹത്തെ സ്വന്തം ഭവന ങ്ങളിലേക്കു സ്വാഗതം ചെയ്തു എന്നിരുന്നാലും എല്ലായ്പോഴും സ്വാമി തിരുവടികൾ അശരണർക്കും നിരാലംബർക്കും ഉറ്റ ചങ്ങാതിയും ആലം ബവുമായിരുന്നു. പണ്ഡിതനും പാമരനും ധനവാനും ദരിദ്രനും ഒരു പോലെ ആരാധ്യനായിരുന്ന സ്വാമികൾ തന്റെ സിദ്ധികളിലൊന്നും തന്നെ സാധാരണയായി പ്രദർശിപ്പിച്ചിരുന്നില്ല. ഏതെങ്കിലും ഒന്ന് എപ്പോഴെങ്കിലും പ്രദർശിപ്പിച്ചിട്ടുണ്ടെങ്കിൽ, അതു തികച്ചും ജനോപ കാരപരമായ ലക്ഷ്യത്തോടെ മാത്രമായിരുന്നു. സിദ്ധിപ്രദർശനം കൊണ്ടു പൊതുജനശ്രദ്ധനേടാൻ ആഗ്രഹമില്ലായിരുന്നു എന്നു സാരം. "പിധത്തേ പ്രായീശോയോഗീ സ്വസിദ്ധിം ജനസന്നിധൗ" (യോഗി മിക്ക പ്പോഴും ജനങ്ങളുടെ മുമ്പിൽ അത്ഭുതം കാട്ടാറില്ല) ആസേതു ഹിമാ ചലം സുചിന്തിതമായി ദൃഷ്ടി പായിക്കുമ്പോൾ കേരളത്തിനു ഒരു പ്രത്യേക സാംസ്കാരികപാരമ്പര്യം അവകാശപ്പെടാവുന്നതാണ്. കാല ടിയിൽ ഉദയംചെയ്ത ശ്രീ ശങ്കരാചാര്യജ്യോതിസ്സിന്റെ നാമശ്രവണ മാത്രയിൽത്തന്നെ നമ്രശിരസ്കരാകാത്ത ഒരു മനുഷ്യജീവിയും ഈ ഭൂമണ്ഡലത്തിലില്ല എന്നു തീർച്ച. അദ്ദേഹത്തിന്റെ കാലടികൾകൊണ്ടു പവിത്രമായിത്തീർന്ന കാലടി കേരളത്തിന്റെ ഒരു പൗരാണിക ഭൂസ്വ ത്താണല്ലോ. ശ്രീ ശങ്കരന്റെ അദ്വൈതസിദ്ധാന്തം അറിയപ്പെടാത്ത ഒരു ദിക്കും ലോകത്തിൽ ഇല്ല. പുരാതനകാലത്തു അഖണ്ഡഭാരതം കേരള ചക്രവർത്തിമാരാൽ ഭരിക്കപ്പെട്ടിരുന്നതായും കേൾവിയുണ്ട്.

കേരളസംസ്കാരം പാവനമാണ്. പുരാതനമാണ്, ബലവത്തര മാണ്. ആ സംസ്കാരം വിദേശികളുടെ ആക്രമണം മൂലം തകരുകയും

ആചാരങ്ങൾ ഭ്രഷ്ടങ്ങളാവുകയും ചെയ്തു.

മലയാളികൾ പണ്ടു ധർമ്മിഷ്ഠന്മാരും രാജാധികാരമുള്ള ദേശാധിപന്മാരും പരാക്രമികളുമായിരുന്നു. ജീവന്മുക്തന്മാരും സിദ്ധന്മാരും യോഗികളുമെല്ലാം അന്നു കേരളത്തിൽ അസുലഭമായിരുന്നില്ല.

ആര്യബ്രാഹ്മണരുടെ ആഗമനം കേരളത്തിന്റെ ആദ്യത്തെ വ്യവസ്ഥയെ തകിടം മറിച്ചു. ആഗതരുടെ പലസിദ്ധാന്തങ്ങളും കേരളീയരുടെ ആത്മാഭിമാനത്തെ വികലമാക്കിക്കൊണ്ടു പ്രാവർത്തികമായി പരിണമിച്ചു. ജാതിഭേദങ്ങളും വർണ്ണഭേദങ്ങളും കടന്നുകയറി കേരളത്തിന്റെ ആകാരഭംഗിയെത്തന്നെ മലിനമാക്കി എന്നു പറയുന്നതായിരിക്കും വാസ്തവം.

ഈ ദുർഘടാവസരത്തിലാണ് ഈ സാംസ്കാരിക വൈകല്യത്തിനു പരിഹാരമെന്നവണ്ണം ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ തിരുവവതാരം ചെയ്തത്. ആ പരമജ്യോതിസ്സിന്റെ ഉദയത്തോടെ കേരളാന്തരീക്ഷത്തിലെ തമോമാലിന്യം അപ്പാടെ ദൂരീകരിക്കപ്പെട്ടു. ശിവാദ്വൈതസിദ്ധാന്തിയായ ആ മഹർഷിവര്യൻ കേരളചരിത്രത്തിലെ ധാരണാവൈകല്യങ്ങളെ നിർമൂലനം ചെയ്യുന്നതിനും ദുരാചാരങ്ങളെ വിപാടനം ചെയ്യുന്നതിനും ജാതിയുടെ അടിസ്ഥാനത്തിലുള്ള ഉച്ചനീചത്വങ്ങളെ ഉടച്ചുസമീകരിക്കുന്നതിനും കേരളത്തിന്റെ പൗരാണികമായ സാസ്കാരികനില പുനഃസ്ഥാപിക്കുന്നതിനും അശ്രാന്തയത്നം ചെയ്തു പ്രായോഗികമായ പരിഷ്കാരം നടപ്പിലാക്കി.

സ്വാമികൾ രചിച്ച ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും അദ്ദേഹത്തിന്റെ നാവിൽനിന്നു ഉതിർന്നുവീണ പ്രഭാഷണങ്ങളും, കേരളസംസ്കാരത്തിന്റെ പുനരുദ്ധാരണത്തിനുവേണ്ടി ഉന്നംവെച്ചുകൊണ്ടുള്ളവയായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യൻമാരുടെ പ്രവർത്തനങ്ങളും അനുയായികളുടെ ചെയ്തികളുമെല്ലാം കേരളസംസ്കാരത്തിന്റെ സ്ഥായിയായ ശുഭത്വത്തെ ലക്ഷ്യമിട്ടുകൊണ്ടുള്ളവയായിരുന്നു. മനുഷ്യസമുദായത്തിന്റെ മൊത്തത്തിലുള്ള സമുദ്ഗതിയായിരുന്നു സ്വാമിതിരുവടികളുടെ അവതാരത്തിന്റെ ലക്ഷ്യം. അങ്ങനെ സ്വാമിതിരുവടികളുടെ അവതാരം കേരളത്തെ സമാരാധ്യമായ ഒരു പരിവർത്തനത്തിലേക്കു നയിച്ചു.

വിജ്ഞാനരത്നങ്ങളുടെ കലവറകളാണ് സ്വാമിതിരുവടികളുടെ രചനകൾ. യുക്തിസഹമായ പ്രമാണങ്ങൾ അവയിലെവിടെയും കാണാം. സ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങളുമായി പരിചയപ്പെടുന്നവർക്കു അമൂല്യമായ ആശയസമ്പത്തും നവംനവങ്ങളായ യുക്തിസാമഗ്രികളും അനായാസേന ലഭിക്കുന്നതാണ്.

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ചില ഗ്രന്ഥങ്ങളേയും പ്രബന്ധങ്ങളേയും കുറിച്ചു അടുത്ത അദ്ധ്യായത്തിൽ പ്രതിപാദിക്കാം.

## പ്രശസ്തനായ ഗ്രന്ഥകാരൻ

## പ്രാചീന മലയാളം

കേരളോത്പത്തിയെപ്പറ്റി പരശുരാമനെ ബന്ധപ്പെടുത്തിയുള്ള ഐതിഹ്യം യുക്തിസഹമല്ലെന്നും സ്വാമികൾക്കു ബോദ്ധ്യമായി പ്രമാണ രഹിതമായ ചരിത്രപ്രതിപാദ്യങ്ങളെ സ്വാമിതിരുവടികൾ അംഗീകരിച്ചില്ല.

പ്രകൃതിയുടെ പരിവർത്തനത്തിനു വിധേയമായി സമുദ്രം തനിയേ നീങ്ങി ഉണ്ടായ ഭൂവിഭാഗമാണ് കേരളമെന്ന അദ്ദേഹത്തിന്റെ വാദം സയുക്തികവും ചിന്തോദ്ദീപകവുമാണ്.

മലയാചലത്തിൽ വസിച്ചിരുന്ന നാകന്മാർ എന്ന ജനവർഗ്ഗം സമുദ്രം മാറിയ സ്ഥലത്തു കേറി അവിടം കൈവശപ്പെടുത്തി. കാലക്രമത്തിൽ അവർ ആ ഭൂമിയെ അദ്ധ്വാനിച്ചു ഫലസമ്പുഷ്ടമാക്കി. അപ്രകാരം ലഭിച്ച ഭൂമി - കേരളം നാകന്മാരുടെ ജന്മസ്വത്താണ്. മലയാളക്കരയിൽ ആദ്യമേ പ്രവേശിച്ച നാകന്മാരാണ് അതിന്റെ ജന്മാവകാശികൾ.

ആദ്യം അറുപത്തിനാലു ഗ്രാമങ്ങളായി കേരളത്തെ പകുത്ത് നാകന്മാർ അവിടം ഭരിച്ചിരുന്നു. സദാചാരവും ധാർമ്മികബുദ്ധിയും ധൈര്യവും കൈമുതലായുള്ള പ്രഭുക്കൻമാരായിരുന്നു അവർ. അവരുടെ പരമ്പരയാണ് നായന്മാർ.

ഉപജീവനം തേടി പിൽക്കാലത്തു കേരളത്തിൽ വന്നുകേറിയവരത്രേ ബ്രാഹ്മണർ. ഇവർ അക്കാലത്തു ഭരണാധികാരികളായ നാകന്മാരുടെ കീഴിൽ പലതരം തൊഴിൽ ചെയ്തു ജീവിച്ചുവന്നു. ദാസ്യപ്രവൃത്തികൾ ചെയ്തും കൂലിപറ്റിയും മറ്റു ദാനങ്ങൾ സ്വീകരിച്ചും മലയാളക്കരയിൽ വസ്തു സമ്പാദിച്ചു മലയാളികളായിത്തീർന്നവരാണ്

ആര്യബ്രാഹ്മണർ എന്നാൽ പിൽക്കാലത്തു നായന്മാർ മലയാളക്കര യിൽ അലസതയോ അജ്ഞതയോ ഉദാസീനതയോ കൊണ്ടു ബ്രാഹ്മ ണരെക്കാൾ താഴ്ന്നവരോ ബഹുമാനം കുറഞ്ഞവരോ ആയി പരിണ മിക്കാൻ ഇടയായി അതു അക്കാലത്തു സുഖികളായ നായന്മാരുടെ സ്വയംകൃതാനർത്ഥം മൂലമുണ്ടായ വീഴ്ചയാണെന്നുള്ളതിനു സന്ദേ ഹമില്ല.

കേരളത്തിന്റെ ഇപ്പറഞ്ഞ പുരാതനചരിത്രം ഇതര ദുർലഭമായ പൗരാണികരേഖകളും സയുക്തികമായ മറ്റു പ്രമാണങ്ങളും ഉദ്ധരിച്ചു സ്വാമി തിരുവടികൾ പ്രാചീനമലയാളമെന്ന കേരളചരിത്രനിബന്ധങ്ങ ളിൽ സ്ഥാപിച്ചിട്ടുണ്ട്.

പ്രാചീനമലയാളം എന്ന കൃതി മൂന്നു ഭാഗങ്ങളായിട്ടാണ് എഴു തിയിട്ടുള്ളത്. അവയിൽ ആദ്യത്തെ ഭാഗം മാത്രമേ പ്രസിദ്ധീകരിച്ചിട്ടു ള്ളു. സ്വാമിതിരുവടികളുടെ ഈ ഗ്രന്ഥം കേരളചരിത്രകാരന്മാരുടേയും മലയാളികളുടേയും ഇടയിൽ ഒരു വലിയ ചലനം സൃഷ്ടിച്ചു.

മലയാള ഭൂമിയുടെ ഉത്പത്തി, വളർച്ച, ആദിമ നിവാസികൾ, പരിവർത്തനങ്ങൾ, ഭാഷ തുടങ്ങിയവയെക്കുറിച്ചു ഇത്രയും ഭംഗിയായി പ്രാചീന ചരിത്രവസ്തുതകൾ വിശദമായി വർണ്ണിച്ചിട്ടുള്ള ഒരു ചരി ത്രഗ്രന്ഥമോ ചരിത്രകാരനോ വേറെയില്ല തന്നെ. നായൻമാർ മുത ലായ കേരളീയരുടെ അന്തസ്സും അഭിമാനവും അനിഷേധ്യമായ ചരി ത്രവും പുനർജീവിപ്പിക്കാൻ പര്യാപ്തമായ ഒരു വിശിഷ്ട ഗ്രന്ഥമാണ് പ്രാചീന മലയാളം. ഈ ഗ്രന്ഥത്തിന്റെ ആവിർഭാവം മലയാളികളിൽ വ്യാപകമായ ഒരു ഉത്തേജനം സൃഷ്ടിച്ചു എന്നു പറയുന്നതാണ് സത്യം.

**ആദിഭാഷ**

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ശ്രദ്ധേയമായ മറ്റൊരു ഗ്രന്ഥ മാണ് "ആദിഭാഷ". ആദ്യം ഇതെഴുതിയതു തമിഴിലാണ്. തമിഴിൽ പ്രസി ദ്ധീകൃതമായിട്ടുണ്ടെന്നും ചിലർ പറയാറുണ്ടെങ്കിലും അപ്രസാധിത മാണെന്നാണ് പറഞ്ഞുകേൾക്കുന്നത്. അതിന്റെ കുറെ ഭാഗങ്ങൾ സ്വാമി തിരുവടികൾ തന്നെ മലയാളത്തിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്.

ആദിഭാഷ, തമിഴ് - മൂല ദ്രാവിഡഭാഷയാണെന്നു സ്വാമികൾ അഭിപ്രായപ്പെടുന്നു. ഇതു ഭാഷാശാസ്ത്രജ്ഞൻമാരുടെയും ചരിത്ര കാരൻമാരുടെയും അഭിപ്രായങ്ങളിൽ നിന്നു വ്യത്യസ്തമാണ്. ആദിമ ജനതയുടെ ഉത്പത്തി, ഏഷ്യയിൽ. കന്യാകുമാരിക്ക് ഏഴായിരംനാ ഴിക തെക്കു 'പറളി' നദിയ്ക്ക് ഇടയ്ക്കെവിടെയോ ആയിരിക്കണമെ ന്നാണ് സ്വാമികളുടെ നിഗമനം. പ്രസ്തുതപ്രദേശം വെള്ളം കയറി പ്പോയതായി തമിഴ്പ്രമാണങ്ങളിൽ ഉള്ളതായി അദ്ദേഹം 'അഗസ്ത്യർ ഞാലന്തൽ' മുതലായി അനേകം പ്രാചീന തമിഴ് ഗ്രന്ഥങ്ങളിലെ പ്രമാ ണങ്ങൾ ഉദ്ധരിച്ച് സമർത്ഥിച്ചിട്ടുണ്ട്.

ഡോക്ടർ കാൽഡ്വൽ മാത്രമേ ഇതുപോലെ ദ്രാവിഡ ഭാഷ യിൽ, ഭാഷാപരമായും ചരിത്രപരമായും ഇത്രയും കൂടുതൽ ഗവേ ഷണം നടത്തി ശക്തമായ ഒരു അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളു. സ്വാമി തിരുവടികളുടെ ഗവേഷണവൈചക്ഷണ്യം ശ്ലാഘനീയം തന്നെ.

## അദ്വൈതചിന്താ പദ്ധതി

മൂലപ്രകൃതി (ബ്രഹ്മം)യിൽ നിന്നു ത്രിമൂർത്തികൾ, ജീവാത്മാ ക്കൾ, ആകാശാദിപഞ്ചമഹാഭൂതങ്ങൾ, സ്ഥൂലസൂക്ഷ്മാദി ശരീരങ്ങൾ ഇവയുടെ ഉത്പത്തി, സ്ഥിതിവിനാശങ്ങൾ തുടങ്ങിയവ വിശദമാക്കു ന്നു. മഹാവാക്യങ്ങൾ വിവരിച്ചു ആത്മതത്ത്വം അറിയാനുള്ള വഴി ഉപ ദേശിക്കുന്നു. ഇതിൽ പ്രസ്താവിച്ചിട്ടുള്ള വേദാന്തതത്ത്വങ്ങൾ പാമര നുപോലും സുഗ്രഹമാണ് ഇത്രയും ലളിതമായ ഒരു വേദാന്തഗ്രന്ഥം മലയാളത്തിൽ വേറെയില്ല.

## ജന്തു (ജീവ) കാരുണ്യനിരൂപണം

അഹിംസാതത്ത്വത്തെ സാക്ഷാത്കരിച്ചു അതിനെ സ്വജീവി തത്തിൽ പ്രായോഗികമാക്കി പ്രചരിപ്പിച്ചിട്ടുള്ള മഹാത്മാക്കളിൽ അദ്വി തീയനാണ് ചട്ടമ്പിസ്വാമിതിരുവടികൾ. സ്നേഹത്തിന്റെയും കാരുണ്യ ത്തിന്റെയും തികവിൽ സകല ജീവജാലങ്ങളും സ്വാധീനമായി ഭവി ക്കുമെന്നു സ്വന്തം ജീവിതം കൊണ്ടുതന്നെ ലോകത്തിനു കാണി

ച്ചുകൊടുത്ത പുണ്യാത്മാവാണ് അദ്ദേഹം. ലോകത്തിന്റെ നിലനില്പു തന്നെ അഹിംസയുടെ അസ്ഥിവാരത്തിലാണ്. മനുഷ്യന്റെ ജന്മസാഫല്യമാണല്ലോ മോക്ഷം. ആ മോക്ഷം സിദ്ധിക്കുന്നതിനും സ്തുത്യർഹവും അനിഷേധ്യവുമായ മാർഗ്ഗവും അഹിംസതന്നെയാണെന്നും ശ്രീവിദ്യാധിരാജസ്വാമികൾ ദൃഢമായി മനസ്സിൽ ഉറച്ചിരുന്നു. പ്രസ്തുത തത്ത്വം സമർത്ഥിച്ചിട്ടുള്ള ഒരു വിശിഷ്ടഗ്രന്ഥമാണ് ജന്തുകാരുണ്യനിരൂപണം. എം. എൻ. നായർ മാസിക വഴി ഇതു പ്രസിദ്ധപ്പെടുത്തിയിരുന്നു. അടുത്തകാലത്തു ഈ കൃതി സംസ്കൃതത്തിലേക്കു തർജ്ജമ ചെയ്തു കാലടി സംസ്കൃത സർവ്വകലാശാലയിൽ പാഠ്യപുസ്തകമായി അംഗീകരിക്കപ്പെട്ടിരുന്നതായും അറിയുന്നു.

### വേദാധികാര നിരൂപണം

ധർമ്മവും അധർമ്മവും വേർതിരിച്ചറിഞ്ഞു പരമാത്മജ്ഞാനം നേടുന്നതിനു ഉപകാരകമാണ് വേദം. ഈ വേദം ബ്രാഹ്മണരിൽ ചിലർക്കുമാത്രമേ പഠിക്കാൻ അവകാശമുള്ളത്രേ. ശുദ്രാദികൾക്കു എഴുത്തു പഠിക്കുവാൻ പോലും അവകാശമില്ലതന്നെ. അക്ഷരം പഠിച്ച ശൂദ്രനെ ദൂരെ അകറ്റണം. ശൂദ്രർ മുതലായവർ വേദവാക്യം ഉച്ചരിക്കുന്നതുപോലും കേൾക്കരുത്.

ഇപ്രകാരം ഒരു തീർപ്പ് ബ്രാഹ്മണപ്രവാചകരും ചില ദുർവിദഗ്ധരായ പണ്ഡിതൻമാരും സ്വാർത്ഥത നേടുന്നതിനുവേണ്ടി സങ്കേതം ചെയ്തു പ്രാവർത്തികമാക്കിയിരുന്നു. മനുഷ്യനെ മനുഷ്യനിൽനിന്ന് അകറ്റിനിർത്തുന്ന ഇത്തരം സങ്കേതങ്ങൾ മൃഗീയത വളർത്താനേ ഉപകരിക്കുകയുള്ളു. അതു മനുഷ്യരാശിയുടെ അധികാരാവകാശങ്ങളേയും അഭിമാനത്തേയും അടിച്ചമർത്തുന്നതാണ്. ബ്രാഹ്മണരുടെ ഇത്തരം അധാർമ്മികങ്ങളായ ആചാരങ്ങളും സങ്കേതങ്ങളും അഭിപ്രായങ്ങളും അസത്യജടിലങ്ങളാണെന്നും സ്വാർത്ഥ സംപൂരണത്തിനു ഉതകത്തക്കവണ്ണം കരുതിക്കൂട്ടി കരുപ്പിടിപ്പിച്ചിട്ടുള്ളവയാണെന്നും തന്മൂലം അവ നിരർത്ഥകങ്ങളാണെന്നും സ്വാമിതിരുവടികൾ ലോകസമക്ഷം വെളിവാക്കി. "അപൗരുഷേയം" എന്നു കല്പിക്കപ്പെടുന്ന വേദം പൗരുഷേയം (മനുഷ്യനിർമ്മിതം) തന്നെയാണെന്നും

ഋഗ്വേദം ഒന്നാം സൂക്തത്തിനുതന്നെ കർത്താവുണ്ടെന്നും അതു വിശ്വാമിത്രന്റെ മകനായ 'മധു' എന്ന ഋഷിയാണെന്നും അങ്ങനെ ഓരോ സൂക്തത്തിനും കർത്താവ് ഉണ്ടെന്നും സ്വാമികൾ പ്രസ്താവിച്ചു. ചുരുക്കത്തിൽ മനുഷ്യരായിരുന്ന ഋഷിമാർ എഴുതിയിട്ടുള്ളതാണ് വേദം എന്നു സാരം. ഒരു പക്ഷേ വേദം ഈശ്വരഭാഷിതമാണെന്ന് വച്ചാൽത്തന്നെയും അതു മനുഷ്യരാശിയ്ക്കു ആകമാനം അഭ്യസിക്കുന്നതിനു അധികാരവും അവകാശവുമുണ്ടെന്നുള്ള കാര്യവും നിർവിവാദമാണ്.

ലോകത്തിൽ ജീവിക്കണമെങ്കിൽ അതിനുഭക്ഷണം അവശ്യമാണ്. അതുപോലെ ലോകജീവിതത്തിനു ജ്ഞാനവും അത്യാവശ്യമാണ്. ക്ഷത്രിയനു പഠിപ്പിക്കാനും ശൂദ്രനു പഠിക്കാനും അവകാശമുണ്ടെന്നുള്ളതിനു സ്വാമിതിരുവടികൾ വേദത്തിൽനിന്നുതന്നെ അനേകം ആചാരപ്രമാണങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. വേദം, വേദാന്തം, ശാസ്ത്രം, മന്ത്രം, തന്ത്രം മുതലായവ മാത്രമല്ല സമസ്ത വിജ്ഞാന ശാഖകളിലുമുള്ള എല്ലാ ഗ്രന്ഥങ്ങളും ബ്രാഹ്മണൻ മുതൽ ചണ്ഡാലൻ വരെയുള്ള എല്ലാം മനുഷ്യർക്കും ഒരു പോലെ അഭ്യസിക്കാൻ അവകാശപ്പെട്ടവയാണ്. ഈ വസ്തുത സ്ഥാപിക്കുന്നതിന് വേദങ്ങളിൽനിന്നും ഉപനിഷത്തുകളിൽനിന്നും അനേകം പ്രമാണങ്ങൾ ഉദ്ധരിച്ചു സമർത്ഥിച്ചിട്ടുള്ള പരിവർത്തനാത്മകവും പ്രയോജനകരവുമായ ഒരു ഗ്രന്ഥമാണ് വേദാധികാര നിരൂപണം ഈ വസ്തുത മനസ്സിൽ കരുതിക്കൊണ്ടാണ് സ്വാമിതിരുവടികൾ പിൽക്കാലത്ത് ശ്രീനാരായണഗുരുസ്വാമികളെക്കൊണ്ടു ക്ഷേത്രപ്രതിഷ്ഠ മുതലായവ ചെയ്യിച്ചിട്ടുള്ളത്. അപ്രമേയമാഹാത്മ്യത്തിന്റെ ഉറവിടമായ ശ്രീവിദ്യാധിരാജ സ്വാമിതിരുവടികൾ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെക്കൊണ്ട് ആചാരപദ്ധതി മുതലായ ഗ്രന്ഥങ്ങളെഴുതിച്ച് മന്ത്രതന്ത്രാദികളും ബ്രാഹ്മണേതരന്മാർക്കു അധീനമാക്കി. അങ്ങനെ ബ്രാഹ്മണർക്കും അബ്രാഹ്മണർക്കും വൈദികകാര്യങ്ങളിൽ തുല്യതനേടിക്കൊടുത്തു.

കൂടാതെ സ്വാമിതിരുവടികൾ തന്റെ 'ചിദാകാശലയം' എന്ന ഗ്രന്ഥത്തിൽ പാമരനുപോലും മനസ്സിലാകുന്നവിധം വേദാന്തരഹസ്യങ്ങൾ വിശദമാക്കിയിട്ടുണ്ട്. 'അദ്വൈതപഞ്ജരം' 'ബ്രഹ്മതത്ത്വ

നിർഭാസം' 'സർവമതസാമരസ്യം' മുതലായി ധാരാളം വിശിഷ്ടഗ്ര ന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്.

"മനോനാശം", "ദേശനാമങ്ങൾ", "ശരീരതത്ത്വസംഗ്രഹം", "ഒഴി വിലൊടുക്കം", "പ്രപഞ്ചത്തിൽ സ്ത്രീപുരുഷൻമാർക്കുള്ള സ്ഥാനം", "തമിഴകം" എന്നിങ്ങനെ അനേകമനേകം പ്രബന്ധങ്ങൾ എഴുതിയിട്ടു ണ്ട്. പലതും ആനുകാലികങ്ങളിൽ പ്രസിദ്ധീകരിക്കുകയും ചെയ്തി ട്ടുണ്ട്.

അത്യന്തം മധുരമായി കവിതയെഴുതാനും സ്വാമികൾ സമർത്ഥ നായിരുന്നു. കവിതാരചനയിൽ മലയാളവും സംസ്കൃതവും തമിഴും അദ്ദേഹത്തെ അനുഗ്രഹിച്ചിരുന്നു. സ്വാമികൾ പ്രസിദ്ധനായ ഒരു നിമി ഷകവിയുമായിരുന്നു.

അദ്ദേഹത്തിന്റെകവനനൈപുണിയെ ഉദാഹരിക്കുന്നതിനു വേണ്ടി ഒരു മലയാള പദ്യം തന്റെ ഇഷ്ടദേവതയായ ബാലയെ സ്തുതി ച്ചുകൊണ്ടുള്ളതു ചുവടെ ചേർക്കുന്നു.

"മേലേ മേലേ പയോധൗ തിരനിരയതുപോൽ  
ഗദ്യപദ്യങ്ങളോർക്കും  
കാലേ കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്  
ചിന്നിടും തേൻ കുഴമ്പേ!  
ബാലേ ബാലേ മനോജ്ഞേ പരിമൃദുലതനോ  
യോഗിമാർ നിത്യമുണ്ണും  
പാലേ, ലീലേ, വസിക്കെൻ മനസി സുകൃത സ-  
ന്താനവല്ലീ സുചില്ലീ".  
"കലാശാസ്ത്രാദി കൃതിന-  
മനുഗൃഹ്ണാതി കേവലം"

കലകൾ, ശാസ്ത്രങ്ങൾ മുതലായ ശ്രേഷ്ഠത്വശംസികളായ ഗുണപര മ്പരകളെല്ലാം പുണ്യവാനെ മാത്രമേ അനുഗ്രഹിക്കാറുള്ളു എന്ന തത്ത്വം മഹാനുഭാവനായ സ്വാമിതിരുവടികളെക്കുറിച്ചു എത്രയോ യഥാർത്ഥമായിരിക്കുന്നു!!.

# അദ്ധ്യായം - എട്ട്
# ശിഷ്യൻമാർ

ആത്മാന്വേഷികളും ആദ്ധ്യാത്മിക കുതുകികളുമായ അനേകം പേർ സ്വാമികളെ സന്ദർശിക്കുകയും ഉപദേശം സ്വീകരിക്കുകയും ചെയ്തിരുന്നു. ആ നിലയിൽ പല ഗൃഹസ്ഥൻമാരും അദ്ദേഹത്തിന്റെ ശിഷ്യരായിത്തീർന്നു. വ്യക്തിഗതമോ കുടുംബപരമോ സാമൂഹികമോ ആയ കാരണങ്ങളാൽ ദുഃഖവും ദുരിതവും അനുഭവിക്കാൻ ഇടയായ പലരും സ്വാമികളുടെ ഉപദേശം തേടി. ശാന്തിമാർഗ്ഗം ആഗ്രഹിച്ച അവർക്കെല്ലാം അദ്ദേഹം ദുഃഖനിവൃത്തി വരുത്തുകയും അവരെ ആപത്തുകളിൽ നിന്നു രക്ഷിക്കുകയും ചെയ്തു. സ്വാമികൾ യഥാർത്ഥസിദ്ധനായിരുന്നെങ്കിലും തന്റെ ശിഷ്യൻമാരെല്ലാം സന്യാസിമാരായിരിക്കണമെന്ന നിർബന്ധം അദ്ദേഹത്തിനുണ്ടായിരുന്നില്ല. താൻ ഒരു സന്ന്യാസിയാണെന്നു ഭാവിക്കാത്ത ഒരു അസാധാരണ പ്രകൃതിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ വേഷവും സാധാരണമായിരുന്നല്ലോ. ഗൃഹസ്ഥാശ്രമികളെ അവരുടെ ധർമ്മത്തിലൂടെത്തന്നെ സന്മാർഗ്ഗികളും അങ്ങനെ മുക്തികാമരുമാക്കുകയായിരുന്നു സ്വാമികളുടെ ലക്ഷ്യം. യോഗചര്യകളെക്കാൾ ജീവിതശുദ്ധിക്കാണ് ഗൃഹസ്ഥൻമാർ മുൻതൂക്കം കൊടുക്കേണ്ടതെന്ന് അദ്ദേഹം അത്തരം ശിഷ്യൻമാരെ ഉപദേശിച്ചു. സ്വാമികൾക്കു ഒറ്റനോട്ടത്തിൽതന്നെ സന്ന്യാസത്തിനു അർഹതയുള്ളവരെ മനസ്സിലാക്കാൻ കഴിഞ്ഞു. തികച്ചും അർഹരെ മാത്രമേ അദ്ദേഹം സന്ന്യാസചര്യയ്ക്കു അനുവദിച്ചിരുന്നുള്ളു.

കൊല്ലം ആയിരത്തി അമ്പത്തെട്ടിലാണ് അർഹതയുള്ള ഒരു ശിഷ്യനുമായി അദ്ദേഹം സമ്പർക്കം ആരംഭിച്ചത്. ഒരിക്കൽ സ്വാമികൾ വാമനപുരത്തു സഞ്ചരിക്കുന്ന കാലത്ത് യാദൃച്ഛികമായി അണിയൂർ ക്ഷേത്രത്തിൽ ചെല്ലാനിടയായി. അപ്പോൾ അദ്ദേഹത്തിന്റെ ഒരു ഗൃഹസ്ഥശിഷ്യൻ ഒരു പുതിയ ആത്മവിദ്യാന്വേഷിയെ മുമ്പിൽ കൊണ്ടു

ചെന്നു. സ്വാമിതിരുവടികളുടെ മുമ്പിൽ അന്നു ചെന്നുചേർന്ന നാണു വാശാനാണ് പിൽക്കാലത്തു ശ്രീനാരായണ ഗുരുസ്വാമികൾ എന്ന പേരു കേട്ട സന്യാസിവര്യൻ. സംസ്കൃത പാണ്ഡിത്യവും കവിതാവാസ നയും ലഭിച്ചിരുന്ന നാണു ഗുരുസ്വാമി ബാല്യത്തിൽ തന്നെ ലൗകിക കാര്യങ്ങളിൽ വിരക്തനായിരുന്നു. പിതൃനിയോഗം അനുസരിച്ചു അദ്ദേഹം വിവാഹം കഴിച്ചെങ്കിലും അന്നുതന്നെ വീട്ടിൽ നിന്നിറങ്ങി. ആത്മജ്ഞാന ലബ്ധിക്കുള്ള വഴിതേടി പലസ്ഥലത്തും അലഞ്ഞു നട ന്നു. നാണു ഗുരുസ്വാമി ആ അവസരത്തിനു മുമ്പുതന്നെ സന്ന്യാസ വൃത്തി സ്വീകരിച്ചിരുന്നെങ്കിലും സമ്പൂർണ്ണമായ ചിത്തവൃത്തി നിരോ ധത്തിനു പര്യാപ്തമായ ആത്മബോധം കൈവരിച്ചിരുന്നില്ല. അതി നാൽ ചട്ടമ്പിസ്വാമികളുമായുള്ള പ്രഥമദർശനം തന്നെ അദ്ദേഹത്തിനു ഒരു അനുഗ്രഹമായി തോന്നി. അവരുടെ അന്യോന്യ പരിചയം ക്രമേണ ഗുരുശിഷ്യബന്ധത്തിനു ആധാരമായി.

"ബാലാസുബ്രഹ്മണ്യം" എന്ന ചതുർദശാക്ഷരീ മന്ത്രം ചട്ടമ്പി സ്വാമികളിൽ നിന്നു നേടിയതിനു ശേഷം മാത്രമാണ് നാണു ഗുരു സ്വാമികളുടെ യോഗസിദ്ധി എന്നത്രേ സൂക്ഷ്മജ്ഞന്മാരുടെ സുദൃഢാ ഭിപ്രായം.

നാണു ഗുരുസ്വാമി, ചട്ടമ്പി സ്വാമികളെ തന്റെ ആത്മീയ ഗുരു വായി വരിച്ചു. ക്രമേണ "ഖേചരി" മുതലായ യോഗമുദ്രകളും യോഗാ ഭ്യാസവും അദ്ദേഹത്തിൽനിന്നു നാണു ഗുരുസ്വാമി ഗ്രഹിച്ചു. അതിനു ശേഷം ഈ സ്വാമിമാർ രണ്ടുപേരും കുറെക്കാലം ഒന്നിച്ചുതന്നെ ജീവി ച്ചു. അവർ അരുവിപ്പുറം എന്ന സ്ഥലത്ത് ഏകാന്ത ധ്യാനത്തിനു സ്ഥാനം കണ്ടെത്തി വസിക്കുകയും ചെയ്തു. ആ സ്ഥലത്തത്രേ പിൽക്കാലത്തു നാണുഗുരുസ്വാമികൾ ശിവപ്രതിഷ്ഠ നടത്തിയത്. ചട്ടമ്പി സ്വാമിക ളിൽ നിന്നു യോഗമുറകൾ അഭ്യസിച്ചു ശിഷ്യൻ സിദ്ധിവരുത്തി. പിന്നീട് ഈ ഗുരുശിഷ്യൻമാർ രണ്ടുപേരും ഏറെക്കാലം ജ്യേഷ്ഠാനുജന്മാരെ പ്പോലെ പലെടത്തും ഒന്നിച്ചു പര്യടനം ചെയ്തിട്ടുണ്ട്. ക്ഷേത്ര പ്രതിഷ്ഠ മുതലായവയ്ക്കുള്ള മന്ത്രതന്ത്രാദികളെല്ലാം നാരായണഗുരുസ്വാമി കൾക്കു ചട്ടമ്പിസ്വാമികളാണ് ഉപദേശിച്ചുകൊടുത്തതും.

"ഈഴവരുടെ വംശത്തിനു എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാനായി ശ്രമിക്കുന്നതിനു നാണു ഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാ പുരുഷൻ ചട്ടമ്പിസ്വാമിതിരുവടികളാണ്" എന്ന് മാന്യപണ്ഡിതനായ ഏറത്തു കൃഷ്ണനാശാൻ പ്രസ്താവിച്ചിട്ടുണ്ട്. അവർ രണ്ടാളും കുറെനാൾ തൈക്കാട്ടു അയ്യാവിനെ സമീപിച്ചു ചിലയോഗവിദ്യകൾ പരിശീലിച്ചതായും കേഴ്വിയുണ്ട്.

ലളിത കോമളമായ കവന ശൈലിയും ഫലിതപ്രയോഗ കൗശലവും ചട്ടമ്പിസ്വാമികളിൽ നിന്നു നാരായണ ഗുരുസ്വാമികൾക്കു മാത്രമേ ലഭിക്കാൻ ഇടവന്നിട്ടുള്ളു. അദ്ദേഹത്തിനു മാത്രമേ പരമഗുരുവുമായി വളരെക്കാലം അടുത്തു പെരുമാറാനും സാധിച്ചിട്ടുള്ളു. വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ നാരായണ ഗുരുസ്വാമികൾക്കു ജ്ഞാനോപദേശം നൽകി അനുഗ്രഹിച്ചു. ആത്മസാക്ഷാത്കാരം ലഭിച്ചു ജീവന്മുക്തനായിത്തീർന്ന ശ്രീനാരായണഗുരുസ്വാമികൾ സംസ്കൃതത്തിലും മലയാളത്തിലും അനേകം ഗ്രന്ഥങ്ങളും കവിതകളും എഴുതി. ഈഴവ സമുദായത്തിന്റെ പലപ്രകാരത്തിലുള്ള ഉന്നമനത്തിനു ഹേതുഭൂതൻ ശ്രീനാരായണ ഗുരുസ്വാമികളാണ്.

"ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്" എന്ന വിശിഷ്ട സന്ദേശം മനുഷ്യരാശിക്കു നൽകിയ മഹാത്മാവും അദ്ദേഹം തന്നെ. പരമഗുരുവിന്റെ സമാധിക്കുശേഷം ഏതാനും കൊല്ലം കൂടി ആ ജീവന്മുക്തൻ ലോകോപകാരപ്രവർത്തനങ്ങളുമായി ജീവിച്ചു. പിന്നീട് വർക്കല ശിവഗിരിയിൽ വച്ചു സമാധിയായി.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ തന്റെ സഞ്ചാര പരിപാടികൾ വടക്കൻ ദിക്കുകളിലേക്കു വ്യാപിപ്പിച്ചു. ഏറ്റുമാനൂർ, മൂവാറ്റുപുഴ മുതലായ പല സ്ഥലങ്ങളിലും അദ്ദേഹത്തിന് അനേകം ശിഷ്യൻമാരും പരിചയക്കാരും ഉണ്ടായി.

ഏറ്റുമാനൂർ ഉത്സവകാലത്ത് ക്ഷേത്രപരിസരത്ത് വന്നു മതപ്രചാരണം നടത്തിയിരുന്ന ക്രിസ്തീയ പ്രസംഗകരുടെ ഹിന്ദുമതദൂഷകമായ പ്രഭാഷണ പരമ്പര സ്വാമിതിരുവടികൾക്കു അരോചകമായി ഭവി

ച്ചു. മനുഷ്യനു രക്ഷാമാർഗ്ഗം ക്രിസ്തുമതമല്ലാതെ മറ്റൊന്നുമില്ലെന്ന അവരുടെ വാദം സർവ്വമതങ്ങളിലും മോക്ഷമാർഗ്ഗം കണ്ട ജീവന്മുക്തനായ സ്വാമിതിരുവടികൾക്കു ദുസ്സഹമായി. ഈ ദുഷ്പ്രവണത ചെറുക്കേണ്ടതാണെന്ന് അദ്ദേഹത്തിനു തോന്നി. അതിന്റെ ഫലമാണ് അദ്ദേഹത്തിന്റെ ക്രിസ്തുമതച്ഛേദനം എന്ന ഗ്രന്ഥം. പ്രഭാഷണ നിപുണനായ കാളിയാങ്കൻ എന്ന വ്യക്തിയെക്കൊണ്ടു പാതിരിമാർക്ക് എതിരായി പ്രസംഗിപ്പിച്ചു. ഏറത്തു കൃഷ്ണനാശാനും ഇക്കാര്യത്തിൽ സ്വാമികളുടെ അനുയായിയായി. യുക്തിവാദിയും താർക്കികനുമായ ചട്ടമ്പി സ്വാമിതിരുവടികളുടെ ദുർദമങ്ങളായ ആശയങ്ങളെ പ്രകടിപ്പിക്കുന്ന പ്രഭാഷണങ്ങൾക്കു മുന്നിൽ നിലയുറപ്പിക്കാൻ കഴിവില്ലാതെപോയ പാതിരിമാർ പലായനം ചെയ്തു. ഇതുകൊണ്ടു സ്വാമിതിരുവടികൾ ക്രിസ്തുമത വിരോധിയാണെന്നു ധരിച്ചുകൂടാ. "ക്രിസ്തുമതസാരം" എന്നൊരു വിശിഷ്ട പ്രബന്ധം കൂടി "ക്രിസ്തുമതച്ഛേദന" ത്തോടൊപ്പം എഴുതി. അതു യേശുക്രിസ്തു സ്ഥാപിച്ച ക്രിസ്തുമതത്തിന്റെ രമണീയമായ വിശദീകരണവും പഠനവുമായിരുന്നു. എല്ലാ മതങ്ങളും മനുഷ്യന്റെ പൂർണ്ണതയ്ക്കുള്ള മാർഗ്ഗങ്ങളാണെന്ന തത്ത്വത്തിന്റെ ഉദാഹരണമാണ് "ക്രിസ്തുമതസാരം."

ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ മൂവാറ്റുപുഴയിൽ താമസിക്കുന്ന കാലത്തു അദ്ദേഹത്തിന്റെ രണ്ടാമത്തെ ശിഷ്യന്റെ പ്രഥമസമാഗമത്തിനുള്ള സന്ദർഭം വന്നു ചേർന്നു. അഗാധ പണ്ഡിതനും യോഗശാസ്ത്രനിഷ്ണാതനുമായ ആ ഭാവിശിഷ്യൻ സ്വാമികളിൽനിന്നു ജ്ഞാനോപദേശം തേടിയാണ് തിരുസന്നിധിയിലെത്തിയത്. കൂടുതൽ വിവരണം പിന്നാലെ നൽകുന്നതായിരിക്കും തിരുവിതാംകൂറിന്റെ വടക്കൻ പ്രദേശങ്ങളിൽ സ്വാമികൾക്കു ധാരാളം ഗൃഹസ്ഥ ശിഷ്യൻമാർ ഉണ്ടായി. സ്വാമികളുമായി ബന്ധപ്പെട്ട എല്ലാ ഗൃഹസ്ഥൻമാരും തികഞ്ഞ ആത്മാർത്ഥതയോടെ അദ്ദേഹത്തെ ആരാധിച്ചുവന്നു വേദാന്തതത്ത്വങ്ങളും ജീവിത ധർമ്മങ്ങളും കൂട്ടിയിണക്കിക്കൊണ്ടുള്ള ലളിതമായ ഉപദേശങ്ങളാണ് അദ്ദേഹം ഗൃഹസ്ഥൻമാർക്കു നൽകിയത്. അതിനാൽ അത്തരം ഉപദേശങ്ങൾ ആചരിക്കാൻ ഒരു സാധാരണക്കാരനും സാധി

ക്കുമായിരുന്നു. ജീവകാരുണ്യം,സസ്യഭോജനം, മത്സ്യമാംസാദി വർജ്ജനം, ഈശ്വരഭക്തി, സദാചാരം, ജീവിതശുദ്ധി മുതലായവയെ ആസ്പദമാക്കി സ്വാമികൾ ഗൃഹസദസ്സുകളിൽ നടത്തിയിരുന്ന പ്രഭാഷണം ആബാലവൃദ്ധംജനങ്ങൾക്കും മാർഗ്ഗദർശകവും പ്രചോദകവുമായിരുന്നു. ജീവകാരുണ്യവും സ്നേഹവുമായിരുന്നു അദ്ദേഹത്തിന്റെ സന്ദേശം.

സ്വാമികൾ സ്വന്തം സഞ്ചാരങ്ങൾക്കിടയിൽ പ്രസ്തുത വിശിഷ്ടഗുണങ്ങളുടെ പ്രായോഗികതയും പ്രാവർത്തികതയും സ്വപ്രവൃത്തികൾ കൊണ്ടുതന്നെ പ്രദർശിപ്പിച്ചും വിശദീകരിച്ചും ആളുകളെ ബോധവാന്മാരാക്കി. ക്രൂരജന്തുക്കളെപ്പോലും സ്നേഹംകൊണ്ടു വശവർത്തികളാക്കി ഒതുക്കിനിർത്താമെന്നു അദ്ദേഹം കാണിച്ചുകൊടുത്തു. പശുവിനെ പിടിക്കാൻ ചെന്ന കടുവ ശാന്തനായതും തവളയെ പിടിക്കാൻ ആഞ്ഞെടുത്ത പാമ്പു പത്തി താഴ്ത്തിയതുമെല്ലാം ചട്ടമ്പിസ്വാമികളുടെ ക്രൂരജന്തു നിയമനശക്തിയെ ആസ്പദമാക്കി രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങളാകുന്നു. ചേര, എലി, എറുമ്പ്, അണ്ണാൻ മുതലായ ജന്തുക്കളെ അദ്ദേഹം താലോലിച്ചും തഴുകിയും ഇരുന്ന കഥ ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്. ആദ്യകാലത്ത് ഇതെല്ലാം മാന്ത്രികവിദ്യകൊണ്ടാണെന്നാണ് ചിലർ വിചാരിച്ചിരുന്നത്. എന്നാൽ ഇതൊക്കെ സ്നേഹവും കാരുണ്യവുംകൊണ്ടാണ് സാധിച്ചിരുന്നതെന്നേ സ്വാമികൾക്കു തോന്നിയിരുന്നുള്ളു.

സ്നേഹവും കാരുണ്യവും കനിയുന്ന ലോകോപകാരപ്രദമായ പ്രവർത്തനങ്ങളിൽ ബദ്ധശ്രദ്ധനായിരുന്നെങ്കിലും സ്വാമിതിരുവടികൾ സംഘടിതമായ സാമൂഹ്യപ്രവർത്തനങ്ങൾക്കു തുനിഞ്ഞില്ല. എന്നിരുന്നാലും കേരളത്തിലെ പരിവർത്തനപരമായ ചരിത്രത്തിൽ ശ്രദ്ധേയമായ ഒരു പങ്കു വഹിക്കാൻ അദ്ദേഹത്തിനു സാധിച്ചു. തികച്ചും പുതുമയുള്ള ആശയങ്ങളാണ് സ്വാമികൾ പ്രചരിപ്പിച്ചത്. ഇംഗ്ലീഷ് വിദ്യാഭ്യാസംകൊണ്ടു പൊതുവേ സിദ്ധിച്ച പരിവർത്തന തത്പരതയെ സ്വാമികൾ പ്രചോദിപ്പിച്ചു. ബ്രാഹ്മണാധിപത്യത്താൽ കേരളത്തിൽ ഉണ്ടായ സാമൂഹ്യാസമത്വങ്ങളെ ഫലപ്രദമായി ധ്വംസിക്കാനും അദ്ദേഹം മടി

ച്ചില്ല. ദ്രാവിഡീയമായ സംസ്കാരത്തെ ഉദ്ധരിക്കുവാൻ ഏറെ ശ്രമിച്ചു. ആര്യസംസ്കാരം ദ്രാവിഡ സംസ്കാരത്തോടു കടപ്പെട്ടതാണെന്നും സ്വാമികൾ ദൃഢമായി വിശ്വസിച്ചു.

നായർ സമുദായ പ്രവർത്തകരായ സി. കൃഷ്ണപിള്ള തുടങ്ങിയവർക്കും നീലകണ്ഠതീർത്ഥപാദരെപ്പോലെയുള്ള ആദ്ധ്യാത്മിക പ്രബുദ്ധർക്കും അവരുടെ മാർഗ്ഗം അനിരുദ്ധമായി കൊണ്ടുപോകാൻ സ്വാമികളുടെ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും നിരന്തരമായ ഉപദേശങ്ങളും നന്നേ പ്രയോജനപ്പെട്ടു. "പ്രയാന്തി നദ്യസ്തുപയോധിമേവ" നദികൾ സമുദ്രത്തിലേക്കാണല്ലോ ഒഴുകുന്നത്.

സ്വാമിതിരുവടികളുടെ കലാപരമായ സിദ്ധികൾ ജനങ്ങളെ എല്ലായ്പ്പോഴും ആകർഷിച്ചുകൊണ്ടിരുന്നു. എന്നാൽ തന്റെ കലാപാടവത്തെപ്പറ്റി ഒട്ടും അഭിമാനിച്ചിരുന്നുമില്ല. അദ്ദേഹത്തിന്റെ സാധാരണ വിശ്രമത്താവളങ്ങളിൽ ഗഞ്ചിറ, ഓടക്കുഴൽ, വീണ എന്നിവ മിക്കവാറും സൂക്ഷിച്ചുവച്ചേക്കും. വിശ്രമാവസരത്തിൽ ആത്മസംപ്രീണനത്തിനു വേണ്ടി അവയിൽ ഏതെങ്കിലും ഒന്ന് എടുത്തുപ്രയോഗിക്കും. ആത്മനിർവൃതിക്കു കല അത്യന്താപേക്ഷിതമാണല്ലോ. ചിലപ്പോൾ വിദൂരത്തിലേക്കു വ്യാപിക്കുന്ന സംഗീതമോ സംഗീതപരാമർശമോ സംഗീതരസികൻമാരുടെ സഹവാസമോ ആയിരിക്കും അദ്ദേഹത്തിനു പ്രചോദകമായിത്തീരുന്നത്. അദ്ദേഹം കേവലം വികലമായ സംഗീതോപകരണത്തിലൂടെയും സ്വന്തം കലാപാടവം പ്രകടിപ്പിച്ചിരുന്നു. നാഗസ്വരക്കച്ചേരികളിലും ചെണ്ടമേളങ്ങളിലും മറ്റു കലാകാരൻമാർക്കു സംഭവിക്കാറുള്ള തെറ്റു അപ്പോൾത്തന്നെ അവരെ ബോധ്യപ്പെടുത്തി ശരിയായ പ്രയോഗം കാട്ടിക്കൊടുക്കുകയും സാധാരണമായിരുന്നു.

സ്വാമിതിരുവടികൾ ബാല്യത്തിലേതന്നെ ഒരു വാസനാ കവിയായി പ്രത്യക്ഷപ്പെട്ടിരുന്നു. അദ്ദേഹം സ്വന്തം ശിഷ്യരും അനുഗൃഹീതകവികളുമായ വെളുത്തേരി കേശവൻ വൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ എന്നിവരുടെ സഹവാസത്തിൽ പലപ്പോഴും അതുല്യമായ കവിത്വത്തിന്റെ ഉടമയായി പ്രകാശിച്ചിരുന്നു. ഇവരെ രണ്ടു

പേരെയും കവിതയുടെ കാര്യത്തിൽ പ്രോത്സാഹിപ്പിക്കാൻ വേണ്ടി മാത്രമാണ് താൻ പലപ്പോഴും കവിവേഷം കെട്ടിയതെന്നും ചട്ടമ്പി സ്വാമിതിരുവടികൾ പ്രസ്താവിച്ചിട്ടുണ്ട്. പ്രസ്തുത കവികൾ ഗുരുവിനോടു അത്യന്ത ഭക്തിയും ഗുരു,ശിഷ്യരോടു അസാമാന്യമായ വാത്സല്യവും പുലർത്തിയിരുന്നുവെന്നതിനു ആ ഗുരുശിഷ്യൻമാർ പരസ്പരം അയച്ചിട്ടുള്ള എഴുത്തുകൾ തന്നെ തെളിവാണ്.

സ്വാമികൾക്കു എഴുതുവാൻ പ്രത്യേക സാഹചര്യങ്ങളോ ഉപകരണങ്ങളോ ആവശ്യമില്ല. കടലാസ്സും, പേനയും യാദൃച്ഛികമായി കിട്ടിയാൽത്തന്നെ പായിൽ മലർന്നുകിടന്നുകൊണ്ടു അദ്ദേഹം ചിലതു കുറിക്കും. ഇവയൊന്നും സാധാരണ ഗതിയിൽ സൂക്ഷിക്കാറുമില്ല. ചിന്താപരതയിലും സരളതയിലും സരസതയിലും അമൂല്യങ്ങളായ കുറിപ്പുകൾ പലപ്പോഴും എഴുതുന്ന ഇടത്തുതന്നെ ഉപേക്ഷിച്ചെന്നു വരും. സ്വാമികളുടെ കൃതികൾ ഒട്ടുമുക്കാലും അപ്രകാശിതങ്ങളും അദൃഷ്ടങ്ങളുമാണ്. കണ്ടുകിട്ടിയവയിൽത്തന്നെ കുറഞ്ഞൊരു ഭാഗമേ പ്രകാശിതമായിട്ടുമുള്ളു. ഇന്നു ലഭ്യമായിട്ടുള്ള സ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങൾ പലതും പലസ്ഥലങ്ങളിൽ പലപ്പോഴായി എഴുതിയിട്ടുള്ളവ സമാഹരിച്ചു പ്രകാശിപ്പിച്ചിട്ടുള്ളവയത്രേ.

കൊച്ചിയിലും തിരുവിതാംകൂറിലും എല്ലാം സാധാരണയായി സഞ്ചരിക്കുക സ്വാമികളുടെ ഒരു നിത്യ പരിപാടിയായിരുന്നു. എങ്കിലും അദ്ദേഹം ഏറെക്കുറെ അജ്ഞാതനായിട്ടാണ് സഞ്ചരിച്ചിരുന്നത്. വിജ്ഞാനികളും ചിന്തകരുമായ ജനങ്ങളുടെ ഹൃദയത്തിൽ എല്ലായിടത്തും അദ്ദേഹത്തിനു സ്ഥാനം ലഭിച്ചു. അപ്രകാരമുള്ള മഹാത്മാക്കൾക്കു സ്വാമികൾ ആരാധ്യനായി.

"വിദ്വാനേവ വിജാനാതി

വിദ്വജ്ജന പരിശ്രമം"

(വിദ്വാന്മാർക്കേ വിദ്വാന്റെ മഹത്ത്വം മനസ്സിലാവുകയുള്ളു) എന്നാണല്ലോ ആപ്തവാക്യം.

കേരളത്തിലെ ആചാര വൈകല്യങ്ങൾ നേരിൽക്കണ്ടു തപ്ത ഹൃദയനായിത്തീർന്ന വിവേകാനന്ദനു സമാശ്വാസം കൈക്കൊള്ളാൻ അത്താണിയായിത്തീർന്ന സ്വാമിതിരുവടികൾ കേരളത്തിലെ - അല്ല - ഭാരതത്തിലെ തന്നെ അതുല്യനും അപ്രമേയനുമായ അത്ഭുത മനുഷ്യൻ എന്നു വിശേഷിപ്പിക്കുന്നതിൽ അസാധുതയില്ല.

സ്വാമികളുടെ സഞ്ചാരപരിപാടികൾ അവ്യാഹതമായി തുടർന്നു കൊണ്ടിരുന്നു. മധ്യതിരുവിതാംകൂറിലും ഉത്തര തിരുവിതാംകൂറിലും ഇതിനോടകം അദ്ദേഹത്തിനു ധാരാളം ഗൃഹസ്ഥശിഷ്യൻമാർ ഉണ്ടായിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ സന്ദർശനം കാംക്ഷിച്ചു പല ഗൃഹസ്ഥപ്രമാണികളും സ്വാമികളെ വന്നു കണ്ടു. അദ്ദേഹത്തെ സ്വദേശത്തേക്കു കൂട്ടിക്കൊണ്ടുപോയി ഉപദേശങ്ങൾ സ്വീകരിച്ചു അനുഗ്രഹം വാങ്ങുക സാധാരണമായിരുന്നു. അങ്ങനെ നാട്ടിൽ എല്ലായിടവും സ്വാമി തിരുവടികളുടെ പാദസ്പർശംകൊണ്ടു പരിപാവനമായിത്തീർന്നു.

ആയിടയ്ക്കാണ് അദ്ദേഹം തൊടുപുഴ മൂവാറ്റുപുഴ മുതലായ പ്രദേശങ്ങളിൽ സഞ്ചാരത്തിനു പരിപാടിയിട്ടത്. ആ ഘട്ടത്തിലാണ് മൂവാറ്റുപുഴയിൽ ഇലവീഴാപ്പൂഞ്ചിറയ്ക്കു സമീപമുള്ള ഒരു കുടുംബത്തിലെ അംഗമായ ഒരു നീലകണ്ഠപ്പിള്ള സ്വാമികളെ സന്ദർശിക്കാൻ അദ്ദേഹത്തിന്റെ സന്നിധിയിലെത്തിയത്. യുവാവായ നീലകണ്ഠപ്പിള്ള അദ്ദേഹത്തിന്റെ ഒരു ബന്ധുവും സ്വാമികളുടെ ഗൃഹസ്ഥശിഷ്യനുമായ ഒരു മാന്യവ്യക്തിയുമൊത്താണ് സന്ദർശനത്തിനു എത്തിയത് സ്വാമികളുടെ ശിഷ്യത്വവും തുടർന്നു സന്ന്യാസവും സ്വീകരിക്കാൻ വേണ്ടിയായിരുന്നു നീലകണ്ഠപ്പിള്ളയുടെ വരവ്. എന്തുകൊണ്ടോ സ്വാമി തിരുവടികൾ അപ്പോൾ അതിനു സമ്മതം മൂളിയില്ല. നീലകണ്ഠപ്പിള്ള ഏറെ നിരാശനായി സ്ഥലം വിട്ടു. സ്വാമികളും മൗനം ഭജിച്ചു. അക്കാലത്തു ഗൃഹസ്ഥ ശിഷ്യൻമാരെ സ്വാമികൾ സ്വീകരിക്കുക പതിവായിരുന്നെങ്കിലും സന്ന്യാസദീക്ഷയ്ക്കു ആളെ സ്വീകരിക്കുക തികച്ചും അപൂർവ്വമായിരുന്നു. സദാചാരത്തിലും സന്മാർഗ്ഗത്തിലുംകൂടി ജീവിതധർമ്മം പുലർത്തി ജനങ്ങളെ മോക്ഷമാർഗ്ഗത്തിൽ എത്തിക്കുക എന്നതായിരുന്നു സ്വാമികൾ അന്നു സ്വയം ഏറ്റെടുത്ത പ്രധാന ദൗത്യം. സാധാ

രണക്കാരെ വൈവാഹികജീവിതത്തിൽ നിന്നകറ്റി സന്യാസദീക്ഷയ്ക്കു പര്യാപ്തരാക്കുന്ന പ്രക്രിയ സ്വാമിതിരുവടികൾക്കു തികച്ചും അരോചകമായിരുന്നു. സന്യാസത്തിനു തികച്ചും അർഹരായവർ തുലോം വിരളവുമാണല്ലോ. അതിനാലായിരിക്കണം നീലകണ്ഠപ്പിള്ള പ്രഥമ സന്ദർശനത്തിൽ മൗനപൂർവ്വം തിരസ്കൃതനായത്.

"അഗമ്യമാര്യംഹിമനോ മഹാത്മനാം"

മഹാത്മാക്കളുടെ ശ്രേഷ്ഠമായ മനസ്സ് ആർക്കും അഗമ്യമാകുന്നു.

എന്നാൽ എറെത്താമസിയാതെ നീലകണ്ഠപ്പിള്ളയ്ക്കു സ്വാമിതിരുവടികളുടെ അനുഗ്രഹം ലഭിച്ചു. സ്വാമികളുടെ ജീവിതവും നീലകണ്ഠപ്പിള്ളയുടെ ശിഷ്യത്വംകൊണ്ടു ധന്യമായി.

നീലകണ്ഠപ്പിള്ളയ്ക്ക് ആദ്യം തന്നെ വിഷവൈദ്യം മാന്ത്രികവിദ്യ എന്നിവയിൽ പരമ്പരാഗതമായ അറിവുണ്ടായിരുന്നു ഇംഗ്ലീഷ് പരിജ്ഞാനവും അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു. അദ്ദേഹം സ്വാമിതിരുവടികൾ സ്വന്തം ശിഷ്യനായി അംഗീകരിച്ചശേഷം സംസ്കൃതത്തിലും വേദത്തിലും വേദാന്തത്തിലും വേദാംഗങ്ങളിലും അഗാധമായ പാണ്ഡിത്യം സമ്പാദിച്ചു. ഇത്രയേറെ ഗുരുഭക്തിയും വിശ്വസ്തതയുമുള്ള ഒരു ശിഷ്യൻ പിൽക്കാലത്തു സ്വാമികളുടെ ശിഷ്യനായിത്തീർന്ന തീർത്ഥപാദപരമഹംസസ്വാമികളല്ലാതെ മറ്റൊരാളും ഉണ്ടായിരുന്നില്ല.

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ എല്ലാ പ്രകാരത്തിലും ഒരു മഹാത്മാവു തന്നെയായിരുന്നു. യോഗശാസ്ത്രജ്ഞാനവും വേദാന്ത പാണ്ഡിത്യവും കാവ്യമീമാംസാദിനൈപുണ്യവും അനുഗ്രഹിച്ചിട്ടുള്ള ഒരു മഹാവ്യക്തി. കേരളത്തിലോ ഭാരതത്തിലോ അന്നോ പിന്നെ ഇന്നത്തോളമോ ഉണ്ടായിട്ടില്ല. സ്വാമികളുടെ യശോധാവള്യം ജർമ്മനി മുതലായ വിദേശരാജ്യങ്ങളിൽപ്പോലും പ്രസരിച്ചു അഖില ലോക പണ്ഡിതൻമാരെ അശേഷം അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ട്. ഇത്രമാത്രം പ്രഖ്യാതനും പ്രഗല്ഭനും വിചക്ഷണനുമായ ഈ മഹാ

പുരുഷൻ ശ്രീ ചട്ടമ്പിസ്വാമികൾ എന്ന പരമഗുരുവിന്റെ സവിധത്തിൽ വെറും ബാലഭാവത്തിൽ മാത്രമാണ് പെരുമാറിയിട്ടുള്ളത്.

ശ്രീ നീലകണ്ഠതീർത്ഥപാദർ, ശ്രീ ചട്ടമ്പിസ്വാമികളുടെ ആശയങ്ങളും ആദർശങ്ങളും പ്രചരിപ്പിക്കാൻ അശ്രാന്തയത്നം ചെയ്തു. അക്കാലത്ത് നായന്മാരുടെ ഇടയിൽ പലകാര്യങ്ങൾക്കും യാതൊരു അടുക്കും ചിട്ടയുമുണ്ടായിരുന്നില്ല. ആ ന്യൂനതകൾ പരിഹരിക്കുന്നതിനുവേണ്ടി ചട്ടമ്പിസ്വാമികളുടെ നിർദ്ദേശമനുസരിച്ച് നീലകണ്ഠതീർത്ഥപാദർ പല പദ്ധതികളും ആവിഷ്കരിച്ചു നടപ്പിലാക്കി. ആദ്ധ്യാത്മിക കാര്യങ്ങളിലും മതപരമായ ആചാരങ്ങളിലും ക്ലിപ്തമായ വ്യവസ്ഥകൾക്കു രൂപംകൊടുക്കുകയും അവയെ പ്രാവർത്തികമാക്കുകയും ചെയ്തു.

ഗുരുവിന്റെ നിർദ്ദേശവും മാർഗ്ഗകല്പനയുമനുസരിച്ചു അദ്ദേഹം രചിച്ച രണ്ടു വിശിഷ്ടഗ്രന്ഥങ്ങളാണ് ആചാരപദ്ധതിയും, ദേവാർച്ചാപദ്ധതിയും. അന്നുവരെ സാമുദായികാചാരങ്ങളെ സംബന്ധിച്ചിടത്തോളം നായന്മാരെ അതുവരെയുള്ള ചില സാങ്കേതിക ക്രമമോ രീതിയോ ഉപയോഗിച്ച് സദാ ചൂഷണം ചെയ്തുകൊണ്ടിരുന്ന ബ്രാഹ്മണരുടെ ആത്മീയപ്രക്രിയയ്ക്കു ഒരു പരിധിവരെ വിരാമമിടുകയും സംരക്ഷിക്കുകയും ചെയ്യാൻ ഈ കൃതികൾ ഉപകരിച്ചു. ഇക്കാര്യത്തിൽ പരമഗുരുവും ദ്വിതീയശിഷ്യനുമായ ശ്രീ നീലകണ്ഠതീർത്ഥപാദരും ചെയ്ത അതുല്യസേവനങ്ങൾ നായർ സമുദായത്തിനു പരമാദരണീയമാകുന്നു.

ശ്രീ നീലകണ്ഠതീർത്ഥപാദർ ഇരുപതോളം സംസ്കൃത ഗ്രന്ഥങ്ങളും എട്ടോളം മലയാള ഗ്രന്ഥങ്ങളും അനവധി പ്രബന്ധങ്ങളും നിർമ്മിക്കുകയുണ്ടായി. ഭാരതത്തിന്റെ നാനാഭാഗങ്ങളിലും വിദേശങ്ങളിലും തീർത്ഥപാദരും അദ്ദേഹത്തിന്റെ കൃതികളും അന്യൂനമായ പ്രശംസയ്ക്കു ആസ്പദമായി ഭവിച്ചു.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ആദ്ധ്യാത്മിക സമ്പ്രദായത്തെ ഗ്രന്ഥരൂപത്തിൽ എല്ലായിടത്തും പ്രചരിപ്പിച്ചു ചാരിതാർത്ഥ്യം

നേടിയ മഹനീയ തപോനിധിയായിരുന്നു വാസ്തവത്തിൽ ശ്രീ നീല കണ്ഠതീർത്ഥപാദർ. എന്നാൽ പരമഗുരുവിന്റെ സമാധിക്കു നാലു വത്സരം മുമ്പുതന്നെ അദ്ദേഹം സമാധിയായതു ഹിന്ദു സമൂഹത്തെ വല്ലാതെ ഖേദിപ്പിച്ചു. കരുനാഗപ്പള്ളിയിലെ "പുന്നക്കുളം" എന്ന സ്ഥലത്തു താഴത്തോട്ടത്തു വീടിനു സമീപമാണ് ആ യോഗിവര്യൻ സമാധിയടഞ്ഞത്. അദ്ദേഹത്തിന്റെ സമാധിയുടെ സ്മാരകമെന്നവണ്ണം അവിടെ ഒരു ശിവക്ഷേത്രവും ഒരു സംസ്കൃതപാഠശാലയും മറ്റു ചില സ്ഥാപനങ്ങളും ഉണ്ട്.

പരമഗുരുവിന്റെ തൃതീയ ശിഷ്യനാണ് ശ്രീ തീർത്ഥപാദപരമ ഹംസസ്വാമികൾ. അദ്ദേഹം സ്വഗുരുവുമായി ആദ്യം പരിചയപ്പെടുന്നത് അദ്ദേഹത്തിന്റെ പൂർവ്വാശ്രമത്തിലെ ബാല്യകാലത്താണ് സ്വാമിതിരു വടികൾ ഉത്തരതിരുവിതാംകൂറിൽ സഞ്ചരിക്കുന്ന കാലത്തു പല ഗൃഹ സ്ഥന്മാരും അദ്ദേഹത്തിന്റെ ശിഷ്യൻമാരായിത്തീർന്നിട്ടുണ്ട്. അങ്ങനെ പരമഗുരു വടക്കൻ പറവൂരിലുള്ള ഒരു ഗൃഹത്തിലെ സന്ദർശകനായി രുന്നു പലപ്പോഴും. അവിടുത്തെ പല കഥകളും കേട്ടു മനം കുളിർത്തു നേരത്തെതന്നെ സ്വാമിയുടെ ശിഷ്യനാകാൻ കൊതിച്ച ബാലൻ നാണു ക്കുറുപ്പാണ് വിദ്യാഭ്യാസത്തിനുശേഷം ശിഷ്യപദവി സ്വീകരിച്ചത്. ബാല്യത്തിലെ തന്നെ മാനസശിഷ്യനായിത്തീർന്ന നാണുക്കുറുപ്പിനെ സ്വാമിതിരുവടികൾ, കോടനാട്ടു വനങ്ങളിൽ പ്രത്യേകപർണ്ണശാലയു ണ്ടാക്കി അവിടെ താമസിച്ചു യോഗവിദ്യകൾ അഭ്യസിപ്പിച്ചു. അങ്ങനെ ആത്മജ്ഞാനം സിദ്ധിച്ചു കുറുപ്പുസ്വാമികൾ ബ്രഹ്മനിഷ്ഠനായിത്തീർന്ന്, ശ്രീ തീർത്ഥപാദപരമഹംസനായി ഭവിച്ചു. അദ്ദേഹം സംസ്കൃതത്തിലും അഗാധമായ പാണ്ഡിത്യം സമ്പാദിച്ചു. അപ്രകാരം സംസ്കൃതത്തിലും മലയാളത്തിലുമായി ഏഴുപദ്യകൃതികളും രണ്ടു ഗദ്യകൃതികളും രചി ക്കുകയുണ്ടായി. തീർത്ഥപാദസ്വാമികളുടെ പച്ചമലയാള കവിതകൾ അത്യന്തം ഹൃദ്യമാണ്. പരമഗുരുവിന്റെ നിർദ്ദേശങ്ങൾക്കൊത്തു യോഗ ജ്ഞാനത്തിനുള്ള മാർഗ്ഗങ്ങൾ സന്ന്യാസിമഠങ്ങൾ വഴി പ്രചരിപ്പിക്കു വാൻ അദ്ദേഹം പ്രയത്നിച്ചു, കൂടാതെ പ്രസംഗങ്ങളും പ്രഭാഷണങ്ങളും കൊണ്ടു ജനസമൂഹത്തെ ഉദ്ബുദ്ധമാക്കാനും തീർത്ഥപാദസ്വാമികൾ

പരിശ്രമിച്ചു. ജ്യോതിഷത്തിലും സ്വാമികൾ നിഷ്ണാതനായിരുന്നു വെന്നു കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രസംഗനൈപുണിയും സംഭാഷ ണചാതുരിയും ജനസമൂഹത്തെ അപ്പാടെ ആകർഷിക്കുന്നതായിരുന്നു. നായർ സമുദായത്തിന്റെ ഉത്കർഷത്തിനുവേണ്ടി അദ്ദേഹം വളരെ ക്കാലം കേരളത്തിൽ പലെടത്തും പ്രഭാഷണം നടത്തി സഞ്ചരിച്ചിട്ടു ണ്ട്. പരമഹംസർ പരമഗുരുവിന്റെ നിർദ്ദേശമനുസരിച്ചു സാമൂഹ്യപ്ര വർത്തനങ്ങൾക്കായി സ്വന്തജീവിതം സമർപ്പിച്ചു. ഗുരുവിന്റെ ആദർശം പ്രചരിപ്പിക്കാൻ അദ്ദേഹം തീർത്ഥപാദസമ്പ്രദായം എന്ന ആത്മീയ പദ്ധതി സമാരംഭിച്ചു. ഈ ആത്മീയഗുരുകുലത്തിന്റെ കുലപതി വിദ്യാ ധിരാജ ശ്രീ ചട്ടമ്പിസ്വാമികളും ആശ്രമത്തിന്റെ അദ്ധ്യക്ഷൻ ശ്രീ നീല കണ്ഠതീർത്ഥപാദസ്വാമികളും ആയിരുന്നു. പ്രസ്തുത ഗുരുകുലം സ്ഥാപിക്കുന്നതിനുള്ള സകല പരിശ്രമങ്ങളും പ്രവർത്തനങ്ങളും ശ്രീ തീർത്ഥപാദപരമഹംസസ്വാമികളാണ് ചെയ്തത്. അദ്ദേഹത്തിനു സന്ന്യാസിമാരും ഗൃഹസ്ഥരുമായി അനേകം ശിഷ്യൻമാരുണ്ട്. തീർത്ഥ പാദപരമ്പരയിൽ ഇന്നു കാണപ്പെടുന്ന പല സന്ന്യാസിമാരും അദ്ദേ ഹത്തിന്റെ ശിഷ്യന്മാരാണ്.

പ്രസംഗങ്ങളും പ്രബന്ധങ്ങളുംകൊണ്ട് അദ്ദേഹം അന്നത്തെ ഹിന്ദുസമുദായത്തെ നന്നേ ഉണർത്തിവിട്ടു. തിരുവനന്തപുരം മുതൽ തൃശ്ശൂർ വരെയും അദ്ദേഹം മുറയ്ക്കു സഞ്ചരിച്ചു. അവിടെയെല്ലാം പ്രമാണികളായ ഗൃഹസ്ഥൻമാരെ സന്ദർശിച്ചും അവരുടെ ഗൃഹങ്ങ ളിൽ താമസിച്ചു വിശ്രമിച്ചും തന്റെ ശിഷ്യൻമാരെ അവരുടെ പ്രവർത്ത നങ്ങളിൽ വേണ്ടപോലെ സഹായിച്ചുവന്നു.

ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാ മികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നീ മൂന്നു പ്രഗല്ഭ ശിഷ്യന്മാരുടേയും പ്രവർത്തന പരമ്പരയുടെ അന്തർധാരയായി പ്രചോ ദനം നൽകിയിരുന്നത് പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ആശയങ്ങളും ആദർശങ്ങളും അനുഗ്രഹാശിസ്സുകളും മാത്രമായിരുന്നുവെന്നുള്ളത് അന്നത്തെ വിവേകശാലികളുടെ ചാരി ത്രിക പ്രസ്താവങ്ങളിൽനിന്നു കേരളജനതയിൽ ഭൂരിഭാഗവും ഗ്രഹി ച്ചിരുന്നു.

അയിരൂർ പ്രദേശത്തു ആദ്യമായി ഒരു നായർ കരയോഗം സ്ഥാപിക്കുന്നതിന് തീർത്ഥപാദസ്വാമികളുടെ പ്രചോദനം നായർ പ്രമാണികളിൽ പ്രാവർത്തികമാക്കുന്നതിനും മൂലകാരണം ചട്ടമ്പി സ്വാമികളുടെ ദീർഘാവലോകനം മാത്രമാണ്. സ്വാമി തിരുവടികളുടെ നിർദ്ദേശങ്ങൾ അണുവിടപോലും വ്യതിയാനം വരുത്താതെ പ്രായോഗികമാക്കാൻ സർവ്വദാജാഗരൂകനായ തീർത്ഥപാദപരമഹംസരുടെ പ്രവർത്തനങ്ങൾ സമുദായോത്കർഷത്തെ ലക്ഷ്യമിട്ടുകൊണ്ടുള്ളതായിരുന്നു.

അദ്ദേഹം നായർ സമുദായത്തെ സംബന്ധിച്ചിടത്തോളം ആഴ്ചക്കൂട്ടം, മാസക്കൂട്ടം മുതലായവ സംഘടിപ്പിച്ചും ഉത്കർഷാദായകങ്ങളായ വസ്തുതകളെ ക്രോഡീകരിച്ചു പ്രഭാഷണങ്ങൾ നടത്തി സമുദായൈക്യത്തെക്കുറിച്ചു ബോധ്യപ്പെടുത്തി അംഗങ്ങളെ എല്ലാം അഭിവൃദ്ധിപ്പെടുത്താൻ പ്രയത്നിച്ചു.

കൂടാതെ മഹിളാസദനങ്ങളും അനാഥബാലസംരക്ഷണകേന്ദ്രങ്ങളും സ്ഥാപിച്ച് സമുദായത്തിലെ അസ്വസ്ഥതകളെ ദൂരീകരിക്കാനും തീർത്ഥപാദപരമഹംസർ അശ്രാന്ത പരിശ്രമം ചെയ്തു. (അധഃസ്ഥരെ ഉദ്ധരിക്കാൻ ശ്രീനാരായണഗുരുസ്വാമികളെ ആദ്യമേതന്നെ പരമഗുരു നിയോഗിച്ചിരുന്നതിനെപ്പറ്റി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ)

പരമഗുരുവിന്റെ ആദർശങ്ങളെ മുറുകെപ്പിടിച്ചു അദ്ദേഹത്തിന്റെ അനുഗ്രഹം നേടി ജന്മസാഫല്യം നേടിയ ശിഷ്യരും പ്രശിഷ്യരും ലോകശ്രദ്ധയെ കൈവരിച്ചിട്ടുണ്ട്. അവരിൽ പ്രധാനിയായിരുന്നു തച്ചുടയ തമ്പുരാൻ (തേജസ്സും രാജതുല്യതയും അംഗീകരിച്ചു ആദരിക്കപ്പെട്ട കൈമൾ). അദ്ദേഹം ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ശിഷ്യനായിട്ടാണ് അറിയപ്പെട്ടിരുന്നതെന്ന് തോന്നുന്നു. എൻ. എസ്. എസ്. കരയോഗങ്ങളുടെ പ്രസരണം കൊച്ചിയിലേക്കും വടക്കോട്ടും വ്യാപിപ്പിക്കുന്നതിനു തച്ചുടയ തമ്പുരാന്റെ സ്വാധീനം പ്രയോജകീഭവിച്ചതായും കേട്ടിട്ടുണ്ട്.

നിഴൽക്കൂത്ത് എന്ന ആട്ടക്കഥയുടെ കർത്താവും സാഹിത്യകാരനും പണ്ഡിതനുമായ പന്നിശ്ശേരി നാണുപിള്ളയും നീലകണ്ഠ

തീർത്ഥപാദസ്വാമികളുടെ ശിഷ്യനാണ്. അദ്ദേഹവും ശ്രീ വർദ്ധാനത്തു കൃഷ്ണപിള്ളയും ചേർന്നാണ് നീലകണ്ഠതീർത്ഥരുടെ ജീവചരിത്ര മായ ശ്രീനീലകണ്ഠതീർത്ഥ പാദചരിത സമുച്ചയം എന്ന ഗ്രന്ഥത്തിന്റെ പൂർവ്വഭാഗം പ്രസിദ്ധപ്പെടുത്തിയത്. പണ്ഡിതാഗ്രണിയായ നന്ത്യാർ വീട്ടീൽ പരമേശ്വരൻപിള്ളയും പരമഗുരുവിന്റെ ശിഷ്യപരമ്പരയിൽപ്പെട്ട ഒരു വ്യക്തിയാണ്. തീർത്ഥപാദപരമഹംസസ്വാമികളുടെ നേരിട്ടുള്ള ഒരു സന്യാസി ശിഷ്യനാണ് വാഴൂർ തീർത്ഥപാദാശ്രമത്തിന്റെ മഠാധി പതിയായിരുന്ന ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ. ശ്രീ വിദ്യാ നന്ദ സ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികളെക്കുറിച്ചു വിജ്ഞാനപ്രദവും മധുരോദാരവുമായ ഒരു ജീവചരിത്രഗ്രന്ഥം (രണ്ടു ഭാഗങ്ങൾ ഉണ്ടെന്നാണ് ഓർമ്മ) പണ്ഡിറ്റു ഗോപാലൻനായരുമായി ച്ചേർന്നു രചിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. സ്വാമികൾ ഈ ലേഖകൻ രചിച്ച ശ്രീ വിദ്യാധിരാജവിജയം എന്ന സംസ്കൃത മഹാകാവ്യം വാത്സ ല്യപൂർവ്വം വായിച്ചു നോക്കി അതിനു പ്രൗഢഗംഭിരമായ ഒരു ആമുഖം എഴുതിത്തരികയും, മഹാകവിപ്പട്ടം നൽകി പ്രോൽസാഹിപ്പിക്കുകയും, ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീല കണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നീ നാലു തീർത്ഥപാദപരമ്പരാ പ്രധാനാഗ്രണികളുടെ അപദാന ങ്ങളെ ഉൾക്കൊള്ളിച്ചു സുവിഭാതമഞ്ജരി എന്നൊരു സുപ്രഭാതഗ്രന്ഥം രചിപ്പിക്കുകയും പാരിതോഷികമായി ഒരു പണക്കിഴി സമ്മാനിച്ചു അനു ഗ്രഹിക്കുകയും ചെയ്തതും ഈ ലേഖകൻ ലോമഹർഷത്തോടുകൂടി സ്മരിക്കുന്നു.

ശ്രീവിദ്യാധിരാജവിജയം സംസ്കൃതമഹാകാവ്യത്തിനു ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ മലയാളത്തിൽ എഴുതിത്തന്ന ആമുഖം അന്നു തിരുവിതാംകൂർ ദേവസ്വം ബോർഡു പ്രസിഡന്റും പ്രഗല്ഭമതിയും ഉദാരചരിതനുമായ ശ്രീ. ഉപേന്ദ്രനാഥക്കുറുപ്പുസാറിനെ തിരുവനന്തപുരത്തു അദ്ദേഹത്തിന്റെ വസതിയിൽ കൊണ്ടുചെന്നു കാ ണിക്കുകയും അദ്ദേഹം അതു കൗതുകപൂർവ്വം വായിച്ചുനോക്കുകയും പ്രോത്സാഹകമായി സംസാരിക്കുകയും ചെയ്തതും ഈ ലേഖകന്റെ

സ്മൃതിപഥം വിട്ടുപോയിട്ടില്ല എന്നതുകൂടി ആനുഷംഗികമായി ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ചിലരുടെ സ്വന്തതാത്പര്യ സംരക്ഷണം മാത്രം ലക്ഷ്യമിട്ടു കൊണ്ടുള്ള ബഡിശാമിഷ സമാനമായ ഔദാര്യപ്രദർശനം ഈ എളിയ ലേഖകനെയും പലപ്പോഴും കുഴക്കാതിരുന്നിട്ടില്ല. സ്വാർത്ഥമോഹികൾ സ്വകീയോത്കർഷത്തിനുവേണ്ടിയുള്ള ഒരു അത്താണിയായി മാത്രമേ വിദ്യാധിരാജസ്വാമികളെ കണക്കാക്കിയിരുന്നുള്ളു. അങ്ങനെയല്ലായി രുന്നെങ്കിൽ ആ മഹാത്മാവിന്റെ യശോംശുകം എന്നേ അഷ്ടദിക്പാ ലൻമാർ സകുതുകം അണിഞ്ഞു പുളകംകൊള്ളുമായിരുന്നു.

ഖദ്യോതങ്ങൾ കൂരിരുട്ടിൽ മങ്ങിയ വെളിച്ചവുമായി സഞ്ചരിച്ചു സ്വാത്മപ്രഭാവം പ്രകടിപ്പിച്ചു മദിക്കുമ്പോൾ അന്തരീക്ഷത്തിലെ ഉദയ താരയുടെ പ്രകാശപ്പെരുമയെ മനഃപൂർവ്വം അവഗണിച്ചു തനിയേ മൃഷാ മോദമദം പുണർന്ന സമൂഹത്തെക്കുറിച്ച് എന്തു പറയാനാണ്? മഹാ ന്മാർ കാലെടുത്തുകുത്താൻ സങ്കോചം കാട്ടുന്നിടത്തു അല്പന്മാർ ചാടിയും ഓടിയും കയറി അഗ്രാസനം കൈയടക്കുന്ന കാഴ്ച അത്യന്തം ശോചനീയമെന്നേ പറയേണ്ടു.

"തുലേവാന്യാർഥലാഭേന ലഘുരുന്നതിമൃച്ഛതി"

(ത്രാസുപോലെ അന്യാർത്ഥം ലഭിച്ച അന്തഃസാരശൂന്യന്മാർ സ്വയം ഔന്നത്യം നടിക്കുന്നു) എന്ന ആശയത്തിന് ഇവിടെ അപ്രതി ഷേധ്യമായ പ്രസക്തിയുമില്ലാതില്ല.

# അദ്ധ്യായം ഒമ്പത്

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ചില അത്ഭുതകൃത്യങ്ങൾ

## ശ്വാനസദ്യ

സ്വാമിതിരുവടികളുടെ എല്ലാ പ്രവർത്തനങ്ങളും ലോകോപകാരപ്രദങ്ങളും വിവേകശാലികൾക്കു അനുച്ഛേദ്യങ്ങളായ വസ്തുതകൾ മനസ്സിലാക്കാൻ ഉപകരിക്കുന്നവയുമാണ്. അവയിലെല്ലാം ധർമ്മസംഹിതയും തത്ത്വജ്ഞാനവും സ്പഷ്ടമായി ഭവിക്കുകയും ചെയ്യും. സ്വതേ സഞ്ചാരശീലനായ സ്വാമിതിരുവടികൾ ഒരിക്കൽ ഒരു ഉന്നതോദ്യോഗസ്ഥന്റെ വീട്ടിൽ അതിഥിയായി ചെല്ലുവാൻ ക്ഷണിക്കപ്പെട്ടു.

അധികാരലാഭവും ഉന്നതമായ പ്രതാപപ്രഭാവവും സ്വാർത്ഥലാഭത്തിനല്ല; ലോകനന്മയ്ക്കാണ് ഉപയോഗപ്പെടുത്തേണ്ടതെന്നു അദ്ദേഹത്തെ ഒന്നു പഠിപ്പിക്കണമെന്നു സ്വാമിതിരുവടികൾ സന്ദർഭവശാൽ തീരുമാനിച്ചു. ഉദ്യോഗസ്ഥൻ സ്വാമിതിരുവടികളെ ഭക്ഷണം കഴിക്കാൻ ക്ഷണിച്ചു. ത്രികാലജ്ഞനായ സ്വാമികൾ ആ സ്വേച്ഛാപ്രഭുവായ ഉദ്യോഗസ്ഥന്റെ മനോഭാവം കരതലാമലകം പോലെ ജ്ഞാനദൃഷ്ടിയാൽ മനസ്സിലാക്കി. ആ ഉദ്യോഗസ്ഥൻ ആ സന്ദർഭം ഉപയോഗിക്കുന്നതു വാസ്തവത്തിൽ തന്നെ ബഹുമാനിക്കാനല്ല. ഒരു പക്ഷേ ബഹുമാനമുണ്ടെങ്കിലും അതിനെക്കാൾ സ്വന്തം പ്രാഭവവും, പ്രൗഢിയും കാട്ടി ഒന്നു ഞെളിയാനുള്ള ഭാവമാണെന്നും അതിന്റെ അധാർമ്മികത അയാളെ ബോധ്യപ്പെടുത്തണമെന്നും നിശ്ചയിച്ചു.

അപ്പോൾ തന്നെ സ്വാമികൾ ഉന്നതോദ്യോഗസ്ഥനെ തനിക്കു അല്പം സാവകാശം വേണമെന്നു അറിയിച്ചു. കാരണവും അദ്ദേഹം വിശദമാക്കി. തന്റെ കൂടെ മറ്റു ചിലർ കൂടി ഭക്ഷണത്തിനു ഉണ്ടായിരിക്കുമെന്നും അവരും ഏറെ ക്ഷുധിതരാണെന്നും അവരെക്കൂടാതെ

താൻ തന്നെ ഊണുകഴിക്കുന്നതു ധർമ്മവിരുദ്ധമാണെന്നുമായിരുന്നു സ്വാമികളുടെ വിശദീകരണം.

ഉദ്യോഗസ്ഥൻ സമ്മതിച്ചു. പറഞ്ഞുവച്ചതനുസരിച്ചു സ്വാമിതിരുവടികൾ ഉദ്യോഗസ്ഥന്റെ ബംഗ്ലാവിലെത്തി. എന്നാൽ സ്വാമികളുടെ പാർശ്വവർത്തികളായി ആരെയും കാണാഞ്ഞതിനാൽ ആ ഉദ്യോഗസ്ഥന് അല്പം നീരസം തോന്നിക്കാണണം. സ്വാമികളുടെ അനുയായികൾ എവിടെ എന്ന് അയാൾ ചോദിച്ചു. അവരെല്ലാം പുറത്തുനില്പുണ്ട്. സമയത്തിനു വന്നുകൊള്ളും എന്ന് സ്വാമികളുടെ മറുപടി.

വിസ്തൃതമായ നടപ്പുരയിൽ ഇലകൾ നിരത്തിയിട്ടു വിഭവങ്ങൾ ഓരോന്നായി വിളമ്പി. ഉദ്യോഗസ്ഥൻ ഉത്കണ്ഠാകുലനായി നോക്കി. സ്വാമികൾ ഒരു ഇലയുടെ പിന്നിൽ ഇരുന്നു. അപ്പോൾ ഒരു കൂട്ടം ശ്വാനൻമാർ ഒന്നിനു പുറകേ ഒന്നായി വരിതെറ്റിക്കാതെ ഓരോ ഇലയുടെയും പിന്നിൽ നിശ്ശബ്ദമായി ഇരുന്നു. ഉദ്യോഗസ്ഥൻ വിസ്മയത്താൽ സ്തംഭിച്ചുനിന്നു. സ്വാമികൾ പറഞ്ഞതനുസരിച്ചു ചോറുവിളമ്പി. ആ ശ്വാനന്മാർ അനുസരണയോടെ ആഹാരം കഴിച്ചു. പുറത്തേക്കു പോയി. ഇതികർത്തവ്യതാ മൂഢനായി നില്ക്കുന്ന ഉദ്യോഗ്ഥനോടു സ്വാമി തിരുവടികൾ അരുളിച്ചെയ്തു-

"ഇതിൽ ഒട്ടുംതന്നെ ശങ്കിക്കുകയോ വിഷമിക്കുകയോ വേണ്ട. ഇവയെല്ലാം കഴിഞ്ഞ ജന്മത്തിൽ സർക്കാർ ഉദ്യോഗസ്ഥരായിരുന്നു. ലോകത്തെ ദ്രോഹിക്കുന്നവർക്കു ഇമ്മാതിരിയുള്ള അനുഭവമാണ് അടുത്തജന്മം ഉണ്ടാകുന്നത് ഇവ സമൂഹത്തിനു കൂടുതൽ ദ്രോഹം ചെയ്തതിന്റെ ഫലമായിട്ടാണ് ഇവയ്ക്കുള്ള ഈ അനുഭവം"

സ്വാമിതിരുവടികളുടെ വാക്യം കേട്ടു ആ ഉന്നതോദ്യോഗസ്ഥൻ സ്വന്തം ദ്രോഹകർമ്മങ്ങളേയും ധർമ്മഭ്രംശത്തേയും കുറിച്ച് ഓർത്തോർത്തു ഖേദപരവശനായിത്തീർന്നു. ഇനിയുള്ള കാലത്തെങ്കിലും സമൂഹനന്മയ്ക്കുവേണ്ടി താൻ പ്രവർത്തിക്കണമെന്നും അദ്ദേഹം തീരുമാനിച്ചുകാണണം. വിവേകമുണ്ടെങ്കിൽ സ്വാമികളുടെ പ്രവർത്തനത്തിന്റെ അന്ത:സത്ത അയാൾ മനസ്സിലാക്കാതിരിക്കില്ല.

സമൂഹത്തിലെ പല കൊലകൊമ്പന്മാരെയും സ്വാമികൾ ഇമ്മാതിരി ശ്വാനസദ്യകളിലൂടെ മനംമാറ്റി സമൂഹനന്മയ്ക്കു ചേരുന്ന വിധം സാത്ത്വികന്മാരാക്കിയിട്ടുണ്ടെന്ന് ഇതിനും പൂർവ്വോക്തങ്ങളായ കഥകൾ പ്രചരിക്കുന്നുണ്ട്. ഫലിതം പ്രയോഗിക്കുന്നതിലുള്ള സ്വാമിതിരുവടികളുടെ പ്രാവീണ്യം അന്യാദൃശമാകുന്നു. അദ്ദേഹത്തിന്റെ ഫലിതം ആരെയും വേദനിപ്പിക്കാറില്ല. എന്നാൽ പ്രായോഗികമായി അതു സമൂഹത്തിനു വേണ്ടത്ര നന്മചെയ്യും. തന്നെപ്പോലെ സകലഭൂതങ്ങളേയും കാണണമെന്ന സ്വാമിതിരുവടികളുടെ സിദ്ധാന്തത്തിന്റെ ഉത്തമോദാഹരണങ്ങളാണ് അദ്ദേഹത്തിന്റെ പ്രവർത്തന ശൈലികളിലെ കൃത്യങ്ങൾ. എല്ലാ ജീവികളും ഈശ്വരാംശങ്ങളാണെന്നും നാമെല്ലാം സമഭാവനയോടെ ജീവിക്കണമെന്നുള്ള അദ്ദേഹത്തിന്റെ തത്ത്വത്തിന്റെ പ്രദർശനം അന്ധദൃഷ്ടികളെക്കൂടി തുറപ്പിക്കാതിരിക്കില്ല.

"മഹാത്മനാം ജന്മ ജനാവനാർത്ഥകം" (മഹാത്മാക്കളുടെ ജനനം ലോകരക്ഷണത്തിനുവേണ്ടിയാണ്) എന്ന വാക്യം എത്രയോ വാസ്തവം.

## സ്വർണ്ണ മോഹം

ഒരിക്കൽ ഒരു ദുർമ്മോഹി ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ കാണാൻ പോയി. സ്വാമികൾ അത്ഭുതസിദ്ധികളുടെ ഉടമയാണെന്നും പലരിൽനിന്നും കേട്ടറിഞ്ഞിട്ടുണ്ട്. സ്വാമികളുടെ ബാലാസുബ്രഹ്മണ്യ മന്ത്രസിദ്ധിയെപ്പറ്റിയും അതിന്റെ വിസ്മയവിദ്യകളെക്കുറിച്ചുമൊക്കെ ചെന്ന ദുർമ്മോഹി മനസ്സിലാക്കിയിട്ടുണ്ട്. മന്ത്രതന്ത്രാദികളിൽ മാത്രമല്ല, രാസപ്രയോഗങ്ങളിലും വിവിധശാസ്ത്രങ്ങളിലും വിചക്ഷണനാണെന്നു അറിയാവുന്നവരൊക്കെ പലപ്പോഴും ഉദ്ഘോഷിച്ചിട്ടുള്ളതും അയാളുടെ മനസ്സിലുണ്ട്. അക്കൂട്ടത്തിലാണ് സ്വാമികൾക്കു ചെമ്പു സ്വർണ്ണമാക്കാൻ കഴിയുമെന്നുള്ള വാർത്തയും സ്വന്തം കർണ്ണപഥത്തിൽ ആഴ്ന്നിറങ്ങിയത്. എന്നാൽ ഉടനെതന്നെ കുറേ ചെമ്പു സ്വാമികളെക്കൊണ്ട് പൊന്നാക്കിച്ചുകളയാമെന്നു അയാൾ മോഹിച്ചു. അങ്ങനെ ഒത്തില്ലെങ്കിൽ ചെമ്പു സ്വർണ്ണമാക്കുന്നതിനുള്ള ഉപേദശമെങ്കിലും

വാങ്ങിക്കാം. അങ്ങനെ എങ്ങനെയെങ്കിലും കുറേ അധികം സ്വർണ്ണം കൈവശമായാൽ പിന്നത്തെ അവസ്ഥ എന്തായിരിക്കും?. സ്വർണ്ണലാഭ ത്തിൽ മന:പായസം കുടിച്ചുകൊണ്ടു ദുർമ്മോഹി സ്വാമിതിരുവടിക ളുടെ വിശ്വസ്തനായ ഒരു അനുയായിയായി സ്വാമികളെ അങ്ങോട്ടുമി ങ്ങോട്ടും വിടാതെ പരിചരിച്ചുകൊണ്ടു നടന്നു. ചട്ടമ്പി സ്വാമി തിരുവ ടികളിൽനിന്നു ഉപദേശം നേടാതെ അയാൾ മാറുകയില്ലെന്ന വിധം വ്രതമാരംഭിച്ചു. അയാളുടെ ആഗ്രഹം മനസ്സിലാക്കിയ സ്വാമികൾ യാതൊന്നും തന്നെ വിട്ടുപറയുന്നുമില്ല. പലകുറി ആഗ്രഹം വ്യക്തമാ ക്കിയിട്ടും സ്വാമികൾ മൗനംഭജിച്ചു. മൗനം സമ്മതമെന്നും വ്യാഖ്യാനി ക്കാമല്ലോ. അഥവാ തൃഷ്ണ പാരമ്യത്തിലെത്തിയവനു വകതിരി വുണ്ടാകുക അസാധാരണമാണല്ലോ.

സ്വാമികൾ തക്ക സമയത്തു തന്റെ അഭിലാഷം പൂർത്തീകരി ക്കാനുള്ള ഉപദേശം തരുമെന്നു ആ മോഹപരവശൻ കരുതി. രഹസ്യ വിദ്യയുടെ ഉപദേശം ശുഭമൂഹൂർത്തത്തിലേ ലഭിക്കാറുള്ളല്ലോ. സ്വാമി കൾ അക്കാര്യങ്ങളിലെല്ലാം വളരെ കണിശക്കാരനാണ്. ഇങ്ങനെ അനു ക്ഷണം അയാൾ ആശ്വസിച്ചു കഴിഞ്ഞുകൂടി.

അങ്ങനെയിരിക്കെ, ഒരിക്കൽ സ്വാമികളും അത്യാഗ്രഹിയായ ആ മനുഷ്യനും കൂടി ഒരുമിച്ചു നടന്നു അരൂരിൽ എത്തി. അവിടെനിന്നു അരുക്കുറ്റിയ്ക്കു പോകാൻ ഒരുങ്ങി കടത്തുകടക്കുവാൻ തുടങ്ങി.

നല്ല മഴക്കാലം. ഗംഭീരമായ കാറ്റും കോളും. രണ്ടുപേരും ഒരു കൊച്ചുവള്ളത്തിലാണ് കയറിയിരിക്കുന്നത്. പങ്കായം എടുത്തു തുഴ ഞ്ഞതോ സ്വാമികൾ. വലിയ കാറ്റും കോളുമുള്ളപ്പോൾ വലിയ കായ ലിൽ ഒരു കൊതുമ്പുവള്ളം തുഴയുവാൻ അധികമാരും ധൈര്യപ്പെടു കയില്ല. ദുർമ്മോഹിക്കു മോഹം നിലനില്ക്കുന്നിടത്തോളം മരണഭീ തിയും കണക്കറ്റതായിരിക്കും. അയാൾ ശ്വാസമടക്കി അനങ്ങാതെ ആ ചെറുവള്ളത്തിൽ താഴ്ന്നിരുന്നു.

കുറെസമയം തുഴഞ്ഞ് മുന്നോട്ടുനീങ്ങിയപ്പോൾ ഓളങ്ങളുടെ കുതിച്ചുപാച്ചിലിൽ വള്ളം മുങ്ങുമോ എന്നു ഭയപ്പെട്ടു. വെള്ളം കുറേശ്ശെ

വള്ളത്തിൽ അടിച്ചുകയറി. അധികം സമയം കഴിഞ്ഞില്ല; വള്ളം മറിഞ്ഞു മുങ്ങി. രണ്ടാളും വെള്ളത്തിലായി. വള്ളം മറിഞ്ഞു കമിഴ്ന്നു കിടക്കുന്നു.

സ്വാമിതിരുവടികൾ നീന്തലിൽ ബഹുസമർത്ഥനാണ്. ദുർമ്മോഹിക്കു നീന്തി നല്ല പരിചയമില്ല. അയാൾമരണഭീതിയോടെ കൈയും കാലുമിട്ടടിച്ചു. അപ്പോൾ സ്വാമികളുടെ ഘനഗംഭീരമായ ശബ്ദം മുഴങ്ങി – "എടോ ഇതാ ഉപദേശം. താൻ ഉപദേശം ആവശ്യപ്പെട്ടല്ലോ! ഇന്നാ ഉപദേശം. വാങ്ങിച്ചോ!"

ദുർമ്മോഹി വായ് പിളർന്നു. വെള്ളം കുറേശ്ശെ ഉള്ളിലേക്ക് കടന്നു. കൈകാലുകൾ "പട പടാ" എന്നു വെള്ളത്തിലിട്ടു അടിക്കുന്നു. ഉപദേശമോ? ഒരു ഉപദേശവും വേണ്ട. ഈ ലോകം മുഴുവനും അപ്പാടെ പൊന്നാക്കിക്കിട്ടാവുന്ന ഉപദേശം പോലും വേണ്ടേ വേണ്ട! വല്ല വിധത്തിലും ഇവിടുന്നു ഒന്നു രക്ഷപ്പെട്ടാൽ മാത്രം മതി. ദുർമ്മോഹിക്കു ഉള്ളിൽ തോന്നി.

സ്വാമികൾ അയാളുടെ കൈയ്ക്കു പിടിച്ചുകൊണ്ടു വെള്ളത്തിൽ തനിയേ തുഴഞ്ഞുനിന്നു. വീണ്ടും ചോദിച്ചു "ഉപദേശം വേണ്ടേ നിനക്ക്"

സ്വാമി ചോദ്യം ആവർത്തിച്ചു

"പ്രാണനോടെ കരയ്ക്കെത്തിയാൽ മതി സ്വാമി". ദുർമ്മോഹി പറഞ്ഞു. അയാൾക്കു അപ്പോൾ ആ ഒരാഗ്രഹം മാത്രമേ ഉണ്ടായിരുന്നുള്ളൂ.

സ്വാമിതിരുവടികൾ തന്റെ സഹചരനേയുംകൊണ്ടു നീന്തി അരുക്കുറ്റിയിൽ കരയ്ക്കടുത്തു.

ദുർമ്മോഹി കുടിച്ചവെള്ളമെല്ലാം തന്റെ സ്വർണ്ണമോഹത്തോടൊപ്പം ഛർദ്ദിച്ചുകളഞ്ഞു സ്വസ്ഥനായി. അയാൾ ജീവിതത്തിൽ അമൂല്യമായ ഒരു പാഠവും പഠിച്ചു.

വെള്ളത്തിൽവച്ചു സ്വാമിതിരുവടികൾ അയാൾക്കു പരോക്ഷ

മായി നൽകിയതു സംസാരജലധികടക്കാനുള്ള ദിവ്യോപദേശമാണ്.

സ്വർണ്ണമോഹം സംസാരദാഹം വർദ്ധിപ്പിക്കുന്ന ഒരു ഉപാധി മാത്രമാണല്ലോ. ഈ തത്ത്വം സ്വാമിതിരുവടികൾ ഒരു തമാശരൂപത്തിൽ തന്റെ സഹചരനെ പഠിപ്പിച്ചു. ദുർമ്മോഹത്തിന്റെ പിടിയിൽനിന്നകറ്റി മോക്ഷമാർഗ്ഗത്തിലൂടെ വഴി തിരിച്ചുവിട്ടു.

## അനന്യാദൃശ സിദ്ധൻ

ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ അക്കാലത്തു മധ്യതിരുവിതാംകൂറിലെ തന്റെ സഞ്ചാരപരിപാടികൾ വിപുലപ്പെടുത്തി വരികയായിരുന്നു. മാവേലിക്കര, തിരുവല്ല, പത്തനംതിട്ട താലൂക്കുകളിലെ പല പ്രമാണിമാരുടേയും വീടുകളിൽ അദ്ദേഹം ആദരപൂർവ്വം ക്ഷണിക്കപ്പെട്ടിരുന്നു. സ്വാമിതിരുവടികൾ പൗരപ്രമാണിമാരുടെ ക്ഷണം സ്വീകരിക്കുകയും ഗൃഹത്തിലോ പൊതുസ്ഥാപനങ്ങളിലോ എത്തിച്ചേർന്നു ജനസമൂഹത്തെ അനുഗ്രഹിക്കുകയും സമൂഹനന്മയ്ക്കുള്ള ഉപദേശപരിപാടികൾ ആവിഷ്കരിച്ചു ചാരിതാർത്ഥ്യനാവുകയും സാധാരണമായിരുന്നു. നായന്മാരിലും മറ്റു ഹൈന്ദവരിലും ഉണ്ടായിരുന്ന ഉച്ചനീചത്വത്തെ പാടേ നിർമൂലനം ചെയ്യുന്നതിനു സ്വാമിതിരുവടികളുടെ ഉപദേശാനുഗ്രഹ പ്രഭാഷണങ്ങൾ അന്യൂനമായ ശക്തി ആർജ്ജിച്ചിരുന്നു. സമൂഹത്തിലെ അരക്ഷിതാവസ്ഥ ദുരീകരിക്കുന്നതിനും കലഹങ്ങൾ ഒതുക്കുന്നതിനും ഒരു സാമരസ്യനില പുലർത്തുന്നതിനും സ്വാമിതിരുവടികളുടെ സമാഗമവും സന്ദർശനവും ഉപകാരകമായിത്തീർന്ന പശ്ചാത്തലത്തിൽ സ്വാമികളും അദ്ദേഹത്തിന്റെ ത്രികൂടശൃംഗങ്ങൾ പോലെ ഉന്നതരായ മൂന്നു സന്ന്യാസി ശിഷ്യൻമാരും ലോകസമരാധ്യരായിത്തീർന്നതിൽ അത്ഭുതത്തിന് അവകാശമില്ലല്ലോ. പരിപാവനമായ പമ്പാസരസ്വതിയുടെ തീരപ്രദേശങ്ങളായ അയിരൂർ, കുറിയന്നൂർ, തടിയൂർ മുതലായ പ്രദേശങ്ങളിലും പൊതുവെ തിരുവിതാംകൂറിലും തന്നെ പേരും പെരുമയും ആർജ്ജിച്ച മഹത്തായ ഒരു നായർ ഭവനമായിരുന്നു തോട്ടാവള്ളിൽ ആശാന്മാരുടേത്. ദിക്കിലെങ്ങും ആശായ്മ കൈവരിച്ചിരുന്ന തോട്ടാവള്ളിൽ കുറുപ്പന്മാർ അന്നു തിരുവിതാംകൂറി

ലെവിടെയും ആദൃതരും ആരാദ്ധ്യരുമായിരുന്നു. കാവ്യനാടക ശാസ്ത്ര ദികളിലും കലാസമ്പ്രദായങ്ങളിലും വേദാന്താദിചിന്തകളിലും സമൂഹ പരിഷ്കരണാദികളിലും സാംസ്കാരിക രംഗങ്ങളിലും കുതുകികളും നിപുണരുമായിരുന്നു സ്വതേ ഉത്സാഹശീലരും സർവ്വഥാ പ്രമാണിക ളുമായ പ്രസ്തുത കുടുംബക്കാർ. അങ്ങനെ പമ്പയുടെ പരിപാവനത്വം സമീപപ്രദേശങ്ങൾക്കും പരിശുദ്ധി വിതരണം ചെയ്ത് ഒരു ആദ്ധ്യാ ത്മിക സംസ്കാരത്തിന്റെ പരിവേഷം ചാർത്തിയ കാലത്താണ് ഒരു സേവകൻ ഓടിക്കിതച്ചുവന്നു തോട്ടാവള്ളിലെ കാരണവർ കുറുപ്പിന്റെ മുമ്പിൽ ഓച്ഛാനിച്ചുനിന്നു വിസ്മയാവഹമായ സംഭവം ഉണർത്തിച്ച ത്. അക്കാര്യം മറ്റൊന്നുമായിരുന്നില്ല; ഏതോ ഒരാൾ, വള്ളക്കാർപോലും വളരെ പരുങ്ങി വള്ളമൂന്നി കടക്കാറുള്ള പമ്പയുടെ അത്യഗാധമായ കയത്തിൽ ജലോപരി ചമ്രം പണിഞ്ഞിരുന്നു ധ്യാനിക്കുന്നുവത്രേ. കാര ണവരുടെ കുതൂഹലം വർദ്ധിച്ചു "എവിടെ? ആര് ആ അത്ഭുതസി ദ്ധൻ?" എന്നു ഉറക്കെ ചോദിച്ചുകൊണ്ടു കാരണവർ കുറുപ്പും ഒട്ടേറെ അനുയായികളും പമ്പാതീരത്തേക്കു ഓടിപ്പുറപ്പെട്ടു. ആ പ്രദേശത്തുള്ള ജനങ്ങളെല്ലാം ഒത്തുകൂടി. അദൃഷ്ടപൂർവ്വമായ ഒരു കാഴ്ച ആരെയാണ് ആകർഷിക്കാതിരിക്കുക?

നാട്ടുകാരെല്ലാം ഓടിക്കൂടി അല്പസമയം കഴിഞ്ഞപ്പോൾ ആ അമാനുഷൻ കരയ്ക്കു നീന്തിക്കയറി. തന്റെ ഭാണ്ഡത്തിൽനിന്നു ഒരു വെള്ളവസ്ത്രവും തോർത്തും എടുത്തു ധരിച്ചു. കാരണവർ അദ്ദേ ഹത്തെ വണങ്ങി. ആ അഭൗമതേജസ്സിന്റെ മുമ്പിൽ ആരാണ് വണങ്ങാ തിരിക്കുക? അദ്ദേഹവും പ്രത്യഭിവാദനം ചെയ്തു.

തോട്ടാവള്ളിലാശാൻ ആ അമാനുഷനെ തന്റെ ഭവനത്തിലേക്കു ആനയിച്ചു. ജനക്കൂട്ടവും പിന്നാലെ ചെന്നു. യഥോചിതം ബഹുമാനി തനും ഉപവേശിതനുമായ ആ അമാനുഷൻ മറ്റാരുമായിരുന്നില്ല; യഥാർത്ഥത്തിൽ സർവ്വജ്ഞനായ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതി രുവടികളായിരുന്നു. നാട്ടുകാരിൽ എല്ലാം ഒരുപോലെ ഭക്തിയും ആദ രവും പ്രകടമായി. സർവ്വസംഗപരിത്യാഗിയും ജീവന്മുക്തനുമായ ആ യതിവര്യന്റെ സന്നിധിയിൽ സകലശിരസ്സുകളും നമ്രങ്ങളായി.

സ്വാമിതിരുവടികൾ പമ്പയുടെ തീരത്തേക്കുനടന്നു. കൂടെ തോട്ടാവള്ളിൽ കാരണവർ കുറുപ്പും. ജനങ്ങൾ സ്വാമിതിരുവടികളെ "പൂവിനെ മക്ഷികാളിപോൽ" പൊതിഞ്ഞു.

അവർ നടന്നു പമ്പാതീരത്തിലെ ചെറുകോൽപ്പുഴ മണൽപ്പുറത്തെത്തി. കുറേസമയം പ്രകൃതിഭംഗിയിലെന്നപോലെ ധ്യാനത്തിലും മുഴുകിനിന്നശേഷം സ്വാമി തിരുവടികൾ തോട്ടാവള്ളിലാശാനോടു അരുളിചെയ്തു. "ഇവിടം കൊള്ളാം. ആദ്ധ്യാത്മിക കാര്യങ്ങളുടെ വിളഭൂമിയാക്കാൻ. നൂറുമേനിയും വിളയും".

ആശാൻ സ്വാമി തിരുവടികളുടെ അരുളപ്പാട് ശ്രദ്ധിച്ചുകേട്ടു. ആ വാക്കുകളിലെ ആശയമധു മനസ്സിൽ ആഴ്ന്നിറങ്ങി. മഹാത്മാരുടെ ആശയഗ്രഹണചാതുര്യം പ്രവർത്തനത്തിലൂടെ മാത്രമേ മറ്റുള്ളവർക്കു ബോധ്യപ്പെടുകയുള്ളല്ലോ. അങ്ങനെയിരിക്കെ ഇടയ്ക്കൊരു ദിവസം തോട്ടാവള്ളിലാശാനെ നോക്കി സ്വാമികൾ ഒരു ഫലിതം പൊട്ടിച്ചു. നിങ്ങൾ ആശാൻമാരും കുറുപ്പൻമാരുമൊക്കെയല്ലേ. അപ്പോൾ നിങ്ങളുടെ പ്രതാപത്തിനനുസരിച്ചു വിതാനങ്ങളും മറ്റും ഇവിടെ ഉണ്ടായിരിക്കുമെന്നു ഞാൻ കരുതി. പക്ഷേ ഇവിടെ എത്തിയപ്പോൾ മാത്രമാണ് അതൊന്നും ഇവിടെയില്ലെന്നു ബോദ്ധ്യമായത്. ചിലന്തിവലയെപ്പറ്റിയാണ് സ്വാമികൾ പറഞ്ഞതെന്നു മനസ്സിലായപ്പോൾ എല്ലാവരും കൂട്ടത്തോടെ മന്ദഹസിച്ചു.

## ബാലവാത്സല്യം

സ്വാമി തിരുവടികൾക്കു കുഞ്ഞുങ്ങളോടു നിസ്സീമമായ വാത്സല്യം ഉണ്ടായിരുന്നു. കുഞ്ഞുങ്ങളെ ഒരിക്കലും അദ്ദേഹം വിഷമിപ്പിച്ചിരുന്നില്ല. അവരുടെകൂടെ കളിക്കാനും അവരിൽ ഒരാളായി ഹൃദയം പങ്കുവയ്ക്കാനും അദ്ദേഹത്തിനു ഉണ്ടായിരുന്ന താത്പര്യം വാചാമഗോചരമായിരുന്നെന്നേ പറയാവൂ. സ്വാമിതിരുവടികൾ സന്ദർശിക്കുന്ന എല്ലാ സ്ഥലങ്ങളിലും അദ്ദേഹം ആദ്യമേ കുശലപ്രശ്നം നടത്തുന്നതു കുഞ്ഞുങ്ങളോടായിരിക്കും. കുഞ്ഞുങ്ങൾക്കും സ്വാമിതിരുവടികളോടു നിർവ്യാജമായ സ്നേഹമുണ്ടായിരുന്നു. പിള്ള മനസ്സിൽ

കള്ളമില്ലല്ലോ. കുട്ടികളോടൊത്തു വിനോദങ്ങളിലേർപ്പെടുക സ്വാമികളുടെ ഒരു സ്വാഭാവികചര്യ എന്നേ പറയാനാവൂ. കുട്ടികളുടെ സംഭാഷണവും കുട്ടികളോടുള്ള അദ്ദേഹത്തിന്റെ സംഭാഷണവും അതീവ ഹൃദ്യമായിരുന്നു. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അദ്ദേഹം മുതിർന്ന ആളുകളെ തെല്ലും ശ്രദ്ധിച്ചിരുന്നില്ല. സ്വാമിതിരുവടികളുടെ ഈ സ്വഭാവവിശേഷത്തിനു ദൃഷ്ടാന്തങ്ങൾ ധാരാളമുണ്ട്.

ഒരിക്കൽ അദ്ദേഹം തിരുവനന്തപുരത്തുള്ള ഒരു ഗൃഹസ്ഥ ശിഷ്യന്റെ ഭവനത്തിൽ പോകുകയുണ്ടായി. അവിടുത്തെ കുട്ടികളുമായി സരസസംഭാഷണം ആരംഭിച്ചു. പലതും പറഞ്ഞ കൂട്ടത്തിൽ തിരുവടികൾ കുട്ടികളോട് അരുളിച്ചെയ്തു. പിറ്റേദിവസം രാവിലെ പൂജ നടത്തുന്നുണ്ട്.അതിന് കുറച്ചു പൂക്കൾ ആവശ്യമാണ്. അതു കുട്ടികൾ ശേഖരിച്ചുകൊണ്ടുവരണം. അതിന്റെകൂടെ മറ്റൊരു കാര്യം കൂടി കുട്ടികളോടു സ്വാമിതിരുവടികൾ പറഞ്ഞു. ആ പൂക്കൾ നിലത്തു വീഴാത്തവയായിരിക്കുകയും വേണം. കുട്ടികളെല്ലാവരും ഏകകണ്ഠമായി സമ്മതിച്ചു. ആ വീട്ടുമുറ്റത്തു ധാരാളം ചെടികളും അവയിൽ നിറയെ പൂക്കളും ഉണ്ടാകാറുണ്ട്. രാവിലെ ചെന്ന് ആവശ്യം പോലെ അവ പറിച്ചെടുക്കാം. യാതൊരു പ്രയാസവുമില്ല. ഇപ്രകാരം കരുതിയാണ് ആ കുട്ടികൾ സന്തോഷിച്ചത്. പക്ഷേ അവരുടെ അനുഭവം തികച്ചും വേദനാജനകമായിരുന്നു. രാവിലെ തോട്ടത്തിൽ ചെന്നുനോക്കുമ്പോൾ ഒരു പൂവുപോലുമില്ലാതെ ഓരോ ചെടിയും ശൂന്യതയുടെ പര്യായമായി നില്ക്കുന്നു. താഴെ ധാരാളം പൂക്കൾ വീണുകിടക്കുകയും ചെയ്യുന്നു. താഴെ വീണ പൂക്കൾ പൂജയ്ക്കു പ്രയോജനപ്പെടുകയില്ല. ഇങ്ങനെ ഇത്ര കണ്ടു പൂക്കൾ നിലത്തു വീഴാൻ തക്കവണ്ണമുള്ള കൊടുങ്കാറ്റടിച്ചതായും അനുഭവപ്പെട്ടിട്ടില്ല. പിന്നെ എങ്ങനെയാണ് ഇവയെല്ലാം നിലംപതിച്ചത്. കുട്ടികൾ നന്നേ പരിഭ്രാന്തരായി.

പൂജയ്ക്കുള്ള നേരമാകുന്നു. സ്വാമികളുടെ അടുക്കൽ പൂക്കൾ എത്തിക്കണം. ഇനി ഇപ്പോൾ അതെങ്ങനെയൊക്കും. കുട്ടികൾ അങ്ങോട്ടുമിങ്ങോട്ടും വിഷമിച്ചു നടന്നു. അവർ വേഗം സ്വാമികളുടെ സന്നിധിയിൽ എത്തി. പൂക്കളെല്ലാം നിലം പതിച്ചുകിടക്കുന്ന വിവരം സങ്കോ

ചത്തോടെ അദ്ദേഹത്തെ അറിയിച്ചു. കാര്യങ്ങൾ നേരിൽക്കണ്ടു മന സ്സിലാക്കാൻ കുട്ടികളുടെ ക്ഷണമനുസരിച്ചു അദ്ദേഹം തോട്ടത്തിലേക്കു ചെന്നു.

കുട്ടികൾ ആ അസാധ്യ സംഭവം കണ്ടു അതിശയസ്തബ്ധരാ യി. എല്ലാ ചെടികളും നിറയേ പൂത്തുലഞ്ഞ് നില്ക്കുന്നു. അവ കുട്ടി കളെ നോക്കി മന്ദഹസിക്കുന്ന പോലെ തോന്നി. അതുമല്ല, അവിടെ ഭൂമിയിൽ ഒരുപൂവുപോലും വീണിട്ടുമില്ല. ഇതു കണ്ട കുട്ടികൾ വിഷ ണ്ണരായി. അവർക്കു ഒന്നും തന്നെ പറയാൻ തോന്നിയില്ല. ക്ലേശം കൊണ്ടു മുഖം വാടിയ അവരെ സ്വാമിതിരുവടികൾ തന്റെ ലളിത മായ തത്ത്വോപദേശംകൊണ്ടു സമാശ്വസിപ്പിച്ചു. അദ്ദേഹം അവരെ ഉപദേശിച്ചു. എല്ലായ്പോഴും നാം കാണുന്നതെല്ലാം നിത്യസത്യമെന്നു നിങ്ങൾ കരുതരുതെന്നും അവർ അവിടെ കണ്ട രണ്ടു സംഭവവും അവർ കണ്ടതുപോലെ സത്യമാണെന്നും പലതിനും നിത്യതയില്ലെന്നു ധരിക്കണമെന്നും ഉള്ള സ്വാമി തിരുവടികളുടെ ഉദ്ബോധനം ആ കുഞ്ഞു ങ്ങളുടെ ജീവിതാവസാനം വരെയും സ്മൃതിപഥത്തിൽ തങ്ങി നിന്നുകാണണം. അതു നമ്മുടെ സ്മരണ മണ്ഡലത്തിൽ ഇപ്പോഴും പ്രകാശിക്കുന്നുണ്ടല്ലോ.

മഹാത്മാക്കളുടെ ചെയ്തികളുടെ അന്തർധാര ലോകാവസാ നംവരെ നീണ്ടിറങ്ങി നിലനില്ക്കും.

"ബാലഹൃത്തിൽ ജ്ഞാനബീജം നൂറുമേനി വിളഞ്ഞിടും" എന്ന യാഥാർത്ഥ്യമടങ്ങുന്നതാണ് സ്വാമിതിരുവടികളുടെ സ്നേഹസന്ദേശം.

# അദ്ധ്യായം - പത്ത്

# ഔദ്ധത്യനിർമ്മാർജ്ജനം

സ്വാമിതിരുവടികൾ സർവ്വജ്ഞനും സർവ്വസംഗപരിത്യാഗിയും നിർമത്സരനും നിർമ്മമനുമാണെന്നുള്ള വസ്തുത ബഹുജനങ്ങൾക്കെല്ലാം നല്ലവണ്ണം അറിയാം. അതനുസരിച്ചേ സ്വാമികളോടു ജനം പെരുമാറിയിരുന്നുമുള്ളു. എന്നാൽ ഇന്നത്തെപ്പോലെ അന്നും സമൂഹത്തിൽ അഹങ്കാരികൾ കുറവല്ലായിരുന്നു. ജീവിതംതന്നെ ഒരു ലീലയായി കരുതിയിരുന്ന ആ മഹാത്മാവിനോടു പല ഉദ്ധതന്മാരും ഒരു കൈ നോക്കാമെന്നു കരുതി നേരിട്ടിട്ടുണ്ട്. സ്വാമി തിരുവടികൾ അവയെല്ലാം ഒരു കളിയായി തമാശരൂപത്തിൽ അത്തരം അഹങ്കാരം ഉടയ്ക്കുകയും ചെയ്തിട്ടുണ്ട്. സ്വാമിതിരുവടികളുടെ സാരസ്യവും സാത്ത്വികതയുമായിരിക്കണം മത്സരബുദ്ധിയോടെ സ്വാമികളെ നേരിടാൻ പ്രേരിപ്പിച്ചത്. സാത്ത്വികരോടു കുറുമ്പു കാട്ടാനുള്ള ഒരു പ്രവണത സാധാരണയായി മൂഢലോകത്തിനുണ്ട്. രജസ്തമോഗുണങ്ങളുടെ പ്രവർത്തനഫലമാണത്.

അക്കാലത്തു സ്വാമിതിരുവടികൾ പെരുമ്പാവൂരിൽ താമസിച്ചുവരികയായിരുന്നു. ഗുരുവായൂർ സ്വദേശി ഒരു മേനോൻ പലപ്പോഴും അവിടെ വന്നുകൊണ്ടിരുന്നു. അയാൾ സ്വാമിതിരുവടികളുമായി കുറേ അടുത്തു പെരുമാറിവന്നു. അക്കൂട്ടത്തിൽ അയാൾക്കു എപ്പോഴും പറയാനുണ്ടായിരുന്നത് അയാളുടെ കായികശേഷിയെക്കുറിച്ചും ധീരതയെക്കുറിച്ചും മാത്രമായിരുന്നു. സ്വാമികൾ അയാളുടെ സംഭാഷണത്തിനു അത്ര ഗൗരവമൊന്നും കൊടുത്തിരുന്നില്ല. എന്നാൽ അതിനെ തീരെ അവഗണിച്ചുമില്ല. ഗുരുവായൂർക്കാരനല്ലേ? അല്പം മിടുക്കു ചമഞ്ഞുകൊള്ളട്ടെ.

"നാസതോ വിദ്യതേഭാവോ

നാഭാവോ വിദ്യതേ സതഃ"

ഇല്ലാത്തതൊന്നും നിലനില്ക്കുകയില്ല. ഉള്ളതൊന്നും ഇല്ലാതെ വരികയുമില്ല എന്നതാണല്ലോ സത്യം!

ഒരു ദിവസം മേനോൻ സ്വാമി തിരുവടികളോടു നേരിട്ടു തന്നെ ചോദിച്ചു.

"സ്വാമിക്ക് എനിക്കൊപ്പം ഒന്നു നീന്താൻ കഴിയുമോ?"

"എനിക്ക് വയസ്സായില്ലേ. സ്വാമികളുടെ മറുപടി."

"അതല്ല നീന്താമോ എന്നാണ് എന്റെ ചോദ്യം."

"അത്ര നിർബന്ധമാണെങ്കിൽ ഒന്നു ശ്രമിച്ചുനോക്കാം. പക്ഷേ അതിനെ ഒരു മത്സരമായി കണക്കാക്കരുതെന്നു മാത്രം." സ്വാമികൾ മൊഴിഞ്ഞു. ഉദ്ധതനായ മേനോന്റെ സംഭാഷണത്തിൽ പലർക്കും വെറുപ്പുതോന്നി. എന്നാൽ അയാളുടെ അഹങ്കാരം ഒന്നു തകർന്നുകണ്ടാൽ കൊള്ളാമെന്നും അവിടെ കൂടെയിരുന്നവർ ആഗ്രഹിച്ചു. അവരെല്ലാം ആ നീന്തൽ മൽസരവും കാത്തുകഴിഞ്ഞു.

കുറെ ദിവസം കഴിഞ്ഞാൽ സ്വാമികൾക്കു മറ്റൊരു സ്ഥലത്തേക്കു പോകേണ്ടിയിരിക്കുന്നു. അതിനാൽ നീന്തൽ മത്സരം പിറ്റേ ദിവസം തന്നെയാകട്ടെ എന്നു മേനോൻ തീരുമാനിച്ചു. അടുക്കലുള്ള തടാകത്തിന്റെ ഏറ്റവും വീതികൂടിയ ഭാഗത്ത് അങ്ങോട്ടും കരയ്ക്കു കയറാതെ തിരിച്ച് ഇങ്ങോട്ടും നീന്തി മത്സരത്തിൽ വിജയിക്കണമെന്നായിരുന്നു ഗുരുവായൂർക്കാരൻ മേനോന്റെ നിശ്ചിതമായ അഭിപ്രായം. സ്വാമിതിരുവടികൾ മേനോൻ പറഞ്ഞ പ്രകാരം സമ്മതിച്ചു. അപ്പോഴേക്കും കാഴ്ചക്കാരായി ധാരാളം ജനങ്ങളും അവിടെ ഒത്തുകൂടി.

സ്വാമിതിരുവടികളും ഗുരുവായൂർ മേനോനും ജലാശയത്തിൽ ചാടി നീന്തൽ ആരംഭിച്ചു. മേനോൻ അയാളുടെ നൈപുണ്യം തീർത്തു പ്രകടിപ്പിച്ചു ജലോപരി വളരെ മുന്നിലായി, വൃദ്ധനായ സ്വാമികൾ വളരെ പിന്നിലും. മധ്യകദേശം പകുതി ദൂരം ചെന്നപ്പോൾ മേനോന്റെ വേഗം അല്പാല്പം കുറഞ്ഞു. സ്വാമിതിരുവടികൾ അല്പാല്പം വേഗം കൂട്ടുകയും ചെയ്തു. ജലാശയത്തിൽ ഒരു നേർവര രചിച്ചുകൊണ്ടു

മറുകരയ്ക്ക് എത്തിയ സ്വാമികൾ തിരിച്ചു ഇങ്ങോട്ടു നീന്താൻ തുട ങ്ങി. ജലപാതയുടെ മധ്യത്തിൽവച്ചു മറുകരയ്ക്ക് എത്തുകയോ നീന്തു കയോ ചെയ്യാൻ കഴിയാതെ കൈകാൽ കുഴഞ്ഞു പരവശനായി തടാക ജലപാനം അനുഷ്ഠിച്ചു പരലോകഗമനത്തിനു തയ്യാറെടുക്കുകയായി രുന്നു. ആ പ്രഗല്ഭന് സ്വാമി തിരുവടികളോടു തന്റെ അവിവേകം ക്ഷമി ക്കണമെന്നും താൻ ഇനി കരയ്ക്കേക്കു ഇല്ലായെന്നും സംഭീതനായി അപേക്ഷിച്ചു.

കരുണാവരുണാലയമായ സ്വാമിതിരുവടികൾ പശ്ചാത്താപ പരവശനായ ആ മേനവനെ ഇടതു കൈകൊണ്ടു പിടിച്ചൊതുക്കി താങ്ങിയെടുത്തു മത്സരം ആരംഭിച്ച സ്ഥലത്തു മടങ്ങിയെത്തി.

പ്രതിയോഗിയുടെ അഹങ്കാരവും ആത്മപ്രശംസയും അവസാ നിപ്പിക്കാൻ കഴിഞ്ഞെങ്കിലും സ്വാമിതിരുവടികൾ ഒന്നും സംഭവിക്കാ ത്തപോലെ ഉദാസീനനായി നിലകൊണ്ടു.

മഹാത്മാക്കൾ വലുതും ചെറുതുമായ കാര്യങ്ങളിലെല്ലാം നിസ്സംഗതയേ പുലർത്താറുള്ളു. ആരെയും ഭവസാഗരത്തിന്റെ മറുകര യ്ക്കെത്തിക്കാൻ വ്രതമെടുത്തുനടക്കുന്ന നിർമ്മലനായ സ്വാമിതിരുവ ടികൾക്കുണ്ടോ വ്യക്തിഗതമായ പ്രിയാപ്രിയങ്ങൾ? ഈശ്വരനു എല്ലാ ജീവജാലങ്ങളും തുല്യം. എല്ലാത്തിന്റേയും സംരക്ഷണമാണ് അദ്ദേഹ ത്തിന്റെ ലക്ഷ്യം. അവിടെ ഒരിക്കലും വിവേചനം ദൃശ്യമല്ല.

കലാകുതുകി

അക്കാലത്ത് സ്വാമിതിരുവടികളുടെ ഒരു ജേഷ്ഠനായ കൊല്ലൂ രമ്മാവൻ ഔദ്യോഗികമായ സ്ഥലംമാറ്റംമൂലം മൂവാറ്റുപുഴയിലാക്കി താമ സം. അതിനാൽ ചിലപ്പോഴൊക്കെ കുറെദിവസം സ്വാമികളും അദ്ദേഹ ത്തിന്റെ കൂടെ ചെന്നു താമസിച്ചിരുന്നു. ആ സന്ദർഭങ്ങളിലൊക്കെ മൂവാ റ്റുപുഴയുടെ പ്രാന്തപ്രദേശങ്ങളിൽ പലസ്ഥലത്തും പര്യടനവും നട ത്തി.

അങ്ങനെ ഒരു ദിവസം സ്വാമികൾ ഏറ്റുമാനൂര ക്ഷേത്രത്തിൽ

ചെല്ലാനിടയായി. അന്നും ഉത്സവകാലമാണ്. ഒരു വൃദ്ധനായ മാരാർ ചെണ്ട തോളിലിട്ടുകൊണ്ടു ക്ഷേത്രത്തിലേക്കു വരികയാണ്. അയാൾ അവിടുത്തെ പതിവുകാരനായിരിക്കണം. അയാൾ യഥാസ്ഥാനം ചെന്നു നിന്നു ചെണ്ടകൊട്ടാൻ ഒരുങ്ങി. അയാളുടെ വാദ്യചലനത്തിൽ ഒട്ടും തന്നെ സ്വാമികൾക്കു തൃപ്തിതോന്നിയില്ല. അയാളിലെ ശേഷിയില്ലായ്മ അവിടെ താളം ചവിട്ടി. മറ്റു ചെണ്ടക്കാരും അവിടെ നിരന്നുകഴിഞ്ഞു. സ്വാമികൾ കിഴവൻ മാരാരെ സമീപിച്ചു. എങ്ങനെയോ അയാളിൽനിന്നു ചെണ്ടയും കോലും കൈക്കലാക്കി. മറ്റുള്ളവരോടൊപ്പം കൊട്ടാൻ തയ്യാറായി. അവരുടെ നേതാവായിരുന്നു മുണ്ടേംപിള്ളി മാരാർ. ഉരുട്ടുചെണ്ടയിൽ നിപുണനായിരുന്ന ആ മാരാർ കൊട്ടുതുടങ്ങി. കൊമ്പും കുഴലും ഇലത്താളവുമുണ്ട്. തുടക്കം തികച്ചും സാധാരണമായിരുന്നു. നിമിഷങ്ങൾ നീങ്ങി. മേളം അല്പാല്പം മുറുകിത്തുടങ്ങി. സ്വാമികളുമുണ്ട് അവരോടൊപ്പം. മാരാർക്കു ഒരു പൊടി സംശയം. അയാളെ പരീക്ഷിക്കുകയാണോ സ്വാമികളെന്ന്. താളത്തിൽ മാരാർ മുന്നോട്ടുകുതിച്ചു. സ്വാമികൾ അനായാസം അനുഗമിക്കുകയും ചിലപ്പോഴൊക്കെ മാരാർക്കു ആയാസം തോന്നത്തക്കവണ്ണം ചില ചില്ലറ പ്രയോഗങ്ങൾ ചെലുത്തുകയും ചെയ്തു. എന്നാലും ചെണ്ട രണ്ടു പേരും നന്നേ തകർത്തു. കാണികൾ സന്തോഷപൂർവ്വം കൈയടിച്ചു. അന്തരീക്ഷം താളമേളക്കൊഴുപ്പിൽ അമർന്നു. മേളം തീർന്നു. സ്വാമികളുടെ സന്നിധിയിലെത്തിയ മാരാർ എവിടെനിന്നാണ് സ്വാമികൾ ഇത് അഭ്യസിച്ചതെന്നു തിരക്കി.

ഒരു മുൻപരിചയമാണെന്നു മാത്രമേ സ്വാമികൾ നിസ്സാരമായ മറുപടി പറഞ്ഞു

ജന്മനാ തന്നെ സംഗീതവാസനകൊണ്ടു സ്വാമിതിരുവടികൾ അനുഗ്രഹീതനായിരുന്നുവെന്നതിന് ധാരാളം സംഭവങ്ങൾ സാക്ഷ്യം വഹിക്കുന്നു. അത്തരം സംഭവങ്ങളെക്കുറിച്ചു പല പ്രശ്സ്തരും രേഖപ്പെടുത്തിയിട്ടുണ്ട്. സ്വാമികളുടെ അനന്യദൃഷ്ടമായ സംഗീതകലാ നൈപുണ്യത്തെക്കുറിച്ച് ഇടപ്പള്ളി വല്ലൂർ വി. നാരായണമേനോൻ, സാഹിത്യ കുശലൻ ടി. കെ. കൃഷ്ണമേനോൻ മുതലായ വിഖ്യാതൻമാർ അവി

ടുത്തെ ഗാനകലാപാടവത്തെ പ്രശംസിച്ചു പ്രഖ്യാപിച്ചിട്ടുണ്ട്. അതു അനുവാചകരുടെ ശ്രദ്ധയിൽപെടുത്തുന്നത് നന്നായിരിക്കുമെന്നു വിശ്വസിച്ച് തുടരുന്നു.

പ്രസ്തുത കാലഘട്ടത്തിൽ സ്വാമിതിരുവടികൾ തിരുവനന്തപുരത്ത് ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽ താമസിക്കുകയായിരുന്നു. 190൦-ൽ ആണത്. ഒരു ദിവസം അംബാസമുദ്രക്കാരനായ ഒരു ബ്രാഹ്മണൻ അവിടെ വന്നുചേർന്നു. സ്വാമിതിരുവടികളെ വന്ദിച്ചശേഷം, ഗഞ്ചിറവാദനത്തിൽ ചില കാര്യങ്ങൾ അയാൾക്കു പറഞ്ഞുകൊടുക്കണമെന്ന് അപേക്ഷിച്ചു. സ്വാമികൾ അയാൾക്കു പല എണ്ണങ്ങളും കാട്ടിക്കൊടുത്തു. ഇത്രയും മഹാനായ ഒരു താളവിചക്ഷണനെ താൻ തന്റെ ആയുസ്സിൽ എങ്ങും തന്നെ കണ്ടിട്ടില്ലെന്നു പറഞ്ഞു സ്വാമിതിരുവടികളെ വീണ്ടും നമസ്കരിച്ചു. സ്വാമികൾ അയാളെ അനുഗ്രഹിച്ചു തിരികെ പറഞ്ഞയയ്ക്കുകയും ചെയ്തു.

പിന്നൊരിക്കൽ സ്വാമിതിരുവടികൾ സഞ്ചാരപരിപാടി തുടരുമ്പോൾ അടുത്തുള്ള ഒരു മഹാക്ഷേത്രത്തിൽനിന്നു ഉത്സവബലിക്കു പാണികൊട്ടുന്നത് കേൾക്കാനിടയായി. അദ്ദേഹത്തിനു ആ പാണി കൊട്ടു തെല്ലും സുസഹമായിത്തോന്നിയില്ല. ഉടൻതന്നെ സ്വാമികൾ അമ്പലത്തിലേക്കു ചെന്നു. അമ്പലക്കുളത്തിലിറങ്ങി കുളിച്ചശേഷം അകത്തെത്തി. പാണികൊട്ടുന്ന മാരാരോടു പെട്ടെന്നു തിമിലവാങ്ങി കൊട്ടിത്തുടങ്ങി. മാരാർ മിഴിച്ചുനിന്നുപോയി.

ശ്രീഭൂതബലിക്കു തൂവുന്നതു കഴിവുറ്റ ഒരു തന്ത്രിയായിരുന്നു. കൊട്ടുമാറി. തന്ത്രിക്കു ഒന്നു തിരിഞ്ഞുനോക്കേണ്ടിവന്നു. അപ്പോൾ പിന്നെ യഥാവിധി തൂകാനും തുടങ്ങി. സ്വാമികൾക്കും തന്ത്രിക്കും നല്ലരസം.

ഉച്ചതിരിയുമ്പോൾ ഏറെക്കുറെ കഴിയേണ്ട ഉത്സവബലി സന്ധ്യയായിട്ടും തീരാഞ്ഞപ്പോൾ, ക്ഷേത്രഭാരവാഹികൾ സ്വാമികളെ ചെന്നു കണ്ടു സങ്കടമുണർത്തിച്ചു. വിളക്കുതെളിക്കാൻ വേണ്ടത്ര എണ്ണ വാങ്ങാനുള്ള വക ദുർലഭമാണെന്നായിരുന്നു അവരുടെ പരിദേവനം. അതു

കേട്ട പാടെ സ്വാമിതിരുവടികൾ മാരാനെത്തന്നെ തിമില തിരിച്ചേല്പി ച്ചുവത്രേ.

കുന്നിക്കുരു കൈത്തണ്ടയിൽ വച്ചിട്ടു അതു താഴെവീഴാതെ കൊട്ടാനും സ്വാമിതിരുവടികൾക്കു പ്രാവീണ്യം ഉണ്ടായിരുന്നുവെന്നു ള്ളതിനു അന്നത്തെ പലമഹാത്മാക്കളും സാക്ഷികളാണ്.

സ്വാമിതിരുവടികൾ അദ്ദേഹത്തിന്റെ ജീവിതസായാഹ്നംവ രെയും അദ്ദേഹത്തെ കാണാൻ ചെല്ലുന്നവരും സമീപസ്ഥരുമായ ജന ങ്ങളോടു അവരവരുടെ അഭിരുചിയനുസരിച്ചു പല കാര്യങ്ങളെക്കു റിച്ചു സരസമായി സംസാരിക്കുക പതിവായിരുന്നു.

ഒരിക്കൽ കേരളത്തിലെ ഒരു നാഗസ്വരവിദ്വാൻ സ്വാമിതിരുവ ടികളുടെ സന്നിധാനത്തിലെത്തി. കടവൂർ പണിക്കർ എന്നു പ്രസിദ്ധ നായ അദ്ദേഹത്തോടുകൂടെ ഒരു പാണ്ടിക്കാരൻ തകിൽക്കാരനുമുണ്ടാ യിരുന്നു. അയാൾ സ്വാമിതിരുവടികളുടെ ഗഞ്ചിറ വായിച്ചു. തന്റെ വൈദഗ്ധ്യം മുഴുവൻ സ്വാമി തൃപ്പാദങ്ങളിൽ കാഴ്ചവച്ചു. പാണ്ടിക്കാ രന്റെ പ്രയോഗത്തിൽ ഉണ്ടായ ഒരു പിശക് കണ്ടുപിടിച്ച സ്വാമികൾ അയാൾക്കു അതു പറഞ്ഞു വേണ്ടവണ്ണം വിശദീകരിച്ചു മനസ്സിലാക്കി ക്കൊടുത്തു. ആ തെറ്റു ശരിപ്പെടുത്താൻ അസാധ്യമായതിനാൽ താള വിദ്വാൻമാർ സാധാരണയായി അക്കാര്യം ശ്രദ്ധിക്കാറില്ലെന്നു പറഞ്ഞു പാണ്ടിക്കാരൻ തടിതപ്പാനൊരുങ്ങി.

സ്വാമിതിരുവടികൾ ഗഞ്ചിറ തന്റെ കൈയിൽ വാങ്ങി. ആ തെറ്റു പരിഹരിക്കാൻ യിഷ്പ്രയാസം കഴിയുമെന്നു സ്വയം കൊട്ടിക്കാണിച്ചു കൊടുത്തപ്പോൾ പാണ്ടിക്കാരൻ വായ്പൊളിച്ചുപോയി. സ്വാമികളുടെ വൈദഗ്ധ്യത്തെപ്പറ്റി വീണ്ടും വീണ്ടും പ്രശംസിച്ചു ആ തൃപ്പാദങ്ങളിൽ ഭക്തിപൂർവ്വം നമസ്കരിച്ചു. അനുഗൃഹീതനായി മടങ്ങുകയും ചെയ്തു.

സർവ്വജ്ഞനായ സ്വാമിതിരുവടികൾക്കു വിദ്യാധിരാജൻ എന്ന പേരു അന്വർത്ഥമാണ്. അസാധാരണമായ മേധാശക്തിയുടെ ആകാ മായിരുന്നു അദ്ദേഹം. നൈഷ്ഠികബ്രഹ്മചാരിയായിരുന്നു ഭഗവാൻ വിദ്യാധിരാജൻ ഒന്നു കണ്ടതും കേട്ടതും ചിന്തിച്ചതുമെല്ലാം ഹൃദിസ്ഥ

മാക്കിയിരുന്നു. അവയെല്ലാം എവിടെയും ആവശ്യാനുസരണം പ്രയോഗിക്കാനും ആ ജീവമുക്തനു കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളും പ്രകൃതിയുടെ പ്രക്രിയകളായിട്ടല്ലാതെ സ്വന്തം പ്രവർത്തനങ്ങളായി കരുതിയിരുന്നില്ല. എല്ലാം താനറിയാതെ തന്നെക്കൊണ്ടു പ്രകൃതിതന്നെ ചെയ്യിക്കുന്നുവെന്ന ഉദാസീനമായ ആ ധാരണ എത്രയോ ഉദാത്തമാണ്.

ജനോപകാരത്തിനു വേണ്ടിമാത്രം ജനിച്ച ആ അവതാരപുരുഷന്റെ നാമധേയം ചുമ്മാ ഓർക്കുന്നതുതന്നെ സുകൃതസംവർദ്ധകമാകുന്നു.

# അദ്ധ്യായം - 11

# ജീവകാരുണ്യം

പരമഭട്ടാരക വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ജീവകാരുണ്യം വാചാമഗോചരമായിരുന്നു. പല മഹാന്മാരും അദ്ദേഹത്തിന്റെ ഈ കാരുണ്യ വിശേഷത്തെ പുകഴ്ത്തി പ്രസ്താവിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ കവി എം. ആർ. കൃഷ്ണവാരിയർ സ്വകവിതയിൽ രേഖപ്പെടുത്തിയ സ്വല്പം ഭാഗം ചുവടെ ചേർക്കുന്നു.

"ഉറുമ്പീച്ചയും പാറ്റ പാമ്പും ഭവാനിൽ

കുറുമ്പെന്നിയേ ചെന്നുകൂടെക്കിടന്നു

ചെറുപ്രാണികൾക്കങ്ങു ചേതോവികാരം

പെറും നല്ല ചങ്ങാതിയായിട്ടിരുന്നു"

സ്വാമികളുടെ ജീവകാരുണ്യം തെളിയിക്കുന്ന ധാരാളം ദൃഷ്ടാന്തങ്ങൾ ധാരാളം ഉള്ള സ്ഥിതിക്കും അവയിൽ അല്പസ്വല്പം ഇവിടെ പ്രദർശിപ്പിക്കുന്നു.

ഇടവമാസക്കാലം മഴ മുറയ്ക്കു പെയ്തുകൊണ്ടിരിക്കുന്നു. സ്വാമി തിരുവടികൾ, വരാന്തയിൽ ഒരു കസാലയിൽ കിടന്നു വിശ്രമിക്കുകയാണ് കവിയും സാഹിത്യകാരനുമായ ജി. കൃഷ്ണപിള്ളയും ചിത്രമെഴുത്തു വർഗ്ഗീസും മറ്റു ചിലരും അവിടുത്തെ സമീപത്തിൽ ഇരിപ്പുണ്ട്. വരാന്തയിലെ ഒരു തൂണിന്റെ ചുവട്ടിൽ എറുമ്പ് തൂർന്നു കൂടി നിറഞ്ഞു. ഇതുകണ്ടു അവിടുത്തെ ജോലിക്കാരൻ ഒരു ചൂലുമായി വന്നു അവയെ നിശ്ശേഷം തൂത്തു മുറ്റത്തേക്ക് എറിഞ്ഞു. പെട്ടെന്ന് സ്വാമിതിരുവടികൾ അതു കണ്ടു ആ ജോലിക്കാരനെ ശാസിച്ചു. യാതൊരു കുറ്റവും ചെയ്യാത്ത അവയെ ദ്രോഹിച്ചതിൽ കാരുണ്യമൂർത്തിയായ സ്വാമികളുടെ ഹൃദയം ദു:ഖിച്ചു. വേഗം കുറെ അരി പൊടിച്ചുകൊണ്ടുവരാൻ അദ്ദേഹം വേലക്കാരനോടു പറഞ്ഞു. സ്വാമികൾ,

"കയറി വാ മക്കളേ എന്നു എറുമ്പുകളെ വിളിച്ചു. സ്വാമികളുടെ ശബ്ദം കേട്ട ഉടനെ തന്നെ എറുമ്പുകൾ വരിവരിയായി വരാന്തയിലേക്കു കയറി വന്നു. സ്വാമികൾ തന്റെ കാൽ നീട്ടി. എറുമ്പുകൾ ആ കാലിൽ കയറി. പാദം മുഴുവൻ പൊതിഞ്ഞു. വേലക്കാരൻ അരി പൊടിച്ചുകൊണ്ടുവന്നു. ജീവിസ്നേഹത്തിന്റെ നിറകുടമായ സ്വാമിതിരുവടികൾ ആ അരിപ്പൊടി വാങ്ങി അവിടെ വിതറി. എന്നിട്ട് ഇറങ്ങിപൊയ്ക്കൊള്ളാൻ എറുമ്പുകളോട് പറഞ്ഞു. അവ അന്യൂനമായ അനുസരണയോടെ ആ പാദം വിട്ടിറങ്ങി. അരിപ്പൊടിയും സ്വീകരിച്ചുകൊണ്ടു പെട്ടെന്ന് അവിടെനിന്നു പോയ്മറഞ്ഞു.

ഈ സംഭവം കണ്ടുകൊണ്ടിരുന്നവർ, ഈ എറുമ്പുകൾ എങ്ങനെ മനുഷ്യന്റെ വിചാരം മനസ്സിലാക്കുന്നു? എന്നു സ്വാമികളോട് ചോദിച്ചു.

സ്വാമികൾ തികഞ്ഞ ഉദാസീനതയോടെ ഇങ്ങനെ മൊഴിഞ്ഞു.

പ്രപഞ്ചം മുഴുവൻ ഒരേ മനസ്സാണ്. മനസ്സുകൾക്കിടയിൽ ശൂന്യതയില്ല. മനുഷ്യൻ ഈ ചെറുജീവികളെ സ്നേഹിക്കുന്നു എന്ന തോന്നൽ അവയ്ക്ക് ഉണ്ടാകണം. അവ മനുഷ്യനിൽ നിന്നു വ്യത്യസ്തമല്ല. പ്രപഞ്ചം ഒട്ടാകെ അഭിന്നമാണ്. സ്നേഹം സ്നേഹത്തെ അംഗീകരിക്കും. ഇപ്പോൾ കാര്യം മനസ്സിലായോ?

സ്വാമികളുടെ സമീപത്തിൽ ഇരുന്നവർ മൂകരായി മിഴിച്ചിരുന്നുപോയി.

### പ്രേമത്തിന്റെ ഉദ്ദാമശക്തി

മോക്ഷം തന്നെയും അഹിംസയുടെ പരകാഷ്ഠയാണെന്ന തത്ത്വമായിരുന്നു ചട്ടമ്പി സ്വാമിതിരുവടികളുടേത്. അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉടനീളം ഈ മഹാതത്ത്വം എവിടെയും പ്രകടമായിരുന്നു. സ്വകീയതത്ത്വം സ്വജീവതത്തിലൂടെ തന്നെ പ്രായോഗികമാക്കുക നിസ്സാരകാര്യമൊന്നുമല്ല. പലരും പറയുന്നത് ഒരു മട്ടിലും പ്രവർത്തിക്കുന്നത് മറ്റൊരു മട്ടിലുമാണെന്ന് പലരുടെയും ജീവിതം തെളിയിച്ചിട്ടുണ്ട്. ഒരു

ജീവിയേയും ഉപദ്രവിക്കാതിരിക്കുക, എല്ലാ ജീവികളേയും സ്നേഹി ക്കുക എന്നതാണ് സ്വീകാര്യമായ ധർമ്മം. സ്നേഹമെന്ന ആരെയും നോവിക്കാത്ത ആയുധത്തിനു കീഴടങ്ങാത്ത ഒരു ജീവിപോലും ലോക ത്തിലില്ല. ക്രൂരജീവികൾപോലും സ്നേഹത്തിനു അധീനരാണെന്ന് സ്വാമിതിരുവടികൾ പലതവണ കാട്ടിത്തന്നിട്ടുണ്ട്.

ശ്രീചട്ടമ്പി സ്വാമിതിരുവടികൾ അദ്ദേഹത്തിന്റെ സഞ്ചാരപരി പാടിയുമായി ലീലയാൽ കാലം നയിച്ച ഒരു സന്ദർഭത്തിൽ കണ്ടിയൂർ ക്ഷേത്രത്തിനു സമീപത്തുള്ള റോഡിലൂടെ നടന്നുപോകുമ്പോൾ റോഡിൽ ഒരു കൂട്ടം ആളുകൾ പല മാരകോപകരണങ്ങളുമായി നില്ക്കു ന്നതു കാണാനിടയായി. സ്വാമി തിരുവടികൾ അവിടം ഒന്നു സൂക്ഷ്മാ വലോകനം ചെയ്തു. ആ ആൾക്കൂട്ടത്തിന്റെ നടുക്കു പത്തി വിരിച്ചുനി ല്ക്കുന്ന ഒരു മൂർഖൻ പാമ്പ്. ചുറ്റും നില്ക്കുന്നവർ അതിനെ എങ്ങ നെയെങ്കിലും തല്ലിക്കൊല്ലാനാണ് ഒരുങ്ങുന്നത്. സ്വാമിതിരുവടികൾ കൃത്യസ്ഥലത്തെത്തി. അവരോട് പറഞ്ഞു

"നിങ്ങൾ എല്ലാം മാറി നില്ക്കുവിൻ!"

ജനങ്ങൾ പെട്ടെന്നു മാറി. ദയാലുവായ സ്വാമികൾ പാമ്പിന്റെ അടു ത്തെത്തി. അദ്ദേഹം അല്പമൊന്നു കുനിഞ്ഞുനിന്നു തന്റെ കൈയ് മുന്നോട്ടു നീട്ടി. പാമ്പു പത്തിയൊതുക്കി ആ കൈയിലേക്ക് കേറി. എന്നിട്ട് കൈയ്ക്ക് ചുറ്റിയിരുന്നു. സ്വാമികൾ അതിനേയും കൊണ്ടു നേരെ മുന്നോട്ടുനടന്നു. കുറേ ദൂരം നടന്നപ്പോൾ അവിടെ ഒരു കുറ്റി ക്കാട് കാണാൻ ഇടയായി. അദ്ദേഹം വീണ്ടും പാമ്പു ചുറ്റിയിരിക്കുന്ന കൈയ് നീട്ടി. ആ പാമ്പ് കൈയിൽനിന്നും ഇറങ്ങി മന്ദംമന്ദമിഴഞ്ഞു ആ കുറ്റിക്കാട്ടിലേക്ക് പോയി.

ക്രൂരജന്തുക്കൾ പോലും ആ സ്നേഹസ്വരൂപന്റെ അടുക്കൽ വിനയപൂർവ്വം ഇണങ്ങി പെരുമാറുന്നതു കണ്ടു മറ്റുള്ളവർ അത്ഭുത പ്പെട്ടിട്ടുണ്ട്. സ്വാമിതിരുവടികൾക്കു മറ്റേതെങ്കിലും മയക്കുവിദ്യകളോ മാന്ത്രികവിദ്യകളോ ഉണ്ടായിരിക്കുമോ? എന്നൊക്കെയും സംശയിച്ച വരും അക്കാലത്തു കുറവാകാൻ ഇടയില്ല. അപ്രകാരമുള്ള സംശയാ

ത്മാക്കളോടു സ്വാമിതിരുവടികൾ പറയാറുള്ള ഒരേ ഒരു വാക്യം! അതി താണ് -

"സ്നേഹത്തിന്റെ ശക്തി സർവ്യാപിയാണ്. സ്നേഹം എവി ടെയും സ്നേഹം തന്നെ തിരികെ വാങ്ങും. സ്നേഹിക്കപ്പെടുന്നതു ഏതുജീവിയായാലും അതു സ്നേഹിക്കുക തന്നെ ചെയ്യും. സ്നേഹ ത്തിന്റെ പരസ്പരധാരണ ലോകത്തിലെ എല്ലാ ദ്രോഹചിന്തകളേയും ഒഴിച്ചുകളയും".

## അത്ഭുതസിദ്ധികളുടെ പൂർണ്ണാവതാരം

മഹാത്മാക്കളിൽ പലരും ശിശുവത്സലരാണ്. ശിശുവാത്സല്യം എല്ലായ്പോഴും ഒരുപോലെ പൂത്തുലഞ്ഞുനിന്ന സന്യാസിയും സാമൂഹ്യ പരിഷ്കർത്താവുമായിരുന്നു ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ. ശിശുക്കളെ ബോധവാൻമാരും ഉന്മേഷഭരിതരുമാക്കുന്നതിന് അദ്ദേഹം പരോക്ഷമായും പ്രത്യക്ഷമായും പരിശ്രമിച്ചിരുന്നു. അവരുമായി സംഭാ ഷണം ചെയ്യുന്നതിനും അവരുടെ സംശയങ്ങൾ നിശ്ശേഷം നിർമൂലനം ചെയ്യുന്നതിനും സദാജാഗരൂകനായിരുന്നു അദ്ദേഹം.

സ്വാമിതിരുവടികൾക്ക് പലപ്പോഴുമുള്ള സഞ്ചാര പരിപാടിക ളുടെ ഭാഗമായി സിദ്ധിച്ച ബഹുജനപരിചയം പലപ്പോഴും മാവേലി ക്കര താലൂക്കിന്റെ പലഭാഗത്തും വർദ്ധമാനമായി പരിലസിച്ചിരുന്നു. അപ്രകാരം പരിചയസമ്പത്തു ഉണർന്നുകൊണ്ടിരുന്ന ഒരു കാലഘട്ട ത്തിലാണ് അന്നു സ്വാമിതിരുവടികൾ മാവേലിക്കര ഓലകെട്ടിയമ്പല ത്തിലുള്ള കളിത്തട്ടിൽ ഞായറാഴ്ച ദിവസം നാലുമണിയോടുകൂടി വന്നിരുന്നത്. സ്വാമികൾ അന്തശ്ചക്ഷുസ്സും ബഹിശ്ചക്ഷുസ്സും ആണ ല്ലോ. ഓരോ സമയത്തും ആളുകളെ സമീപിക്കുന്നതിനു തമാശരൂപ ത്തിലുള്ള എന്തെങ്കിലും ഒരു വിദ്യപ്രക്കടിപ്പിച്ചു ആകർഷിച്ചു സ്വന്തം സന്നിധിയിൽ വരുത്തി ഉദ്ദേശ്യത്തിനു സാഫല്യമുണ്ടാക്കുക എന്ന നിഷ്കാമ ധർമ്മം പുലർത്തുന്ന ഭഗവാൻ ചട്ടമ്പിസ്വാമികൾ ജനങ്ങ ളുടെ ഹൃദയത്തിലെ ഉച്ചനീചത്വങ്ങളെ ദുരീകരിക്കണമെന്നാണ് അപ്പോൾ കരുതിയത്.

സ്വാമിതിരുവടികൾ കളിത്തട്ടിൽ ചെന്നിരുന്ന മാത്രയിൽതന്നെ കുറെ ചെറുബാലൻമാരും അവിടെയെത്തി. അദ്ദേഹത്തിന്റെ ചുറ്റുംകൂടി. ഏറെക്കുറെ മിക്ക ബാലൻമാർക്കും അദ്ദേഹത്തെ പരിചയമാണ്.

ഒരു ബാലൻ അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു ദേഹത്തിൽ മൃദുലമായി ഒന്നു സ്പർശിച്ചുകൊണ്ടു കൗതുകത്തോട് ചോദിച്ചു.

"സ്വാമീ, സ്വാമീ, നദിയുടെ നടുക്കു ചമ്രംപൂട്ടി ഇരിക്കാമോ?"

"ഉം" "ആരാ നിന്നോടിതു പറഞ്ഞത്?"

"എല്ലാരും പറയുന്നു - സ്വാമി വല്യ വിദ്യക്കാരനാണെന്ന്"

സ്വാമി തിരുവടികൾ മറുപടിയൊന്നും പറഞ്ഞില്ല. വെറുതേ ഒന്നു ചിരിച്ചു. ബാലൻ കൗതുകത്തോടെ സ്വാമികളെ ഒന്നുകൂടി നോക്കി. അവന്റെ കണ്ണുകളിലെ ഔത്സുക്യം കണ്ടു സ്വാമികൾ മറ്റു ബാലൻമാരെയും സാകൂതം വീക്ഷിച്ചു. എല്ലാവരിലും തികഞ്ഞ ഔത്സുക്യം! അദ്ദേഹം തെല്ലു മൗനം ഭജിച്ചു. എന്നിട്ടു മന്ദം മൊഴിഞ്ഞു -

"നിങ്ങൾ പറഞ്ഞതു ചെയ്തുകാണിക്കാൻ ഇവിടെങ്ങാനും നദിയുണ്ടോ?"

"ഇല്ല" ബാലൻമാരെല്ലാവരും ഒരുമിച്ചു പറഞ്ഞു

"സാരമില്ല. നമുക്ക് അത് ഇനിയൊരിക്കൽ ആകട്ടെ. ഇപ്പോൾ അതുമാതിരി വേറൊന്നു കാണിക്കാം. നിങ്ങൾ പറഞ്ഞത് നദിയിൽ കാണിക്കാവുന്നത്. ഇതു ഇപ്പോൾ ഭൂമിയിൽ കാണിക്കാവുന്നത്. ഇത്രയേയുള്ളു വ്യത്യാസം.

സ്വാമികൾ കളിത്തട്ടിൽ ചമ്രം പടഞ്ഞിരുന്നു. കുട്ടികളെല്ലാവരും അദ്ദേഹത്തിൽ ദൃഷ്ടികൾ ഉറപ്പിച്ചു. സ്വാമികൾ മേലോട്ടു അല്പാല്പം ഉയർന്നു. അദ്ദേഹം ഏറെക്കുറെ മോന്തായത്തോളം ഉയർന്നു. കുട്ടികളുടെ ആഹ്ലാദം കളകളമായി മാറ്റൊലിക്കൊണ്ടു. വിവരം പൗരപ്രമാണികൾ അറിഞ്ഞു. പ്രസിദ്ധരായ വരിക്കോലിൽ ഉണ്ണിത്താൻമാർക്കും വസ്തുത ബോധ്യപ്പെട്ടു. ജനങ്ങളെല്ലാവരുംകൂടി സ്വാമി തിരുവടികളെ

ബഹുമാനത്തോടുകൂടി എതിരേറ്റുകൊണ്ടുപോയി. പുറകേ കുട്ടികളും തിരിച്ചു.

ജലസ്തംഭംപോലെ തന്നെ വായുസ്തംഭവും. വായുസ്തംഭം കൊണ്ട് ഭൂമിയിൽ മേലോട്ട് ഉയരാം. ജലസ്തംഭംകൊണ്ട് ജലത്തിന്റെ മീതേയും ഉയർന്നു സ്ഥിതിചെയ്യാം. ഇവയ്ക്കൊക്കെ ചില ചിട്ടകൾ അത്യാവശ്യമാണെന്നു മാത്രം. സ്വാമിതിരുവടികൾ പ്രസ്തുതവിദ്യക ളുടെ വിശദവിവരങ്ങൾ പറഞ്ഞു മനസ്സിലാക്കി.

അതിനുശേഷം സമസൃഷ്ടങ്ങളെ തുല്യരായി കണക്കാക്കാൻ വേണ്ട പക്വത മനസ്സിനു ഉണ്ടാകാനുള്ള പരിശ്രമം ജനങ്ങൾ ചെയ്യണ മെന്നു ഉദ്ബോധിപ്പിച്ചുകൊണ്ടു സ്വാമിതിരുവടികൾ അന്ന് വരിക്കോ ലിൽ വിശ്രമിച്ചു.

സ്വാമികളുടെ പ്രസ്തുതചരിതം, ഉദാരചരിതനും കവിയുമായ ശ്രീ വരിക്കോലിൽ കേശവൻ ഉണ്ണിത്താൻ തന്നെയാണ് ഒരിക്കൽ ഈ ലേഖകനോട് പറഞ്ഞത്.

## കടിച്ച പാമ്പു മരിച്ചു

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും ശിഷ്യൻ ശ്രീനീലകണ്ഠതീർത്ഥ പാദസ്വാമികളും മൂവാറ്റുപുഴെ താമസിക്കുന്ന കാലത്തെ ഒരു സന്ധ്യാ സമയ സംഭവമാണ് ഇവിടെ രേഖപ്പെടുത്തുന്നത്. സന്ധ്യാസമുപാസ നയ്ക്കുവേണ്ടി സ്വാമിതിരുവടികൾ പ്രാരംഭകർമ്മങ്ങൾക്കായി കുളി ക്കടവിലേക്ക് ഇറങ്ങി. കൂടെ വേറെ ചില ശിഷ്യൻമാരും ഉണ്ട്.

ഒന്നുരണ്ടു പടിയിറങ്ങിയപ്പോൾ സ്വാമിതൃപ്പാദങ്ങളിൽ ഒരു പാമ്പു കടിച്ചു. സ്വാമികൾ കാൽ കുടഞ്ഞു. പാമ്പു ദൂരെ വെള്ളത്തിൽ തെറിച്ചുവീണു. ശിഷ്യൻമാർ എല്ലാവരും പരിഭ്രാന്തരായി. കടിച്ചതു കൃഷ്ണസർപ്പമാണ്.

ശിഷ്യൻമാരുടെ പരിഭ്രമംകണ്ടു സ്വാമികൾ പുഞ്ചിരിതൂകി ക്കൊണ്ടു പറഞ്ഞു.

"നിങ്ങളാരും പരിഭ്രമിക്കേണ്ട. ഞാൻ അമരീകല്പം സേവിച്ചു സിദ്ധി വരുത്തിയിട്ടുണ്ട്. അതുകൊണ്ട് എനിക്കു വിഷം ഏല്ക്കുകയില്ല. അതുമല്ല, കടിച്ച പാമ്പ് ഉടനേ ചാവുകയും ചെയ്യും." പെട്ടെന്നു ശിഷ്യൻമാർക്കു പാമ്പു ചത്തതായി ബോധ്യപ്പെടുകയും ചെയ്തു.

സിദ്ധരായിത്തീർന്ന യോഗികളുടെ അനുഭവങ്ങൾ ഒരിക്കലും സാധാരണക്കാരന്റേതു പോലെയല്ല. സാധാരണക്കാർക്കു ഇത്തരം കഥകൾ കള്ളക്കഥകളായി തോന്നുന്നുവെങ്കിൽ അതു അവരുടെ അനുഭവജ്ഞാനത്തിന്റെ കുറവുകൊണ്ടാണ്.

കല്പസേവയും തപശ്ചര്യയും പ്രാണായാമവും മുദ്രകളും യോഗികൾക്കു സിദ്ധി ഉറപ്പാക്കുന്നു. ഇവ ദീർഘായുസ്സും അവികലമായ ആരോഗ്യവും യോഗിയ്ക്കു നൽകുന്നു.

കല്പസേവയ്ക്കു അത്യന്ത നിഷ്കർഷ ആവശ്യമാണ്. നിഷ്കർഷയ്ക്ക് ഊനം തട്ടിയാൽ ആപത്താണ് ഫലം.

സ്വാമിതിരുവടികൾ ഒരിക്കലും തന്റെ അത്ഭുതസിദ്ധികളിൽ അഭിമാനിച്ചിരുന്നില്ല. അവയെ തന്റെ ഒരു മികവായി കരുതിയിരുന്നുമില്ല. ചിലപ്പോൾ അവ സ്വരക്ഷോപായവും മറ്റു ചിലപ്പോൾ വെറും നേരമ്പോക്കുകളുമായിരുന്നു.

## വഴിയിൽ വീണ അഹന്ത

ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ഉത്തരതിരുവിതാംകൂറിൽ സഞ്ചരിക്കുന്ന കാലം. സ്വാമികൾ ഒരു ഗൃഹസ്ഥ ശിഷ്യന്റെ വീട്ടിൽ കുറെ ദിവസം വിശ്രമിച്ചു. പ്രഭാതത്തിൽ നിത്യവും സ്വാമികൾ കുറേ ദൂരം നടക്കുക സാധാരണമായിരുന്നു. ഒരു വെളുത്ത ഒറ്റമുണ്ട് ഉടുത്ത് ഒരു വെള്ളത്തോർത്ത് പുതച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിന്റെ പ്രഭാത സഞ്ചാരം.

മഹാത്മാക്കളുടെ പ്രവർത്തനങ്ങളുടെ അന്തഃസത്ത സാധാരണക്കാർക്കു അനവഗമ്യമാണല്ലോ. അവരെ മനസ്സിലാക്കാനുള്ള മേധയോ ശേഷിയോ അമ്മാതിരി സാമാന്യ വ്യക്തികൾക്കു ദുർലഭമാ

ണല്ലോ. അവരിൽ ഓരോരുത്തന്റെയും ചിന്തയിൽ അവർ തന്നെ ലോക ത്തിൽവെച്ചു ഏറ്റവും കേമൻ. മഹാകവി കാളിദാസൻ പറഞ്ഞിട്ടുണ്ട് - "സർവഃ കാന്തമാത്മാനം പശ്യതി" (എല്ലാവനും അവനവനെ യോഗ്യ നായി കാണുന്നു) എന്ന്. അത്തരം ചിന്താഗതി പലപ്പോഴും അങ്ങനെ യുള്ളവരെ അഹന്തയുടെ നിറകുടങ്ങളാക്കി മാറ്റുന്നു. അതിനാൽ ഇവ രുടെ വിവേകശൂന്യമായ പെരുമാറ്റം ലോകവ്യവസ്ഥിതിക്കു തന്നെ ശൈഥില്യമുളവാക്കുന്നു. ഇത്തരം ശൈഥില്യം ദുരീകരിക്കാൻ വേണ്ടി യാണ് അവതാരങ്ങൾ ആവിർഭവിക്കുന്നത്. ഈ പരമാർത്ഥം മനസ്സി ലാക്കുന്നവർ എത്രയോ വിരളം. സ്വാമികൾ നടക്കുന്ന പാതയുടെ വക്കിൽ അല്പമൊന്നു ഒഴിഞ്ഞു. കുറെ ചെറുപ്പക്കാർ വ്യായാമം ചെയ്തു കൊണ്ടു സ്ഥിതിചെയ്തിരുന്നു. ആദ്യത്തെ ദിവസം രാവിലെയുള്ള സ്വാമികളുടെ നടത്തം നിർവിഘ്നം നിർവ്വഹിക്കപ്പെട്ടു. പ്രകൃതിയിലെ ഒരു ഇലപോലും അദ്ദേഹത്തിന് എതിരായി ചലിച്ചില്ല.

എന്നാൽ അടുത്തദിവസം പ്രഭാതത്തിലെ സംഭവം മനുഷ്യരാ ശിയിലെ അഹന്ത മുതിർന്നുകേറി. ഏതു സാത്ത്വികനേയും എതിർത്തു വിഷമിപ്പിക്കാറുണ്ടെന്ന വസ്തുത വെളിവാക്കുന്നു.

സ്വാമികൾ സഞ്ചാരത്തിനു ആരംഭിച്ചു. വ്യായാമികളുടെ ചുണ്ടു കൾ അനങ്ങി. ആ അനക്കത്തിൽ നൈർമല്യമാണ് വ്യഞ്ജിപ്പിക്കുന്ന തെന്നു പ്രതീക്ഷിക്കാൻ നിർവ്വാഹമില്ല. കായികശക്തിയുടെ പാരമ്യവും വിവേകശൂന്യതയുടെ ആധിക്യവും ഒന്നിച്ചുകൂടിയുള്ള ഒരു ആക്രമണ ത്തിന്റെ സ്വഭാവമാണ് അതു കൈക്കൊള്ളുന്നത്.

ഒരു കഠിനകായൻ സ്വാമിതിരുവടികളുടെ മുമ്പിലേക്കുവന്നു. ബാക്കിയുള്ളവരും പിന്നാലെ വരുന്നുണ്ട്. അവരെ ഒന്നു ശ്രദ്ധിക്കാതെ ആരും ആ പാതയിൽക്കൂടി സഞ്ചരിച്ചുകൂടാ. അതുകൊണ്ട് വേഗം തിരി ച്ചുപൊയ്ക്കൊള്ളുക! അതാണ് ആ വ്യായാമികളുടെ നിർദ്ദേശം.

സ്വാമിതിരുവടികൾ ആ യുവവ്യായാമികളുടെ മുമ്പിൽ കൈകൂ പ്പിക്കൊണ്ടു യാചിച്ചു -

"അല്ലയോ യുവാക്കളേ! നിങ്ങൾ ഈ പാവം വയസ്സനെ ദയ വായി ഒന്നു വിട്ടയയ്ക്കണേ!"

"ഞങ്ങൾക്കീ വേദാന്തമൊന്നും കേൾക്കണ്ട. നിങ്ങൾ തിരിച്ചു പൊയ്ക്കൊള്ളണം മൂപ്പീന്നേ!"

വ്യായാമികളുടെ നേതാവു പറഞ്ഞു.

സ്വാമികൾ വീണ്ടും താഴ്മയായി അഭ്യർത്ഥിച്ചു.

"അങ്ങനെയങ്ങു വയസ്സന്മാരോടു നിർദ്ദയമായി സംസാരിക്കരുതേ."

"മൂപ്പീന്നേ! ന്യായവാദമൊന്നും കേൾക്കേണ്ടാന്നു പറഞ്ഞില്ലേ? അധികം നാക്കിട്ടടിക്കാതെ തിരിച്ചുപോകുന്നോ ഇല്ലയോ?"

"അത്യാവശ്യമുണ്ടു കുഞ്ഞേ! പോയിട്ട്."

"ഞാനെങ്ങനെയാ മൂപ്പീന്നേ തന്റെ കുഞ്ഞാകുന്നത്? വേഗം വായടച്ചു തിരിച്ചു പൊയ്ക്കൊള്ളുക."

"എനിക്കു പോയേ ഒക്കുകയുള്ളു."

"എന്നാൽ പോകാൻ ഒക്കുകയില്ല"

എന്നാൽ വയസ്സനൊന്നു പോകുകയാ. ഒന്നു മാറിനിൽക്കുകയോ വേണം എന്നു പറയുകയും സ്വാമികൾ മുന്നോട്ടു കുതിക്കുകയും ചെയ്തു. എന്താണ് സംഭവിച്ചതെന്നു ആർക്കും അറിഞ്ഞുകൂടാ. വ്യായാമി നേതാവ് പാതയുടെ വെളിയിലെ ഓരത്തു കമിഴ്ന്നടിച്ചു വീണുകിടക്കുന്നു. മറ്റൊരാളും സ്വാമികളോട് അടുത്തു. അയാളും തന്റെ സ്നേഹിതന്റെ അടുക്കൽത്തന്നെ വീണു സ്വന്തം സൗഹാർദ്ദം പുലർത്തി. ബാക്കിയുള്ളവർ പെട്ടെന്ന് പിൻവാങ്ങി. അന്തരീക്ഷം അത്രസുഖകരമല്ലെന്നു അവർക്കു മനസ്സിലായിക്കാണണം. ഏതായാലും വീണ രണ്ടുപേരും ശവസമാനമായി കിടന്നു.

സ്വാമി തിരുവടികൾ എന്നും നടക്കാറുള്ള ദൂരത്തോളം അന്നും

നടന്നു. തിരികെ വന്നപ്പോഴും ആ രണ്ടു മനുഷ്യ ശരീരം അവിടെ കിട
പ്പുണ്ട്. കുറെ ആളുകളും ചുറ്റുംകൂടി നില്ക്കുന്നു. സ്വാമികൾ ദൂരെ
നിന്ന് ഒന്നു ഞൊടിച്ചു. ആദ്യത്തെആൾ ഒന്നു ഉണർന്നു എഴുന്നേറ്റു.
അടുത്ത ഞൊടി കേട്ടു മറ്റേ ആളും എഴുന്നേറ്റു. രണ്ടുപേരും സ്വാമിക
ളുടെ കാല്ക്കൽ നമസ്കരിച്ചു. സ്വാമികളോടു കരഞ്ഞുകൊണ്ട് അപേ
ക്ഷിക്കുകയും ചെയ്തു -

"അറിയാതെ ചെയ്തുപോയ അപരാധം ക്ഷമിക്കണേ!"

"സാരമില്ല"

പുഞ്ചിരിച്ചുകൊണ്ടു സ്വാമികൾ പറഞ്ഞു - "ഏതായാലും
ഇപ്പോൾ കാര്യം മനസ്സിലായല്ലോ. അതുകൊണ്ട് മേലിൽ എല്ലാം നല്ല
പോലെ ചിന്തിച്ചല്ലേ ചെയ്യുകയുള്ളു! അതുമതി".

സ്വാമികളുടെ അപൂർവ്വസിദ്ധികളെക്കുറിച്ചു അവിടെ എല്ലാ
വർക്കും ബോധ്യപ്പെട്ടു. അഹങ്കാരികൾഒരു പാഠവും പഠിച്ചു.

കഴുത്തറ്റം കുഴിമണ്ണിൽനിന്ന്

ചട്ടമ്പിസ്വാമിതിരുവടികൾക്ക് ബാലൻമാരുമായി ലീലയാടി രസി
ക്കാൻ നിസ്സീമമായ കൗതുകമുണ്ടായിരുന്നുവെന്നുള്ളതു നേരത്തെ
തന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഒരിക്കൽ സ്വാമിതിരുവടികൾ അദ്ദേഹ
ത്തിന്റെ ഏതാനും ഗൃഹസ്ഥശിഷ്യൻമാർ പാർക്കുന്ന ഗ്രാമത്തിൽ
ചെന്നുചേർന്നു. സ്വാമികളെ ദൂരെവച്ചു കണ്ടപ്പോൾത്തന്നെ കുറെ
ബാലൻമാർ ഔത്സുക്യപൂർവ്വം സമീപിച്ചു. അദ്ദേഹത്തിന്റെ അടുക്കൽ
ഒന്നിച്ചുകൂടി നിലക്കാൻ കുട്ടികൾക്കു ബഹുരസമാണ്. എന്തോ ഒരു
അത്ഭുതമായ ശക്തിവിശേഷം ആ ബാലമനസ്സുകളെ അത്യന്തം
ആകർഷിക്കുന്നു. അതിന്റെ ആധാരം സ്വാമികളുടെ ഭാഷയിൽ പറ
ഞ്ഞാൽ നിഷ്കളങ്ക സ്നേഹത്തിന്റെ മാഹാത്മ്യം ഒന്നുമാത്രം. അഖ
ണ്ഡശക്തിയാണല്ലോ സ്നേഹം. കുട്ടികളിൽ ചിലർ ചേർന്നു സ്വാമി
തിരുവടികളുടെ കൈയ്ക്കുപിടിച്ചുകൊണ്ട് അഭ്യർത്ഥിച്ചു.-

"ഇപ്പോൾ സ്വാമിയപ്പൂപ്പൻ എന്തെങ്കിലും ഒരു വിദ്യ കാണി
ക്കണം. ഞങ്ങൾക്കതെന്തൊരു രസമാണെന്നറിയാമോ?"

സ്വാമിതിരുവടികൾ നല്ലവണ്ണം ഒന്നു ചിരിച്ചു. എന്നിട്ടു ചോദിച്ചു. "ഇപ്പോൾത്തന്നെ വേണമോ? കുറച്ചുകഴിഞ്ഞു കാണിച്ചാൽ പോരേ?"

"പോരാ, ഇപ്പോൾത്തന്നെ വേണം." കുട്ടികൾ ഏകകണ്ഠമായി പറഞ്ഞു.

"എന്നാൽ നിങ്ങൾ ഒരു വലിയ കുഴി കുഴിക്കുക എന്നോളം താഴ്ച വേണം ആ കുഴിക്ക്."

കേട്ടമാത്രയിൽത്തന്നെ കുട്ടികൾ കുഴി കുഴിക്കാൻ തുടങ്ങി. പക്ഷേ സ്വാമികളുടെ ഉയരത്തിനൊപ്പിച്ചു താഴ്ചയുള്ള ഒരു കുഴി കുഴിക്കാൻ അവർക്കു സാധിക്കുകയില്ലെന്നു സ്വാമികൾക്കു അറിയാമല്ലോ. എന്നാൽ "വിദ്യ" കാണാൻ അവർക്കു എത്രമാത്രം താൽപര്യമുണ്ടെന്നു മനസ്സിലാക്കാനും അതിനുവേണ്ടി അവർക്കുള്ള ഉത്സാഹം നേരിൽ കാണുവാനും അത് ഉപകരിക്കാതിരിക്കുകയില്ലല്ലോ.!

കുട്ടികൾ കുറേ ആഴത്തിൽ കുഴി കുഴിച്ചു. പിന്നെ സ്വാമി തിരുവടികളും അവർക്കൊപ്പം കൂടി. പറഞ്ഞക്ഷണത്തിൽത്തന്നെ ഒരാൾ താഴ്ചയുള്ള കുഴി തീർന്നു. എന്നിട്ടു സ്വാമി തിരുവടികൾ ആ കുഴിയിൽ ഇറങ്ങി നിന്നു ശിരസ്സുമാത്രമേ കുഴിയുടെ മുകളിൽ കാണാനുള്ളു. സ്വാമികൾ ബാലൻമാരോടു പറഞ്ഞു-

ഇനി നിങ്ങൾ കുഴിച്ചെടുത്ത മണ്ണെല്ലാം കുഴിയിലേക്കു വാരിയിട്ടു കുഴിമൂടുക. ക്ഷണങ്ങൾക്കുള്ളിൽ സ്വാമിതിരുവടികൾ ആ കുഴിയിൽ കഴുത്തറ്റം മണ്ണിലായി. കുട്ടികൾ എല്ലാവരും മാറിനിന്നു കൈകൊട്ടി ആർത്തുചിരിച്ചു. സ്വാമികളും പതുക്കെ ചിരിച്ചുകൊണ്ടു ആ കുഴിയിൽനിന്നു കരയ്ക്കുകേറി. എന്നിട്ട് അവരോട് പറഞ്ഞു.

"കുഞ്ഞുങ്ങളേ! സ്വാമിയപ്പൂപ്പൻ നിങ്ങളെ ഒരു വിദ്യ കാണിച്ചതാണിത്. അതുകൊണ്ട് നിങ്ങളാരും ഈ വിദ്യകാണിക്കാനൊന്നും ഒരുങ്ങരുത്."

"ഞങ്ങളീ വിദ്യകാണിച്ചാൽ ചത്തുപോകും". കുട്ടികൾ ഒന്നടങ്കം പറഞ്ഞു. അവിടെ വലിയ ഒരു കൂട്ടച്ചിരി.

## അദ്ധ്യായം - പന്ത്രണ്ട്

# ഗുരുഭക്തിയും സിദ്ധിവിശേഷവും

സ്വാമിതിരുവടികൾക്ക് വടിവീശ്വരത്തിനടുത്തുവച്ച് അവധൂത ഗുരുവിൽ നിന്നു ജ്ഞാനോപദേശം ലഭിച്ചു തിരുവനന്തപുരത്തു താമസിക്കുന്ന കാലം ഇടവമാസത്തിലെ കൊടുങ്കാറ്റും മഴയും വെള്ളപ്പൊക്കവും. ശാന്തസ്വഭാവയായ കരമനയാറുപോലും ക്ഷോഭിച്ച തരംഗമാലകളോടുകൂടി കുതിച്ചുപായുന്നു സമയവും കുറച്ചിരുട്ടി. സ്വാമി തിരുവടികൾ ആറ്റുതീരത്തുകൂടി വരികയാണ്. തപസ്വിയായ അദ്ദേഹത്തിന്റെ ചിന്താമണ്ഡലത്തെ കുറഞ്ഞൊന്നു ചലിപ്പിച്ചുകൊണ്ട് അവിടെ ഉറക്കെ ഒരു ശബ്ദം കേട്ടു.

"നീ ഇവിടെ വരൂ ശിഷ്യ"

സ്വാമികൾ (കുഞ്ഞൻപിള്ളച്ചട്ടമ്പി) നന്നേ ശ്രദ്ധിച്ചു. ശബ്ദം കേട്ട ദിക്കിലേക്ക് പാഞ്ഞു. ഉഗ്രപ്രവാഹത്തോടെ ഇരുകരയും മുട്ടി ഒഴുകുന്ന നദിയാണെന്നു അദ്ദേഹം ഓർത്തില്ല. അക്കരെ കേട്ട ശബ്ദം തന്റെ അവധൂത ഗുരുവിന്റേതാണെന്നു അദ്ദേഹം തിരിച്ചറിഞ്ഞു. മഹാത്മാക്കളുടെ ശ്രദ്ധാവേഗം അളക്കാൻ ആർക്കു കഴിയും? സ്വാമികൾ ദ്രുതഗതിയിൽ നടന്നു. നദിയിലെ പ്രക്ഷുബ്ദധങ്ങളായ ഓളങ്ങൾ ആ ഗുരുഭക്തന്റെ കാലുകളെ ചുംബിച്ചു "നീ ഗുരുഭക്തിയുള്ളവൻ തന്നെ" കരമനയാറും സമ്മതിച്ചുവത്രേ.

പണ്ട് ശ്രീ ശങ്കരാചാര്യ സ്വാമികൾ ഗംഗാനദിയുടെ അക്കരെ നിന്നുകൊണ്ടു ഇക്കരെനില്ക്കുന്ന ശിഷ്യനായ സനന്ദനനെ കൈയാട്ടി വിളിച്ചെന്ന കഥ കേട്ടിട്ടുണ്ട്. സനന്ദനൻ ഗുരുഭക്തിയുടെ പാരമ്യത്തിൽ നിശ്ചിന്തനായി ഗംഗയ്ക്ക് കുറുകെ ജലത്തിനു മുകളിലൂടെ നടന്നുവെന്നും അദ്ദേഹത്തിന്റെ കാലുകൾ വച്ചിടത്തെല്ലാം ഗംഗാദേവി ഓരോ താമരപ്പൂവു വിടർത്തിപ്പിടിച്ചു അദ്ദേഹത്തെ അനുഗ്രഹിച്ചുവെന്നു പ്രഖ്യാതമായ ഒരു കഥ പ്രചാരത്തിൽ ഉണ്ടല്ലോ.

കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ ഇക്കഥയുമായി അതിനെ താരതമ്യം ചെയ്യുന്നത് ഹൃദ്യവും യഥാർത്ഥ്യവുമായി തോന്നുന്നു.

അക്കരെ എത്തിയ ശിഷ്യനെ ഗുരുവായ അവധൂതൻ സാനന്ദം ആശ്ലേഷിച്ചു. മൂർദ്ധാവിൽ ചുംബിച്ചു അനുഗ്രഹിച്ചു. തന്റെ ശിഷ്യൻ ഒരു തികഞ്ഞ സിദ്ധനാണെന്ന് ഗുരുവിനു പ്രത്യക്ഷത്തിൽ ബോധ്യപ്പെട്ടു. ശിഷ്യന്റെ മഹത്ത്വം ഒന്നു പരീക്ഷിക്കുകയായിരുന്നു ഗുരുവിന്റെ ലക്ഷ്യം അപ്രകാരം ആനന്ദനിർവൃതി പൂണ്ട് ആ ഗുരുശിഷ്യൻമാർ അവരവരുടെ വഴിക്കു പോകയും ചെയ്തു.

## ഗന്ധർവ്വമോചനം

അന്നു സ്വാമിതിരുവടികൾ തിരുവല്ലം ക്ഷേത്രത്തിലേക്കു പോകുകയായിരുന്നു. സ്വാമികളുടെ പ്രശസ്തിക്കും പ്രസിദ്ധിക്കും പ്രചുരപ്രചാരം ആ അവസരത്തിൽ സിദ്ധിച്ചിരുന്നില്ല. സ്വാമികൾ ഒറ്റയ്ക്കാണ് യാത്ര തിരിച്ചത്. പ്രകൃതിഭംഗി ആസ്വദിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ ലീലാസഞ്ചാരം മന്ദംമന്ദം തുടർന്നു. സന്ധ്യയോടടുത്തപ്പോൾ അദ്ദേഹം ഒരു സാധാരണ ഗൃഹത്തിന്റെ വാതിൽക്കൽ എത്തി. അതൊരു വെള്ളിയാഴ്ച ദിവസമായിരുന്നു. സ്വാമികളെ വാതിൽക്കൽ കണ്ടുകൊണ്ടു വീട്ടുകാരൻ അങ്ങോട്ടുചെന്നു ചോദിച്ചു.

“എന്താണ് അങ്ങയുടെ വരവിന്റെ ഉദ്ദേശ്യം?”

സ്വാമികൾ ഒന്നു പുഞ്ചിരിച്ചുകൊണ്ടു മൗനം ഭജിച്ചു. വെള്ളവസ്ത്രവും വെളുത്ത രണ്ടാംമുണ്ടും ധരിച്ചു വീട്ടുവാതിൽക്കൽ എത്തിയ അദ്ദേഹം ഒരു മാന്യനാണെന്നു മാത്രമേ ഗൃഹസ്ഥൻ വിചാരിച്ചുള്ളൂ. സംഭാഷണത്തിന്റെ തുടക്കത്തിൽതന്നെ ഗൃഹസ്ഥൻ ആഗതനോട് പറഞ്ഞു. ഇന്ന് വെള്ളിയാഴ്ചയാണ്. രാത്രി എട്ടുമണിക്ക് മുമ്പായി ഞങ്ങൾക്ക് അടുത്ത വീട്ടിലേക്ക് പോകണം

“അതെന്തിന്?” സ്വാമികൾ ചോദിച്ചു.

“ഇവിടെയുള്ള ഒരു കന്യകയ്ക്ക് ഗന്ധർവ്വന്റെ ബാധയുണ്ട്.

അതുകൊണ്ട് എട്ടുമണിക്കുശേഷം ആ കന്യകയൊഴിച്ചു ആരും ഇവിടെ ഉണ്ടാകാൻ പാടില്ല.''

''ഏയ്. അങ്ങനെയൊന്നും വിചാരിക്കരുതേ''. സ്വാമികൾ പറഞ്ഞു.

''ഞങ്ങളുടെ അനുഭവമാണ് ഞാൻ പറഞ്ഞത്'' എന്നായി ഗൃഹസ്ഥൻ.

സ്വാമികൾ ഗൃഹസ്ഥനോട് വീണ്ടും ചോദിച്ചു.-

''എത്രനാളായി ഈ ശല്യം തുടങ്ങിയിട്ട്''

''രണ്ടു മൂന്നു മാസം.'' ഉത്തരം

''എന്നാൽ ഞാനൊന്നു പറയട്ടോ?'' സ്വാമികളുടെ ചോദ്യം

''കൂടുതൽ പറഞ്ഞുനിൽക്കാൻ സമയമില്ല. മണി എട്ടോടടുക്കുന്നു. ഗൃഹസ്ഥൻ പരിഭ്രമത്തോടുകൂടി പറഞ്ഞു.''

''ഞാനൊന്നു പറയാം നിങ്ങൾക്കതു കേൾക്കാമോ?'' സ്വാമി ചോദിച്ചു,

''ഞങ്ങൾ കേൾക്കാം. എന്താണെന്നുവച്ചാൽ വേഗം പറയൂ'' ഗൃഹനാഥന്റെ വാക്കുകളിൽ പരിഭ്രമം.

''ഇന്നു നിങ്ങളാരും ഈ വീട്ടിൽനിന്ന് എങ്ങും പോകേണ്ട. ഗന്ധർവ്വൻ വരട്ടെ നമുക്കു കാണാമല്ലോ.'' സ്വാമികൾ അയാളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു.

''അങ്ങനെ പറഞ്ഞാൽ പറ്റില്ല. ഞങ്ങൾ പല പണിയും നോക്കിയതാ. ഒന്നുമൊന്നും ശരിയായില്ലെന്നു പറഞ്ഞാൽ മതിയല്ലോ.''

''ഇതു ശരിയാകും. ഗന്ധർവ്വന്റെ ശല്യം ഇനി ഒരിക്കലും ഉണ്ടാകയുമില്ല. നിങ്ങൾ അല്പമൊന്നു വിശ്വസിക്കൂ!.''

സ്വാമികൾ ഗൃഹനാഥനെ ആശ്വസിപ്പിച്ചു. അയാൾ തെല്ലൊന്നു ആശ്വസിച്ചു നിലകൊണ്ടു. കന്യകയൊഴിച്ചുള്ളവരെ മറ്റു രണ്ടു മുറിക

ളിലാക്കി. സ്വാമികൾ ആ കോലായിൽ ഒരിടത്തു ഒതുങ്ങിയിരുന്നു.

എട്ടുമണി കഴിഞ്ഞു. കന്യകയുടെ മുറിയിൽ ചില കോലാഹല ങ്ങൾ കേട്ടു. ഗന്ധർവ്വന്റെ വരവ് തിരസ്കരണി ഉപയോഗിച്ചാകയാൽ വരവും പോക്കും ആർക്കും ദൃശ്യമല്ല. എന്നാൽ ശബ്ദകോലാഹല ങ്ങളും മറ്റും കൊണ്ടു ഗന്ധർവാഗമനം അനുമാനിക്കാനേ കഴിയൂ.

ആ വീട്ടിലെ മറ്റുള്ളവർ അവിടെയുണ്ടായിരുന്നതിനെച്ചൊല്ലി ചില കലഹശബ്ദങ്ങളും അവിടെ ഉണ്ടായി. പക്ഷേ സ്വാമികൾ തന്റെ മന്ത്രശക്തികൊണ്ടു ഗന്ധർവ്വന്റെ രഥത്തിനു ഭൂമിസ്പർശം ഉണ്ടാക്കി ക്കഴിഞ്ഞിരുന്നു. ഈ വസ്തുത ഗന്ധർവ്വൻ അറിഞ്ഞിരുന്നില്ല. അർദ്ധ രാത്രികഴിഞ്ഞപ്പോൾ ഗന്ധർവ്വൻ തിരിച്ചുപോകുന്നതിന് ആരംഭിച്ചു. സ്വന്തം രഥത്തിന്റെ സമീപത്തിൽ എത്തിയപ്പോഴാണ് ആ രഥം ഭൂമി യിൽ തൊട്ടിരിക്കുന്നത് ഗന്ധർവ്വൻ മനസ്സിലാക്കിയത്. ഭൂമിയിൽ സ്പർശി ച്ചുപോയാൽ പിന്നെ ആ രഥം ആകാശത്തിലേക്കു ഉയരുകയില്ലത്രേ. ഗന്ധർവ്വൻ അന്ധാളിച്ചു. ഗന്ധർവ്വനു കൃത്യസമയത്തു തിരിച്ചുപോയേ ഒക്കൂ. അയാൾ എന്തു ചെയ്യും. രഥസമീപത്തിൽനിന്നു വിഷമിച്ചു. തന്റെ രഥംഭൂമിയിൽ ഉറയ്ക്കാനുണ്ടായ കാരണത്തെപ്പറ്റി അയാൾ ചിന്തിച്ചു. അപ്പോൾ ഗന്ധർവ്വനു ബോധ്യപ്പെട്ടു - ഏതോ ഒരു സിദ്ധന്റെ പണി യാണ് തന്റെ തിരിച്ചുപോക്ക് മുടക്കുന്നതെന്ന്. ഗന്ധർവ്വൻ സ്വാമികളെ സമീപിച്ചു. തന്റെ രഥം ഉയർത്തി വിടണമെന്ന് അപേക്ഷിച്ചു.

"രഥം ഉയർത്തിവിടാം" സ്വാമികൾ മൊഴിഞ്ഞു.

"പക്ഷേ ഒരു കാര്യം - മേലിൽ ഒരിക്കലും ഇവിടങ്ങളിൽ ഒരി ടത്തും ഗന്ധർവ്വാ തന്റെ ബാധ ഉണ്ടാകാൻ പാടില്ല" സ്വാമികൾ വീണ്ടും നിർദ്ദേശിച്ചു.

"ഇല്ല ഇനി ഒരിക്കലും എന്റെ ബാധ ഉണ്ടാവില്ല"ഗന്ധർവ്വൻ വിനയപൂർവ്വം അറിയിച്ചു.

"എങ്കിൽ സത്യം ചെയ്യുക" - സ്വാമികളുടെ ആജ്ഞ!

ഇതു സത്യം സത്യം സത്യം! ഗന്ധർവ്വൻ പ്രണമിച്ചു. സ്വാമിക

ളുടെ ചുണ്ടു ഒന്നനങ്ങി. ഗന്ധർവ്വൻ സ്ഥലം വിട്ടു. ആ ഗന്ധർവ്വരഥം ഉയർന്ന് അതിന്റെ വഴിക്കുപോയി.

പിന്നീട് ഒരിക്കലും അ ഗൃഹത്തിലോ സമീപപ്രദേശങ്ങളിലോ ഗന്ധർവ്വബാധയുണ്ടായതായി അറിവില്ല.

ആ ഗൃഹസ്ഥനും വീട്ടുകാരും സ്വാമികളുടെ അത്ഭുതസിദ്ധികളെ വാഴ്ത്തി സ്തുതിച്ചു.

"മഹീയസാം ജന്മ ജനോപകാരകം" (വലിയ മഹാന്മാരുടെ ജനനം തന്നെ ലോകത്തിന് ഉപകാരം ചെയ്യാൻ വേണ്ടിയത്രേ).

ത്രികാലജ്ഞത

ആ ഗവൺമെന്റ് ഉദ്യോഗസ്ഥൻ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു ഗൃഹസ്ഥശിഷ്യനായിരുന്നു. സ്വാമികളെ കണ്ടാൽ കുറേദൂരം അദ്ദേഹത്തോടൊപ്പം നടന്നു സംസാരിച്ചുകൊണ്ടുപോകുക ആ ഉദ്യോഗസ്ഥന്റെ ഒരു പതിവായിരുന്നു. പലകാര്യങ്ങളും പറഞ്ഞുമറിഞ്ഞു. സംശയനിവൃത്തി വരുത്തിയും പോകുന്ന ആ പോക്കു ചിലപ്പോൾ നാഴികകളോളം തുടരും.

അങ്ങനെ ഒരു ദിവസം സംസാരിച്ചുകൊണ്ട് അവർ രണ്ടാളും നടന്നു പോകുമ്പോൾ ഒരു മാട്ടു കച്ചവടക്കാരൻ ഒരു കാളയേയും കൊണ്ടു എതിരേവരുന്നു. സ്വാമിതിരുവടികൾ ആ കാളയേയും മാട്ടു കച്ചവടക്കാരനേയും സൂക്ഷിച്ചുനോക്കി. അദ്ദേഹത്തിന്റെ മുഖഭാവം അല്പമൊന്നു മാറി. അദ്ദേഹം ഉദ്യോഗസ്ഥന്റെ ചെവിയിൽ എന്തോ ഒന്നു പറഞ്ഞു.

ഉദ്യോഗസ്ഥൻ മാട്ടുകച്ചവടക്കാരനോടു ചോദിച്ചു.

"കാളയെ എവിടെ കൊണ്ടുപോകുകയാണ്?"

"ചന്തയിൽ വില്ക്കാൻ"

"ഈ വയസ്സൻ കാളയെ ആരെങ്കിലും വാങ്ങുമോ"

"ഇറച്ചിക്കച്ചവടക്കാർ വാങ്ങും"

"ആട്ടെ, ഈ കാളയ്ക്ക് എന്തുവില വേണം?"

"ന്യായമായ വില തന്നാൽ കൊടുക്കും."

"എന്നാലും എന്തുവില വേണമെന്നു താൻ പറയുക"

"എനിക്കു പത്തുദിവസത്തെ ചെലവിനുള്ള വകകിട്ടണം.

"ശരി അങ്ങനെയെങ്കിൽ താൻ കാളയേയും കൊണ്ടു എന്റെ കൂടെ വീട്ടിലേക്കു വരിക"

സ്വാമികളും ഉദ്യോഗസ്ഥനും കച്ചവടക്കാരനും ഉദ്യോഗസ്ഥന്റെ വീട്ടിലേക്കു നടന്നു. ഉദ്യോഗസ്ഥൻ വീട്ടിലേക്കു കയറി പണം എടുത്തു കച്ചവടക്കാരനു കൊടുത്തു. അയാൾ പണം ഒന്നു നോക്കി. സന്തോഷ ത്തോടെ തിരിച്ചു പോയി.

സ്വാമികൾ ഉദ്യോഗസ്ഥനോടു ചോദിച്ചു-

"ഞാനെന്താ ഈ കാളയെ നീ വാങ്ങണമെന്നു പറഞ്ഞതെന്നു അറി യാമോ?"

ഉദ്യോഗസ്ഥൻ മൗനമായി നിന്നു സ്വാമികളുടെ മുഖത്തേക്കു നോക്കി. അയാൾക്കു അതിന്റെ കാരണം മനസ്സിലായില്ല. സ്വാമികൾ വീണ്ടും മൊഴിഞ്ഞു.

കച്ചവടക്കാരൻ ചന്തയിൽ കൊണ്ടുപോയാൽ ഈ കാളയുടെ ആയുസ്സു മിക്കവാറും അവസാനിക്കും. ഇതിനു ആയുസ്സിനു കുറേക്കൂടി ദൈർഘ്യ മുണ്ട്. അതു തന്നെയുമല്ല, ഇതിനെ നമ്മൾ നേരിൽ കാണാനിടയാ യില്ലേ? അപ്പോൾ ഇതിനെ പരിചരിക്കേണ്ട ചുമതല.യും നിനക്കുണ്ട്. അതു നിനക്കു മുക്തിയിലേക്കുള്ള മാർഗ്ഗം കാട്ടിത്തരും. നിനക്കു ഇപ്പോൾ സംഗതി മനസ്സിലായോ?"

"ഇല്ല"

"നിന്റെ ബാല്യത്തിലേ നിന്റെ അച്ഛൻ മരിച്ചതല്ലേ?"

"അതേ!"

"നിനക്കു അന്നു നിന്റെ അച്ഛനെ ശുശ്രൂഷിക്കാൻ പറ്റിയോ? ഇല്ലല്ലോ. ഇപ്പോൾ അയാൾ തന്നെയാണ് നിന്റെ മുമ്പിൽ ഇക്കാണുന്നത്."

ഉദ്യോഗസ്ഥൻ കാളയേയും സ്വാമികളേയും മാറിമാറി നോക്കി.

സ്വാമികൾ കാളയെ നോക്കി ചോദിച്ചു

"ഞാനിപ്പറഞ്ഞതു ശരിയല്ലേ?"

കാള തലകുലുക്കിയും മറ്റ് അംഗചേഷ്ടകൾ പ്രദർശിപ്പിച്ചു ആ വസ്തുത അംഗീകരിച്ചു. ഉദ്യോഗസ്ഥനും യാഥാർത്ഥ്യം വ്യക്തമായി. അയാൾ സ്വാമിതിരുവടികളുടെ കാൽക്കൽ വീണു നമസ്കരിച്ചു. ത്രികാലജ്ഞാനിയാണ് സ്വാമികളെന്ന കാര്യവും എല്ലാവർക്കും അറിയാൻ കഴിഞ്ഞു.

### ആചാര്യനിശ്ചയം പ്രകൃതി നിശ്ചയം

ഒരു ദിവസം ശ്രീനാരായണഗുരുസ്വാമികളെ കാണുവാൻ ഒരു കൂട്ടം ആളുകൾ അദ്ദേഹത്തിന്റെ വിശ്രമസ്ഥാനത്തു എത്തിച്ചേർന്നു. അവർക്ക് ഒരു ശിവപ്രതിഷ്ഠ ഗുരുസ്വാമികളെക്കൊണ്ടു സാധിപ്പിച്ചെടുക്കണം. അവർ പലതവണയായി അതിനുവേണ്ടി നടക്കുകയാണ്. ഗുരുസ്വാമികൾക്ക് വളരെ തിരക്കാണെന്നും അതു തത്കാലം പ്രതിഷ്ഠ നടത്താൻ ചെല്ലുന്നതിനു സാധ്യമല്ലെന്നും അദ്ദേഹത്തിന്റെ കാര്യദർശിയായി പ്രവർത്തിച്ചിരുന്ന ഒരു കവി അവരെ അറിയിച്ചു. കവിയ്ക്കു ക്ഷണിക്കാൻ വന്ന ആളുകളുമായി എന്തോ സ്വരച്ചേർച്ചയില്ലായ്മ ഉണ്ടായിക്കാണണം അപേക്ഷകർക്കു അന്നു ഗുരുസ്വാമികളെ നേരിൽക്കാണാൻ പോലും തരപ്പെട്ടില്ല. അത്രയ്ക്കു പഴുതടച്ചുള്ള ഒരു നിരോധനമായിരിക്കണം അവരുടെ മേൽ കവി പ്രയോഗിച്ചത്. അവർക്കു നിരാശയും ദുഃഖവും ഉണ്ടായി. സംഘടനാദികാര്യങ്ങളിലും ഐക്യബോധോത്തേജകങ്ങളായ പ്രതിഷ്ഠാദികാര്യങ്ങളിലും ഗുരുസ്വാമികൾക്കു സ്ഥിരമായ പ്രചോദനം നൽകിയ ആളാണല്ലോ പരമഗുരു ശ്രീചട്ടമ്പിസ്വാമികൾ.

പ്രതിഷ്ഠയ്ക്കുവേണ്ടി വന്നവർ തിരിച്ചുംപോകുംവഴി ആകസ്മി

കമായി പരമഗുരുവിനെകാണുകയും സങ്കടം ബോധിപ്പിക്കുകയും ചെയ്തു. "നാണൻ ഇപ്പോൾ എവിടെയുണ്ട്?"

പരമഗുരു അവരോടു ചോദിച്ചിട്ടു നടത്തം തുടങ്ങി. പിന്നാലെ പ്രതി ഷ്ഠാകർമ്മകാംക്ഷികളും. ഏതാനും നിമിഷങ്ങൾ നടന്നപ്പോൾത്തന്നെ പരമഗുരു ശ്രീനാരായണഗുരുസ്വാമികൾക്കു അക്ഷിലക്ഷീഭവിച്ചു. കണ്ട മാത്രയിൽത്തന്നെ ഗുരുസ്വാമികൾ പരമഗുരുവിന്റെ സന്നിധിയിൽ എത്തിക്കഴിഞ്ഞു.

"യദിച്ഛന്തി മഹാത്മാന സ്തദായാത്യചിരാത്സ്വയം"

(മഹാത്മാക്കൾ ആശിക്കുന്നതെന്തും പെട്ടെന്നുതന്നെ തനിയേ വന്നു ചേരും).

ശ്രീനാരായണഗുരുസ്വാമികൾ പരമഗുരുവിനെ അനുഗമിച്ചു. അഭ്യർത്ഥനയുമായി വന്നവരും പിന്നാലെ. അവരുടെ യാത്ര ദ്രുതഗ തിയിലായിരുന്നു. നാരായണഗുരുസ്വാമികൾ സ്വസ്ഥാനത്തിൽ നിന്നു യാത്രതിരിച്ചത് കണ്ടപ്പോൾത്തന്നെ അദ്ദേഹത്തിന്റെ കാര്യദർശിയായ കവിയും പിന്നാലെ ലഘുഗതിയായി ഒത്തു ചേരാൻ ശ്രമിച്ചു. പക്ഷേ പിറകേ വന്ന കവി ഒട്ടും ശ്രദ്ധിക്കപ്പെട്ടില്ല. മഹാത്മാക്കൾക്ക് സ്വകാര്യം പ്രമാണിച്ചുള്ള വ്യക്തിവിദ്വേഷം ഭൂഷണമല്ലല്ലോ. യാത്രാമദ്ധ്യത്തിൽ പ്രസ്തുത യാത്രികൻമാർക്ക് ഒരു നദി കടക്കേണ്ടതായിട്ടുണ്ടായിരു ന്നു. പരമഗുരുവും നാണുഗുരുസ്വാമികളും വള്ളത്തിൽ കയറി ഇരിപ്പു റപ്പിച്ചു. പിന്നാലെ അനുയായികളും. കടത്തുവള്ളം പെട്ടെന്ന് അക്ക രയ്ക്കു പുറപ്പെട്ടു. പിന്നാലെ ചെന്ന കവിയെ ആരും തന്നെ ഗണിച്ചില്ല കവി നദിയിൽ അരയറ്റം വെള്ളംവരെ ഇറങ്ങിച്ചെന്നു. സംസാരസ മുദ്രം കടക്കാൻപോലും യാതൊരു പ്രയാസവുമില്ലാതെ ആ രണ്ടു യതി വര്യൻമാർക്കും നദീജലത്തിൽ ശരീരാർദ്ധം മജ്ജനംചെയ്ത ആ കവിക്കു മറുകര കടക്കുന്നതിനുവേണ്ട സഹായഹസ്തം നൽകാൻ തോന്നിയില്ല എന്നതിൽ വിധിയുടെ ഒരു വിക്രിയ എന്നു മാത്രമേ കരുതേണ്ടതുള്ളു.

കവി തിരിച്ചു സ്വസ്ഥാനത്തിലേക്കു തിരിച്ചുപോന്നു. യതീശ്വരൻമാർ രണ്ടുപേരും അനുയായികളോടൊത്തു ശിവപ്രതിഷ്ഠയ്ക്കുള്ള ക്ഷേത്രത്തിലേക്കും പോയി.

കുറെദിവസം കഴിഞ്ഞു ചിലർ ഗുരുസ്വാമികളുടെ ആശ്രമത്തിൽചെന്ന് മുൻചൊന്ന കവിയെ കാണുന്നില്ലല്ലോ എന്ന് അദ്ദേഹത്തോട് ആരാഞ്ഞു.

അതിനു ഗുരുസ്വാമികൾ മറുപടി പറഞ്ഞു-

"അവനോ? അവൻ പോയല്ലോ!"

കേട്ടവർക്കു അപ്പോൾ പ്രത്യേകിച്ചു ഒന്നും തോന്നിയില്ല. ജീവന്മുക്തരായ യതിശ്രേഷ്ഠൻമാർ പറയുന്നതിന്റെ പൊരുൾ സാമാന്യജനങ്ങൾക്കു എങ്ങനെ മനസ്സിലാകും. ത്രികാലജ്ഞരാണല്ലോ അവർ.

ഗുരുസ്വാമികളുടെ അരുളപ്പാടിന്റെ പൊരുൾ പിറ്റേദിവസം ജനങ്ങൾ മനസ്സിലാക്കി. അവൻപോയി. ഭൂലോകം വിട്ടുപോയി എന്നർത്ഥം. ബോട്ടപകടത്തിന്റെ വിശദമായ വിവരണം ആ വാർത്ത സ്ഥിരീകരിച്ചു.

## അദ്ധ്യായം - 13

# യതികൾക്കും ആരാദ്ധ്യനായ യതി

കൊച്ചിയിലെ ഉന്നതോദ്യോഗസ്ഥരായിരുന്ന രണ്ടു മാന്യൻമാർ ദിവാൻ സെക്രട്ടറി രാമയ്യരും പോലീസ് സൂപ്രണ്ട് ചന്തുലാലും അവരുടെ പ്രഭാത സഞ്ചാരത്തിനിടയിൽ ഒരു യുവസന്ന്യാസിയെ കണ്ടുമുട്ടി. സ്വതേ സന്ന്യാസിമാരോടു ആഭിമുഖ്യമുണ്ടായിരുന്ന അവർ സന്ന്യാസിയുമായി സംഭാഷണം തുടങ്ങി. മലയാളവും തമിഴുമെല്ലാം സംസാരിച്ചുനോക്കി. ഒന്നിനും മറുപടി കിട്ടിയില്ല.

ഹിന്ദുസ്ഥാനിയിലുള്ള ചോദ്യങ്ങൾക്കു സന്ന്യാസി മറുപടി പറഞ്ഞു. നിത്യവൃത്തിക്കുവേണ്ടി സന്ന്യാസം സ്വീകരിച്ചു നടക്കുന്ന കൃത്രിമ സന്ന്യാസികളുടെ വിലാസരംഗമായിട്ടുണ്ടു ലോകം. എന്നിരുന്നാലും ആ ഉദ്യോഗസ്ഥർക്കു അവർ കണ്ട യുവസന്ന്യാസിയോടു എന്തോ ഒരു പ്രത്യേകത തോന്നി. അവർ അദ്ദേഹത്തെ സ്വന്തം ഭവനങ്ങളിലേക്കു ക്ഷണിച്ചു. അവർ മൂന്നുപേരും നടന്നു. ഇടയ്ക്കിടയ്ക്കു അവർ ഇംഗ്ലീഷിലും സംഭാഷണം ചെയ്തു. ഉദ്യോഗസ്ഥർക്കു ആ സന്ന്യാസിയെക്കുറിച്ചു കൂടുതൽ മതിപ്പുതോന്നി.

ശ്രീരാമകൃഷ്ണ പരമഹംസരുടെ അരുമശിഷ്യനായ ശ്രീവിവേകാനന്ദ സ്വാമികളാണ് അതെന്നു പ്രസ്തുത ഉദ്യോഗസ്ഥർക്കു മനസ്സിലായി. അദ്ദേഹം ഭാരതപര്യടനം നടത്തുകയാണ്. ഇപ്പോൾ കന്യാകുമാരിയിലേക്കുള്ള പുറപ്പാടാണ്.

ത്രിമൂർത്തികളെപ്പോലെ അവർ സഞ്ചാരം തുടർന്നു. ആ സമയത്തു സമീപത്തുള്ള ഒരു ഗൃഹസ്ഥ ശിഷ്യ ഗൃഹത്തിൽ ശ്രീ. ചട്ടമ്പി സ്വാമികൾ വിശ്രമിച്ചിരുന്നു.

ഒരു നവയുഗ സന്ന്യാസി ആ ഉദ്യോഗസ്ഥരുടെ വീട്ടിൽ എത്തിയിട്ടുള്ളതായി അവർ സ്വാമിതിരുവടികളെ അറിയിച്ചു. അവർ രണ്ടുപേരും സ്വാമികളുടെ മഹത്ത്വത്തേയും സിദ്ധിവിശേഷങ്ങളെയും

കുറിച്ചു വിവേകാനന്ദ സ്വാമികളെ ധരിപ്പിച്ചു. ശ്രീ. ചട്ടമ്പി സ്വാമികൾ യുവസന്ന്യാസിയെ കാണാൻ ചെന്നു. വിവേകാനന്ദ സ്വാമികൾ ഋഷി മര്യാദയനുസരിച്ചു സ്വാമി തിരുവടികളെ ഉചിതോപചാരങ്ങളോടെ ആദരിച്ചു.

പ്രാഥമിക സംഭാഷണത്തിനു ശേഷം ചട്ടമ്പി സ്വാമി തിരുവടികളും വിവേകാനന്ദ സ്വാമികളും കൂടി ഭവനത്തിനുവെളിയിൽ ഒരു ഏകാന്ത സ്ഥാനം ലക്ഷ്യമാക്കി നടന്നു. അവർ ഉചിതമായ സ്ഥാനം തിരഞ്ഞെടുത്തു സംഭാഷണം ആരംഭിച്ചു. സംസ്കൃത ഭാഷയിലായിരുന്നു ചോദ്യോത്തരങ്ങൾ.

യുവസന്ന്യാസി ചോദിച്ചു-

"കഥമേഷാചിച്ചുദ്രാ?"

(ഈ മുദ്ര എങ്ങനെയാണ്?)

തള്ളവിരലിന്റെയും ചൂണ്ടുവിരലിന്റെയും അഗ്രങ്ങൾ തമ്മിൽ യോജിപ്പിച്ചു ഉണ്ടാകുന്ന മുദ്രയാണ് ചിന്മുദ്ര. ഇക്കാര്യം അറിയാത്ത സന്ന്യാസിമാർ ഉണ്ടാകാൻ തരമില്ല. പിന്നെ എന്താണ് ഈ ചോദ്യത്തിന്റെ പ്രസക്തി?

സ്വാമി തിരുവടികൾ ചിന്തിച്ചു.

അപ്പോൾ ചൂണ്ടുവിരലിനു പകരം മറ്റേതെങ്കിലും വിരൽ യോജിപ്പിച്ചാലും ചിന്മുദ്രയാവുകയില്ലേ? എന്നായിരിക്കണം യുവസന്ന്യാസിയുടെ സംശയം! സ്വാമികൾ തീരുമാനിച്ചു.

ഇൻഡ്യയുടെ വടക്കേ അറ്റം മുതൽ തെക്കോട്ടു ഈ സ്ഥലം വരെയും സഞ്ചരിച്ച ഇദ്ദേഹം ഏതെല്ലാം സന്ന്യാസിമാരെയും ആശ്രമങ്ങളെയും പണ്ഡിതൻമാരെയുമെല്ലാം സന്ദർശിച്ചു. അദ്ദേഹത്തിന്റെ സംശയത്തിനു നിവൃത്തി വരുത്തുവാൻ ശ്രമിച്ചിരിക്കണം. എന്നാൽ അദ്ദേഹത്തിന്റെ സംശയത്തിനു നിവൃത്തി ഉണ്ടാകത്തക്കവണ്ണം തൃപ്തികരമായ ഒരു ഉത്തരം ഇതുവരെയും ലഭിച്ചുകാണുകയില്ല. അതുകൊണ്ടായിരിക്കണം ഈ ചോദ്യം തന്നോടും ചോദിച്ചതെന്നു സ്വാമി തിരുവടികൾ വിചാരിച്ചു.

അപ്പോൾ ആത്മജ്ഞാന ലബ്ധിക്കു ചിന്മുദ്ര എങ്ങനെ ഉപകാര മാകുന്നു എന്ന പരമാർത്ഥം അറിയുന്നതിലേക്കാണ് അദ്ദേഹത്തിന്റെ ചോദ്യം ഉന്നംവയ്ക്കുന്നതെന്ന് ചട്ടമ്പിസ്വാമികൾ തീർച്ചപ്പെടുത്തി. കൗതുകോത്തേജകമാണ് ആ ചോദ്യം. സ്വാമികൾ ആ രഹസ്യത്തിന്റെ വാതിൽ തുറക്കാൻ മനസ്സുവച്ചു. ഈ ചോദ്യം ഇതുവരെയും തന്നോടു ആരും ചോദിച്ചിട്ടുമില്ല. വാസ്തവത്തിൽ ഏതിനും ആവശ്യക്കാർ കുറയും. അങ്ങനെ ആവശ്യക്കാർ വന്നു ചേരുന്ന അവസരങ്ങളും അപൂർവ്വം. അതിനാൽ ഈ അവസരം അധികാരികൾക്കുവേണ്ടി ഉപയോഗിക്കുക. പാത്രം അറിഞ്ഞു വേണമല്ലോ ദാനം!

ചിന്മുദ്രാസംബദ്ധമായി ബൃഹദാരണ്യകോപനിഷത്തിലുള്ള പ്രസക്തഭാഗം സ്വാമികൾ പ്രസ്താവിച്ചു. വിവേകാനന്ദന്റെ സംശയം ശമിപ്പിച്ചു. തദനുബദ്ധമായ ജിജ്ഞാസയ്ക്കും വിരാമം വരുത്തി.

തള്ളവിരലും ചൂണ്ടുവിരലും തമ്മിൽ ബന്ധിച്ചുണ്ടാകുന്ന സുവിശേഷമായ നാഡിസ്പന്ദനം മൂലമുള്ള ശക്തി തലച്ചോറിനെ സ്പർശിക്കും. അപ്പോൾ അതു ആദ്ധ്യാത്മികവിദ്യയുടെ അഭ്യസ നത്തിനു സഹായിക്കും എന്നു സ്വാമിതിരുവടികൾ ആധികാരികമായി പ്രസ്താവിച്ചു. അങ്ങനെ ആ യുവസന്ന്യാസി ശങ്കാരഹിതനാ യിത്തീർന്നു.

ആ യുവസന്ന്യാസി ചട്ടിമ്പിസ്വാമി തിരുവടികളെ ഗാഢാശ്ലേഷം ചെയ്തുകൊണ്ടു ഇപ്രകാരം ഉണർത്തിച്ചു.

"ഞാൻ വംഗദേശത്തു നിന്നു വളരെ ദൂരം സഞ്ചരിച്ചാണ് ഇപ്പോൾ ഇവിടെ എത്തിയത്. പല പണ്ഡിതന്മാരെയും സന്ന്യാസിമാരെയും കണ്ടു ഈ രഹസ്യമെന്താണെന്നു ചോദിച്ചു. ഇത്രയും തൃപ്തികരവും സംശയച്ഛേദിയുമായ ഒരു ഉത്തരം ഇന്നോളം ലഭിച്ചിട്ടില്ല. എന്റെ ഈ പര്യടനം ഇപ്പോൾ ഇതിനാൽ സാർത്ഥകമായിരിക്കുന്നു."

കേരളം ജാതിവ്യത്യാസം മുതലായവ കൊണ്ടു ഒരു ഭ്രാന്താലയം തന്നെ എന്നു വിശേഷിപ്പിക്കുവാൻ മുതിർന്ന ശ്രീവിവേകാനന്ദൻ,

അവിടെ ഒരേ ഒരു മനുഷ്യനെ എനിക്കു സന്ദർശിക്കാൻ കഴിഞ്ഞു എന്നു പറഞ്ഞതിലെ അന്ത:സാരവും ഇതുകൊണ്ടു ബോദ്ധ്യമാകുന്നതാണ്.

ബൃഹദാരണ്യകോപനിഷത്തിന്റെ ഒരു അപ്രസാധക ഭാഷ്യത്തിന്റെ അടിസ്ഥാനത്തിലായിരുന്നു സ്വാമിതിരുവടികളുടെ ചിന്മുദ്രാവിവരണം. പ്രസ്തുതോപനിഷത്ത് പലരുടെയും അഭ്യാസ പരിധിയിൽപ്പെട്ടതാണെങ്കിലും സ്വാമിതിരുവടികളുടെ വ്യാഖ്യാനം സംശയച്ഛേദിയാണെന്നുള്ളതു പ്രത്യേകം ശ്രദ്ധേയമത്രെ.

അദ്ദേഹം യുവസന്യാസിയെപ്പറ്റി സ്നേഹബഹുമാനങ്ങളോടു കൂടി പറഞ്ഞ വാക്യവും പ്രത്യേക ശ്രദ്ധ ഉൾക്കൊള്ളുന്നതാണ്. സ്വാമികൾ പ്രസ്താവിച്ചിട്ടുണ്ട്. ശ്രീ വിവേകാനന്ദൻ വായ് തുറന്നാൽ പഞ്ചസാരയാണ് ഉതിർന്നുവീഴുന്നതെന്നാണ് ആ പരാമർശം.

## സംസ്കൃത വൈയാകരണൻ

ശ്രീ. ചട്ടമ്പി സ്വാമികൾ ഇരിങ്ങാലക്കുടെ ഒരു ഗൃഹസ്ഥ ശിഷ്യന്റെ വസതിയിൽ അതിഥിയായി താമസിക്കുകയാണ്. അന്ന് എന്നത്തെയും പോലെ അന്നും കുറെപ്പേർ സ്വാമികളെ കാണാൻ അവിടെ വന്നു. പലരും സംശയനിവൃത്തിവരുത്തി തിരിച്ചുപോയി. ചിലർ അവിടെ നിന്നു. അവർക്കു സ്വാമി തിരുവടികളെ കണ്ടു എന്തോ ഒന്നു ഉണർത്തിക്കാനുണ്ട്.

കാര്യം എന്താണെന്നു അദ്ദേഹം തിരക്കി. പെട്ടെന്നു അവർ സ്വാമികളെ അറിയിച്ചു.

“ഒരു വലിയ വൈയാകരണൻ വന്നിട്ടുണ്ടത്രേ. ഇന്ത്യയിൽ എല്ലായിടത്തും സഞ്ചരിച്ചിട്ടുള്ള അദ്ദേഹം പല പണ്ഡിതൻമാരെയും വാദപ്രതിവാദത്തിൽ തോല്പിച്ചിട്ടുമുണ്ട്. അപ്രകാരം സ്വന്തം പാണ്ഡിത്യം ലോകമെങ്ങും പ്രസിദ്ധപ്പെടുത്തുവാൻ ഇറങ്ങിത്തിരിച്ചിരിക്കുകയാണ് അദ്ദേഹം. പ്രസ്തുത വൈയാകരണൻ സ്വാമി തിരുവടികളെക്കുറിച്ചു അറിഞ്ഞിരിക്കുന്നു. അധികം താമസിയാതെ അദ്ദേഹം സ്വാമികളെ കാണാൻ ഇങ്ങോട്ടുവരും. ഇക്കാര്യം മുൻകൂട്ടി

ഒന്നറിയിക്കാമെന്നു കരുതി വന്നവരാണ് അവിടെ ശേഷിച്ചുനിന്നവർ. രണ്ടുദിവസം കഴിഞ്ഞു. സ്വാമികൾ ഒരു കട്ടിലിൽ കിടന്നു പുസ്തകം വായിക്കുന്നു. വൈയാകരണനും ശിഷ്യരും ആ വിട്ടിൽ പുറത്തു ചെന്നെത്തി. പെട്ടെന്ന് വിവരം ധരിച്ച സ്വാമികൾ പെട്ടെന്നു എഴുന്നേറ്റു പുറത്തേക്കു ചെന്നു. സ്വാമികൾ അപേക്ഷിച്ചു.

"ആരാണ്"

"ഒരു ബ്രാഹ്മണൻ" ഉത്തരം

സ്വാമികൾ ഒരു പുൽപ്പായ് കൊണ്ടുവന്നു. തറയിൽ വിരിച്ചു. സ്വാമികൾ മെല്ലെ മൊഴിഞ്ഞു.

"ഇരിക്കാം എനിക്കു വാർദ്ധക്യമാണ്. വാതത്തിന്റെ ശല്യവും കുറേശ്ശെ ഉണ്ട്. അതുകൊണ്ട് എന്നെ കട്ടിലിൽ ഇരിക്കാൻ അനുവദിക്കണം."

വൈയാകരണൻ സമ്മതംമൂളി. ആ പുൽപ്പായിന്മേൽ ഇരുന്നു.

എന്തിനാണാവോ ഇത്രടം സഞ്ചരിച്ചു ബുദ്ധിമുട്ടിയത് ? സ്വാമികൾ ചോദിച്ചു.

"ഞാനൊരു വൈയാകരണ ശാസ്ത്രികളാണ്. ഇന്ത്യയിലെല്ലാടവും സഞ്ചരിച്ചു. പല പണ്ഡിതന്മാരെയും വാദത്തിൽ തോല്പിച്ചു. ഇങ്ങനെയിരിക്കെ ഇവിടെ ഒരു പണ്ഡിതൻ ഉണ്ടെന്നറിഞ്ഞു. അങ്ങനെ ഇവിടെയും ഒന്നു വന്നു."

ശാസ്ത്രികൾ പറഞ്ഞുനിർത്തി.

"എനിക്കു അപ്രകാരമുള്ള പാണ്ഡിത്യമൊന്നുമില്ല. ഞാൻ ഇതുപൊലെ വല്ലമൂലയിലും ഒഴിഞ്ഞിരിക്കും. വല്ലവരും വല്ലതും കൊണ്ടുവന്നു തന്നാൽ ഭഗവാനെ സ്മരിച്ചുകൊണ്ടു അതു ഭക്ഷിച്ചു ഉപജീവിച്ചുവരികയാണ്"

അപ്പോൾ പണ്ഡിതൻ ചോദിച്ചു.

ആട്ടെ, എന്തെല്ലാം വായിച്ചിട്ടുണ്ട്?"

"അങ്ങനെ പറയത്തക്കവണ്ണം ഒന്നുമില്ല. കുറെ തിരുവാതിരപ്പാട്ടുകൾ കുഞ്ഞുന്നാളിലെ പഠിച്ചിട്ടുണ്ട്. കുറെ മണിപ്രവാള ശ്ലോകങ്ങളും അറിയാം. പിന്നെ ക്ഷേത്രങ്ങളിൽ കൊട്ടിപ്പാടിയിട്ടുണ്ട്. അങ്ങനെ അഷ്ടപദിയിലെ കുറെ പാട്ടുകളും അറിയാം. അതിന്റെ അർത്ഥം അറിയുകയുമില്ല." സ്വാമികൾ മറുപടി പറഞ്ഞു.

ശാസ്ത്രികൾ അടങ്ങുന്ന മട്ടില്ല. അയാൾ വീണ്ടും പറഞ്ഞു.

"അങ്ങനെയൊന്നും പറയേണ്ട"

മുഖവുര കഴിഞ്ഞു ശാസ്ത്രികൾ പാണിനിയുടെ സംസ്കൃത വ്യാകരണത്തെ ആസ്പദമാക്കി ചർച്ച തുടങ്ങി. പാണിനിസൂത്രങ്ങളുടെ വ്യാഖ്യാനവും ചർച്ചയുംകൊണ്ടു ആ ഗൃഹാന്തരീക്ഷം മുഖരമായി.

പണ്ഡിതൻ സൂത്രം ഉച്ചരിച്ചു കഴിയുമ്പോൾത്തന്നെ അതിന്റെ വൃത്തിയും പൊരുളും സ്വാമികൾ പറഞ്ഞുകഴിയും. അപ്പോൾ പണ്ഡിതൻ പ്രകരണം മാറ്റി സൂത്രം ഉച്ചരിക്കും. സ്വാമികൾ അപ്പോൾത്തന്നെ അനന്തരസൂത്രങ്ങളും ഉദാഹരണങ്ങളും പൊരുളുംകൊണ്ടു ശാസ്ത്രികളുടെ വാദത്തിനു വിലങ്ങിട്ട് കഴിയും. അപ്രകാരം ഈ വ്യാകരണയുദ്ധം വളരെ നേരം നീണ്ടുനിന്നു.

ശാസ്ത്രികൾക്കു തന്റെ പ്രാബല്യവും പ്രാഗല്ഭ്യവും പ്രകടിപ്പിക്കാൻ അവസരം ലഭിക്കാതെ അയാൾ കുഴങ്ങി. സന്ധിയും സമാസവും കാരകവും തദ്ധിതവും കൃത്തും തിങ്ങും സുപ്പുമെല്ലാം വൈയാകരണൻ പയറ്റിനോക്കി. ഒരു രക്ഷയുമില്ല. സ്വാമികളെ തോല്പിക്കാൻ പറ്റുകയില്ല. ഇനിയെന്താണു മാർഗ്ഗം? താനൊന്നു പരുങ്ങിയെങ്കിലും അതു വെളിയിൽ കാണിക്കാതെ പണ്ഡിതൻ ഒരു കപടഗൗരവത്തിൽ അങ്ങനെ നിലകൊണ്ടു.

ശാസ്ത്രികൾക്കു പാണ്ഡിത്യംകൊണ്ടും ബ്രാഹ്മണ്യംകൊണ്ടും സ്പുടീഭവിച്ച കൊടിയ അഹന്ത അല്പമൊന്നു തകർന്നു. എങ്കിലും തന്റെ തോൽവി പ്രകടമായില്ലല്ലോ എന്ന് അയാൾ അകമേ അഭിമാനംകൊണ്ടു.

അപ്പോഴാണ് സ്വാമിതിരുവടികളുടെ ഒരു സംശയം ഉന്നയിച്ചു കൊണ്ടുള്ള ചോദ്യം.

"ഒരു സംശയം ഒന്നു ചോദിച്ചുകൊള്ളട്ടെ

"ചോദിക്കാം ചോദിക്കാം ശാസ്ത്രികൾ സമ്മതിച്ചു."

സ്വാമികൾ വ്യാകരണസൂത്രങ്ങൾ ആദ്യമേ തുടങ്ങുന്നത് "അഇ ഉൺ" എന്നാണല്ലോ. അങ്ങനെ തുടങ്ങാൻ വല്ല കാരണവുമുണ്ടോ?

ശാസ്ത്രികൾ ആ സംശയത്തിന്റെ മുമ്പിൽ ഒന്നു പതറി. അദ്ദേഹം പറഞ്ഞു-

അഇഉൺ എന്നിങ്ങനെ മഹേശ്വരസൂത്രങ്ങൾ ഉരുവിട്ടു പഠിച്ചു എന്നല്ലാതെ അങ്ങനെ തുടങ്ങാനുള്ള പ്രത്യേക കാരണങ്ങളൊന്നും പഠിച്ചിട്ടില്ല. പഠിപ്പിച്ചിട്ടുമില്ല. ഇതുവരെ മറ്റാരും അതിനെക്കുറിച്ചു പറ ഞ്ഞിട്ടുള്ളതായും അറിവില്ല.

"അപ്പോൾ അതിനെക്കുറിച്ചൊന്നും ധരിച്ചിട്ടില്ല. അല്ലേ?" സ്വാമി കൾ ചോദിച്ചു.

ഇതുവരെ അങ്ങനെയൊരു കാര്യം ഓർമ്മയിൽപ്പോലും എത്തി യിട്ടില്ല. പിന്നല്ലേ അതിനെക്കുറിച്ച് ചിന്തിക്കുകയും ധരിക്കുകയും അവി ടുന്നു അതിനെക്കുറിച്ചു എന്തെങ്കിലും അറിഞ്ഞു പറഞ്ഞാൽ കേട്ടു കൊള്ളാം.

ശാസ്ത്രികൾ വിനയപൂർവ്വം അറിയിച്ചു.

സ്വാമികളുടെ വിജ്ഞാനഗംഗ മന്ദം ഒഴുകാൻ തുടങ്ങി. മനുഷ്യ രുടെ ഉത്പത്തിക്കും ഭാഷയുടെ ഉത്പത്തിക്കും തമ്മിൽ ഗണ്യമായ സാദൃശ്യം ഉണ്ട്. ഗർഭപാത്രത്തിൽ മൗനം ഭജിക്കുന്ന പ്രജ ജനനംവ രെയും അതേ മൗനം തന്നെ കൈക്കൊള്ളുന്നു. ആദ്യമായി ശിശു മൗനം വെടിയുന്നത് അതിന്റെ ജനനസമയത്താണ്. ആദ്യത്തെ മൗന ഭേദനമാണ് അകാരത്തിൽ തുടങ്ങുന്നത്. ഗർഭക്ലേശങ്ങളിൽ നിന്നു നിർമ്മു ക്തമായ ജീവിയുടെ ഹൃദയാഹ്ലാദത്തിന്റെ സൂചകമായി ഉണ്ടാകുന്ന താണ് ഇകാരത്തിന്റെ ഉച്ചാരണം. പിന്നീടു ശിശുവിനു ബാഹ്യപ്രകൃ

തിയിൽനിന്നും ഉണ്ടാകുന്നതു സാഹചര്യം മൂലമുള്ള ഭയമാണ്. അപ്ര കാരമുള്ള ഭയത്തിന്റെ ബഹിർഗമനം മൂലമുണ്ടാകുന്നതാണ് ഉകാരോ ച്ചാരണം. അതുകൊണ്ടാണ് മാഹേശ്വരസൂത്രങ്ങളിലെ ആദ്യത്തെ സൂത്രം അഇഉൺ എന്നായിത്തീർന്നത്.

ഇത്രയും വസ്തുത സ്വാമിതിരുവടികളുടെ നാവിൽനിന്നു മര ന്ദസമാനമായി അന്തരീക്ഷത്തിൽ പ്രസരിച്ചപ്പോൾ പണ്ഡിതനായ ശാസ്ത്രികൾ രാജീവകോരസമാനമായി കൈകൾ കൂപ്പിക്കൊണ്ടു നമ്ര ശീർഷനായി നിന്നു.

ഈ കാര്യങ്ങൾ ഏതു വ്യാകരണ ശാസ്ത്രത്തിലാണ് പ്രതി പാദിച്ചിട്ടുള്ളതെന്നു ശാസ്ത്രികൾ ആരാഞ്ഞു. ഇദംപ്രഥമായി കേട്ട ഈ യുക്തിവാദത്താൽ എന്റെ ഹൃദയം ആനന്ദാന്ദോളിതമായിത്തീരു ന്നു. ആളറിയാതെ അങ്ങയെ ഞാൻ അനാദരിച്ചിട്ടുണ്ടെങ്കിൽ അങ്ങു എന്നോട് ക്ഷമിക്കണം.

ഇത്രയും പറഞ്ഞശേഷം ശാസ്ത്രികൾ സ്വാമിതിരുവടികളുടെ പാദങ്ങളിൽ പ്രണാമം അർപ്പിച്ചു.

"ബ്രാഹ്മണരെ നമസ്കരിക്കേണ്ടതു പ്രാഥമികമായ ഒരു കർത്ത വ്യമാണെന്നിരിക്കെ ഞാൻ ഇതുവരെയും ചെയ്യാതിരുന്നതു എന്റെ പ്രായാധിക്യംകൊണ്ടാണെന്നു കരുതി ക്ഷമിക്കുമല്ലോ" എന്നു പറ യാനും സ്വാമികൾ മറന്നില്ല.

അങ്ങയുടെ വ്യാഖ്യാനത്തിനു ആസ്പദമായ ഗ്രന്ഥം എവിടെ കിട്ടും? എന്നു വീണ്ടും ബ്രാഹ്മണൻ ചോദിച്ചു.

"ഇതുവരെയും അച്ചടിച്ചിട്ടില്ലാത്ത ഒരു താളിയോല ഗ്രന്ഥ ത്തിൽനിന്നാണ് ഞാൻ അത് വായിച്ചറിഞ്ഞത്" എന്ന് സ്വാമികൾ അരു ളിച്ചെയ്തു.

ശാസ്ത്രികൾ ആ താളിയോലഗ്രന്ഥവും അന്വേഷിച്ചു അവി ടെനിന്നും പുറപ്പെട്ടു.

സ്വാമികളുടെ പാണ്ഡിത്യാതിരേകത്തിനു നിദർശനങ്ങളായ

പലസംഭവങ്ങളും ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

**ഉച്ചാരണ ദക്ഷൻ**

ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ശബ്ദോച്ചാരണത്തിൽ അതീവ ശ്രദ്ധാലുവും നിപുണനും ആയിരുന്നു. ഒരിക്കൽ സ്വാമിതിരുവടികൾ ഒരു ഗൃഹസ്ഥ ശിഷ്യന്റെ വസതിയിൽ ചെല്ലാൻ ഇടയായി. അവിടെ ആ ഗൃഹസ്ഥന്റെ ഭാഗിനേയൻ ഇരുന്നു സിദ്ധരൂപം ചൊല്ലുന്നുണ്ടായിരുന്നു. സ്വാമികളെ കണ്ടമാത്രയിൽ അവൻ എഴുന്നേറ്റു കൈകൂപ്പി വിനീതനായി നിന്നു.

"അപ്പനേ! നീ സംസ്കൃതം പഠിക്കുന്നുണ്ടോ?" സ്വാമികൾ വാത്സല്യത്തോടെ ചോദിച്ചു.

"ഉവ്വ്." അവൻ ആദരപൂർവ്വം മറുപടി പറഞ്ഞു.

"എത്രനാളായി പഠിത്തം തുടങ്ങിയിട്ട്?"

"ഇപ്പോൾ രണ്ടുകൊല്ലത്തോളമായി."

"ഇതുവരെ എന്തെല്ലാം പഠിച്ചു?"

"ശ്രീരാമോദന്തം, ശ്രീകൃഷ്ണവിലാസം, സിദ്ധരൂപം അമരകോശം"

"അമരകോശം എവിടംവരെയായി?"

"രണ്ടുകാണ്ഡം കഴിഞ്ഞു മൂന്നാം കാണ്ഡം തുടങ്ങി."

"സിദ്ധരൂപമോ?"

"ഹലന്തങ്ങളായി."

"ധാതുരൂപം പഠിച്ചോ?"

"ഭൂധാതുവിന്റെ ആദ്യത്തെ ചിലരൂപങ്ങൾ"

"അമരകോശം നന്നായിപ്പഠിച്ചോ?"

"കാണാതെ പഠിച്ചു."

"എന്നാൽ ഞാനൊന്നു ചോദിച്ചുകൊള്ളട്ടെ"

"ഉം"

“യസ്യജ്ഞാനയോസിന്ധോരഗാധസ്യാനഘം ഗുണം

സേവ്യതാമക്ഷയോ ധീരാഃ സ ശ്രീയെ ചാമൃതായച”

“എന്താണീ ശ്ലോകത്തിന്റെ അർത്ഥം?”

“വെറുതെ കാണാതെ പഠിച്ചതേ ഉള്ളു. അർത്ഥമൊന്നും പഠിപ്പിച്ചില്ല”

സ്വാമികൾ - എന്നാൽ കേട്ടുകൊൾക. അറിവിനും അനുകമ്പയ്ക്കും അഗാധസമുദ്രമായ ഏതൊരുവനു നിഷ്പാപങ്ങളായ ക്ഷാന്തി തുടങ്ങിയ ഗുണങ്ങൾ ഉണ്ടോ? ആ ഈശ്വരൻ അല്ലയോ ധീരൻമാരേ! ഐശ്വരാനുഭവങ്ങൾക്കും മോക്ഷത്തിനുംവേണ്ടി സേവിക്കപ്പെടണം. നന്മയ്ക്കും മുക്തിക്കും വേണ്ടി ഈശ്വരനെ സേവിക്കണമെന്നു സാരം. ഇതു മംഗളശ്ലോകം. ഇനി ശ്രീരാമോദന്തം ആകട്ടെ. ശ്രീരാമോ ദന്തമാഖ്യാസ്യേ. (ശ്രീരാമോദന്തം - ശ്രീരാമന്റെ കഥ പറയാൻ പോകുന്നു) എന്ന് ആദ്യ ശ്ലോകത്തിൽ പറഞ്ഞിട്ടു രണ്ടാം ശ്ലോകത്തിൽ പുരാവിശ്രവസഃ പുത്രോ രാവണോ നാമ രാക്ഷസഃ എന്നു പറഞ്ഞിരിക്കുന്നതു ശരിയോ?

വിദ്യാർത്ഥി - “അതൊന്നും പഠിപ്പിച്ചില്ല”

സ്വാമികൾ - അതു കേൾക്കുക! “ശ്രീ വാല്മീകി പ്രകീർത്തിതം” എന്നു പറഞ്ഞിട്ടില്ലേ? വാല്മീകി പറഞ്ഞപോലെ പറയുന്നുവെന്നല്ലോ സാരം. ഇനി ശ്രീകൃഷ്ണ വിലാസം കാവ്യം ആകട്ടെ. “തിരോധാന വിലോകനാഭ്യാം” എന്നൊരു പദം ആദ്യഭാഗത്തു തന്നെ ഇല്ലേ? എന്താണതിന്റെ ഒരു സാരസ്യം?

വിദ്യാർത്ഥി - “അതു ചൊവ്വേ മനസ്സിലായിട്ടില്ല”

സ്വാമികൾ - “അവിടെ മേരു പർവ്വതത്തിന്റെ പാർശ്വങ്ങളിൽ സൂര്യനും ചന്ദ്രനും രണ്ടു ബാലൻമാരെപ്പോലെ ഒരാൾ ഒളിച്ചും മറ്റേ ആൾ കണ്ടുപിടിച്ചും കളിക്കുന്നു എന്നു പറയുന്നതു സരസമായിട്ടില്ലേ?”

വിദ്യാർത്ഥി - “ഇങ്ങനെ അർത്ഥം മനസ്സിലായാൽ അതു നല്ല രസമുള്ള കാര്യമാണ്.”

സ്വാമികൾ - “ഇങ്ങനെ അർത്ഥം മനസ്സിലാക്കണം. അർത്ഥം വേണ്ട

വിധം മനസ്സിലാക്കാതെ വെറുതേ പഠിച്ചുവെന്നു പറയുന്നതുകൊണ്ടു എന്തു പ്രയോജനം?''

സ്വാമിതിരുവടികൾ ആ വിദ്യാർത്ഥിയുടെ മുഖത്തേക്കു ഉറ്റു നോക്കി. എന്നിട്ടു വീണ്ടും പറഞ്ഞു - സംസ്കൃതം പ്രൗഢവും ഗംഭീരവും മധുരവുമായ ഭാഷയാണ്. എല്ലാ ഭാരതീയ ഭാഷകൾക്കും ഊർജ്ജം നല്കുന്ന സത്യവും ശിവവും സുന്ദരവുമായ ഭാഷ. സംസ്കൃതത്തെ സ്നേഹിച്ചാൽ അതും സ്നേഹിക്കും. സംസ്കൃതം പഠിച്ചോ? പഠിച്ചു എന്ന മാതിരി പഠിച്ചാൽ ആർക്കും ആ ഭാഷ വശംവദമാവുകയില്ല. ഇന്നത്തെ വിദ്യാഭ്യാസരീതി തന്നെ സംസ്കൃതത്തെ കൊല്ലുകയാണ്. സാക്ഷാൽ അന്ധരെ അന്ധർ നയിപ്പു എന്ന മട്ടിലുള്ള അദ്ധ്യയനരീതിയും അദ്ധ്യാപനരീതിയും തികച്ചും ശോചനീയമെന്നേ പറയേണ്ടു. ഇനി അപ്പനേ! നി സിദ്ധരൂപം പഠിച്ചിട്ടുണ്ടല്ലോ! ആദ്യമുള്ള അകാരാന്ത പുല്ലിംഗ ശബ്ദംതന്നെ ഒന്നു ചൊല്ലൂ. കേൾക്കട്ടെ!

വിദ്യാർത്ഥി - ''വൃഷ, വൃഷൗ''

സ്വാമികൾ - നില്ക്കു നില്ക്ക് വൃഷ എന്നല്ല വൃക്ഷ എന്നാണ്. വൃക്ഷം - മരം. വൃഷം - കാള (മറ്റർത്ഥങ്ങളും ഉണ്ട്) നിങ്ങളെ സിദ്ധരൂപം പഠിപ്പിക്കുമ്പോൾ അദ്ധ്യാപകൻ അതു ചൊല്ലിത്തരുകയില്ലേ?

വിദ്യാർത്ഥി - ''പുസ്തകമില്ലേ? നോക്കി പഠിച്ചുകൊള്ളാൻ പറയും''

സ്വാമികൾ - നോക്കിപ്പഠിച്ചു വൃക്ഷം വൃഷമായി. ഉച്ചാരണം അനുസരിച്ചാണ് പദങ്ങൾക്കു അർത്ഥം സിദ്ധിക്കുന്നത്. അദ്ധ്യാപനലക്ഷ്യം തന്നെ വെറും ഉദരപൂരണമായിരിക്കുന്നു. കഷ്ടം! കഷ്ടം! സ്വാമിതിരുവടികൾ വിദ്യാർത്ഥിയുടെ ശിരസ്സിൽ കൈവച്ചു അനുഗ്രഹിച്ചു. എന്നിട്ടു പറഞ്ഞു -

''അപ്പനേ നീ നല്ലവണ്ണം പഠിക്കുക. അറിവുള്ളവരെക്കണ്ടു ചോദിച്ചു കാര്യങ്ങൾ മനസ്സിലാക്കണം.''

ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ഒരിക്കൽ തൃപ്പൂണിത്തറ യിൽനിന്നു ഇടപ്പള്ളിയിലേക്കു യാത്രചെയ്യുകയായിരുന്നു. പാലാരി വട്ടത്തുവച്ചു ഏതാനും മദ്യപാനികൾ അദ്ദേഹത്തെ പിടികൂടി.

സ്വാമി തിരുവടികളുടെ കൈയിൽ കുറെ അപ്രകാശിത കൃതി കളും അവിചാരിതമായി അല്പം പണവുമുണ്ടായിരുന്നു. എല്ലാ ജീവി തഭാരങ്ങളും ഒഴിച്ചുനടക്കുന്ന ജീവമുക്തനാണ് തൃപ്പാദങ്ങളെന്നു അറി യാൻ ഏതെങ്കിലും മദ്യപാനിക്കു കഴിയുമോ?

കുറ്റാകുറ്റിരുട്ട്. അടുത്തുനില്ക്കുന്നവരെപ്പോലും കാണാൻ പ്രയാ സം. ആ സാമൂഹ്യവിരുദ്ധരിൽ ചിലർ സ്വാമിതിരുവടികളെ പിടിച്ചു ഭേദ്യംചെയ്യാൻ തുടങ്ങി. മറ്റുചിലർ അദ്ദേഹത്തിന്റെ കൈയിലിരുന്ന പൊതി കൈയ്ക്കലാക്കാനുള്ള പരിശ്രമമായി.

എന്നാൽ സ്വാമിതിരുവടികൾ അവരുടെ പിടിവിടുവിച്ചു. പാത യുടെ നടുക്കു നിലയുറപ്പിച്ചു. അദ്ദേഹത്തെ ക്രൂരമായി ആക്രമി ക്കാൻതന്നെ ആ മദിരാമത്തർ തീരുമാനിച്ചു, ലഹരിയാൽ ഉറയ്ക്കാത്ത കാലുകളോടെ ആക്രമണത്തിനു അവർ തുടക്കമിട്ടു.

എതിർക്കാതിരിക്കാൻ പറ്റാത്ത ഒരു നിലയിലേക്കു സ്വാമി തിരു വടികളെ അവർ എത്തിച്ചു. അദ്ദേഹം ഒരുനോക്കുമർമ്മം പ്രയോഗിച്ചു. ആക്രമികൾ നിശ്ചലരായിനിന്നുപോയി. അപ്പോൾ കാട്ടിയ അംഗവി ക്ഷേപങ്ങളോടെ ആ മദ്യമത്തന്മാർ പാതയോരത്തു ആലേഖ്യരൂപങ്ങൾ പോലെ കാണപ്പെട്ടു.

സ്വാമിതിരുവടികൾക്കു ചിത്രകലയിലും വൈദഗ്ധ്യമുണ്ട്. അന്ന് ആ രാത്രിയിൽ ആ റോഡുവക്കിൽ കുറെ ചിത്രകലാദൃശ്യങ്ങൾക്കൊപ്പം ആ മദ്യപാനികൾ നിന്നതു അപൂർവ്വം ചിലർക്കെങ്കിലും ആനന്ദത്തിന്റെ

വക നൽകിക്കാണണം. രാത്രിയല്ലേ? പകലായിരുന്നെങ്കിൽ അനേകം ആളുകൾക്കു ആ ദൃശ്യം ഹൃദ്യമായിരുന്നേനേ.

ഇനി നാളെ രാവിലെ പത്തുമണിക്ക് കാണാം എന്നു പറഞ്ഞു സ്വാമികൾ സ്ഥലം വിട്ടു. അദ്ദേഹം വഴിയിൽ കുറെ ചെന്നപ്പോൾ മറ്റൊരു പരിചയക്കാരനെ കണ്ടുമുട്ടി. അയാളുടെ വീട്ടിൽ സ്വാമികൾ ആ രാത്രി കഴിച്ചുകൂട്ടി.

നേരം വെളുത്തു. തലേദിവസം പകൽ ഇല്ലാതിരുന്ന നിശ്ചല ദൃശ്യങ്ങളുടെ ആവിർഭാവം ജനങ്ങൾക്കു നയനാനന്ദകരമായിരുന്നു. പോരെങ്കിൽ ദൃശ്യങ്ങളായി ചമഞ്ഞവർ നാട്ടിലെ കുപ്രസിദ്ധന്മാരും. നേരം പുലർന്നുകൊണ്ടിരുന്നു. വഴിപോക്കരും മറ്റും പറഞ്ഞറിഞ്ഞു ഒരു വലിയ ജനസമൂഹം തന്നെ അവിടെ തടിച്ചുകൂടി. അവരുടേതായ ചില പരാമർശങ്ങളും പുറത്തുവിട്ടു. റോഡിൽ തൂണുപോലെ ഉറച്ചു നിൽക്കുന്ന ആ മനുഷ്യരൂപങ്ങളെ തള്ളിമാറ്റാൻ കഴിയുമോ? എന്നു ചിലർ പരീക്ഷിച്ചുനോക്കി. കാലുകൾ മണ്ണിൽനിന്നു മുളച്ചുവന്നതു പോലെ ഉറച്ചുനില്ക്കുന്നു. ഇനി എന്തു ചെയ്യാൻ? ജനങ്ങൾ അത്ഭുതം കൂറി. ചിലർ അയ്യോ കഷ്ടം! എന്നു പുലമ്പി. വേറെചിലർ സുകൃത ക്ഷയത്തെ കുറ്റപ്പെടുത്തി.

സമയം പത്തുമണിയാകാറായി. ആ മനുഷ്യാകാരങ്ങളുടെ തല യിൽ വെയിലേറ്റു. അവൻ വിയർത്തൊലിച്ചു. അപ്പോൾ തന്റെ വാക്കു പാലിച്ചുകൊണ്ടു സ്വാമിതിരുവടികൾ അവിടെ എത്തിച്ചേർന്നു. തന്റെ സിദ്ധിയുടെ പാശംകൊണ്ടു ബദ്ധരായി നിശ്ചലരായിനിന്ന അവരെ യെല്ലാം മറ്റൊരു സിദ്ധിയുടെ ഖഡ്ഗംകൊണ്ടു കെട്ടു മുറിച്ചു മുക്ത രാക്കി വിട്ടു. കുട്ടികൾ പിടിച്ചുവിട്ട പക്കികൾ പോലെ അവർ പോയിമറഞ്ഞു.

ജനങ്ങൾക്കു മേലിലും ആ വഴി നടന്നു പോകണമല്ലോ. സ്വര ക്ഷയ്ക്കും ലോകരക്ഷയ്ക്കുംവേണ്ടി ഇത്തരം ചിലതു ചെയ്യാതെ പറ്റു കയില്ലല്ലോ. പ്രത്യേകിച്ചു ആർക്കും ഒരു അപകടവും സംഭവിക്കാതെ തനിക്കു മർമ്മവിദ്യയിലുള്ള അഗാധമായ പാണ്ഡിത്യം സ്വാമിതിരു

വടികൾ തെല്ലൊന്നു പ്രദർശിപ്പിച്ചുവെന്നേയുള്ളു.

ക്ഷേമസിദ്ധിക്കുവേണ്ടി ചിലപ്പോൾ ആർക്കും എന്തും ചെയ്യേണ്ടിവരും.

## മുതലും ലാഭവീതവും വേണം

സുപ്രസിദ്ധമായ നിഴൽക്കൂത്ത് എന്ന ആട്ടക്കഥയുടെ കർത്താവായ പന്നിശ്ശേരി നാണുപിള്ള പ്രശസ്തനായ ഒരു സംസ്കൃത പണ്ഡിതനും മതപരമായ കാര്യങ്ങളിൽ നിഷ്ണാതനുമായിരുന്നു. പൊതുജനങ്ങളുടെ ഇടയിൽ സ്ഥാനവും മതിപ്പുമുള്ള അദ്ദേഹം ശ്രീചട്ടമ്പിസ്വാമികളുടെ ദ്വിതീയശിഷ്യനായ ശ്രീനീലകണ്ഠതീർത്ഥപാദരുടെ ശിഷ്യത്വം സ്വീകരിച്ചു. വേദം, ഉപനിഷത്തുകൾ, യോഗം, ന്യായം മുതലായവയിൽ അന്യൂനമായ വൈദുഷ്യം സമ്പാദിച്ചു. കേ[illegible]ത്തിൽ ഹൈന്ദവ സംസ്കാരത്തിന്റെ സുസ്ഥിതിക്കുവേണ്ടി ഗണ[illegible] പലസേവനങ്ങളും അനുഷ്ഠിച്ചിട്ടുള്ള ഒരു മഹാത്മാവാണ് പന്നിശ്ശേരി നാണുപിള്ള.

ആവശ്യമായ ശാസ്ത്രങ്ങളെല്ലാം പഠിച്ചുകഴിഞ്ഞപ്പോൾ ആചാര്യനായ നീലകണ്ഠതീർത്ഥപാദർ നാണുപിള്ളയെ ഓർമ്മിപ്പിച്ചു. "ഇനി പരമഗുരുവിന്റെ സന്നിധിയിൽ നിന്ന് കുറെ വേദാന്തവ്യവഹാരം ശ്രവിക്കുക."

ചട്ടമ്പിസ്വാമിതിരുവടികൾ അക്കാലത്തു കൊല്ലത്തു വിശ്രമിക്കുകയായിരുന്നു. നാണുപിള്ള കൊല്ലത്തേക്കു പുറപ്പെട്ടു. അന്തരീക്ഷത്തിൽ ചൂണ്ടുവിരൽക്കൊണ്ടു എന്തോ എഴുതുകയും ഇടത്തോട്ടും വലത്തോട്ടും പതുക്കെ തലയുരുട്ടി ആനന്ദലീനനായി തറയിൽ മലർന്നു കിടക്കുകയുമായിരുന്നു സ്വാമിതിരുവടികൾ. അദ്ദേഹം നാണുപിള്ളയുടെ കണ്ണുകളിലേക്കു ഫലസൂചകമായി ഒന്നു നോക്കി. പ്രശിഷ്യൻ പരമഗുരുവിനെ അടുക്കൽ ചെന്നു വന്ദിക്കുകയും പ്രാരംഭ ഭാഷണങ്ങൾക്കുശേഷം ആഗമനോദ്ദേശ്യം അറിയിക്കുകയും ചെയ്തു.

ഉടൻതന്നെ പരമഗുരു ചില നാട്ടുവർത്തമാനങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. വേദാന്തവ്യവഹാരശ്രവണത്തെക്കുറിച്ചു ഒന്നും തന്നെ

പറഞ്ഞുമില്ല.

പിറ്റേദിവസം നാണുപിള്ള നിരാശനായി തിരിച്ചുപോന്നു. ഇപ്ര കാരം ഉള്ള ഒരു സംഭവം വീണ്ടും വീണ്ടും ആവർത്തിച്ചു. നാലാമത്തെ പ്രാവശ്യം ഒരു സന്ധ്യയ്ക്കാണ് പ്രശിഷ്യൻ അവിടെ എത്തിയത്. പര മഗുരു നാണുപിള്ളയെ അടുക്കലേക്കു വിളിച്ചു ഇങ്ങനെ മൊഴിഞ്ഞു-

"ഇക്കാര്യത്തിൽ ഞാൻ വലിയ ലുബ്ധനാണ്. എനിക്കു മുട ക്കുന്ന മുതലും ലാഭവീതവും കിട്ടിയേ മതിയാകൂ! അതു നിർവ്വഹി ക്കാൻ കഴിവുള്ളവരോടു മാത്രമേ ഞാൻ ഇടപാട് നടത്തുകയുള്ളു. അതാണ് ഞാൻ ഇതുവരെയും ഇക്കാര്യത്തിൽ ഇടപെടാഞ്ഞതെന്നും ഓർത്തുകൊള്ളുക."

ഇത്രയും പറഞ്ഞിട്ട് ശിഷ്യപാകം പരീക്ഷിച്ചറിഞ്ഞ ആ പ്രശാ ന്താത്മാവ് "ജഗന്മിഥ്യാത്വ"ത്തെക്കുറിച്ചുള്ള വ്യവഹാരം ആരംഭിച്ചു.

ഇപ്രകാരമുള്ള ശിഷ്യപരീക്ഷണചിന്തമൂലമായിരിക്കണം ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്കു ശിഷ്യസമ്പത്തു കുറഞ്ഞുപോയതെന്നു ഊഹിക്കാവുന്നതേയുള്ളു. തന്റെ പ്രവർത്തനങ്ങൾക്കു സുനിശ്ചിതമായ സാഫല്യം ഉത്പ്രേക്ഷിച്ചുകൊണ്ടുള്ള ശിഷ്യസമ്പാദനത്തിലേ അദ്ദേ ഹത്തിന് ശ്രദ്ധയുണ്ടായിരുന്നുള്ളു.

## ഒഴുക്കിൽ നിന്നു മോചനം

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു ഗൃഹസ്ഥ ശിഷ്യനായിരുന്നു പറവൂർ വടക്കേക്കര എടത്തിൽ ശ്രീനാരായണപിള്ള. ഒരിക്കൽ അദ്ദേഹം സ്വാമികളുമൊത്തു മറ്റൊരു ഗൃഹസ്ഥശിഷ്യന്റെ വസതിയി ലേക്ക് തിരിച്ചു. ഇതു കൊല്ലം 1091-ൽ ആയിരുന്നു. മഴക്കാലത്തായി രുന്നു പ്രസ്തുത സഞ്ചാരം. ഗൃഹസന്ദർശനത്തിനുശേഷം തിരികെ പറവൂരിലേക്കു പോകുകയും വേണം. യാത്രയ്ക്കു വള്ളമല്ലാതെ വേറെ വാഹനവുമില്ല. കിട്ടിയവള്ളം വളരെ ചെറുതും സ്വാമിതിരുവടികൾ ആ വള്ളത്തിൽ കയറിയിരുന്നു. നാരായണപിള്ളയും മറ്റൊരു സ്നേഹി തനും കൂടെ കയറി. വള്ളക്കാരൻ കൊച്ചുദേവസ്സി വള്ളം തുഴഞ്ഞു.

അയാൾക്കു വള്ളം തുഴയാൻ വലിയ പരിചയവുമില്ല. നേരം സന്ധ്യ. ഇരുട്ടും അല്പാല്പം വ്യാപിച്ചു. വള്ളം അഴിക്കോട്ടു കായലിൽ എത്തി. ഇരുട്ടു കനത്തു. ആകാശത്തിൽ കാർമേഘങ്ങൾ നിറയുകയും ചെയ്തു. അന്തരീക്ഷത്തിൽ ഉഗ്രൻകാറ്റ്. ജലപ്പരപ്പു ഓളം കൊണ്ടുമറിഞ്ഞു. വള്ളക്കാരൻ ഒട്ടും പരിചയമില്ലാത്തവൻ. ആകെപ്പാടെ സ്വാമിയൊഴിച്ചു വള്ളത്തിലുള്ളവരെല്ലാം പരിഭ്രമിച്ചു നാലുദിക്കിലും കണ്ണോടിച്ചു. ഒരിടത്തും ഒരു വിളക്കുപോലുമില്ല. വള്ളക്കാരൻ വള്ളം തുഴയുന്നുണ്ട്. പക്ഷേ ലക്ഷ്യബോധമില്ല. പെട്ടെന്നു വള്ളം കുതിച്ചുമറിയുന്ന ഓളത്തിൽ അകപ്പെട്ടു.

നാരായണപിള്ളയും സുഹൃത്തും വള്ളക്കാരനെ സൂക്ഷിച്ചു നോക്കി. അയാൾ ഇനിയും എന്തുചെയ്യുമെന്നറിയാൻ കാത്തു. അയാൾ ആഞ്ഞടിക്കുന്ന കാറ്റിൽ വള്ളത്തിന്റെ അമരത്തിൽ ചുരുണ്ടുകൂടി ഒതുങ്ങിയിരുന്നു. കഴുക്കോൽ ഉള്ളതും നിഷ്പ്രയോജനം. കൊച്ചുദേവസ്സിയുടെ ധൈര്യം അങ്ങനെ ചോർന്നുപോയാൽ പറ്റുമോ? പിള്ളയും സ്നേഹിതനും അയാളെ ഉത്സാഹിപ്പിക്കാൻ ശ്രമിച്ചു. അവർ ദേവസ്സിയെ വിളിച്ചു. ദേവസ്സിയുടെ ശബ്ദം പോലും വെളിയിലേക്കില്ല. അയാൾ അത്രമാത്രം ഭയന്നിരിക്കുന്നു. ദേവസ്സിയുടെ തൊണ്ടയിൽനിന്നു ഒരു ശബ്ദം പുറത്തേക്കുവന്നു. അതിനാൽ അയാൾ ചത്തിട്ടില്ലെന്നു തീർച്ച.

പിള്ളയും സ്നേഹിതനും കൊച്ചുദേവസ്സിയും കാലപുരിയ്ക്കുള്ള യാത്രയ്ക്കു ഒരുങ്ങിയിരുന്നു. എന്നാൽ സ്വാമിതിരുവടികളുടെ അവസ്ഥ തുലോം വ്യത്യസ്തമായിരുന്നു. അദ്ദേഹം ഇരുന്നിടത്തുതന്നെ ഉല്ലസിച്ചിരിക്കുന്നു. ഒരു മൂളിപ്പാട്ടും പാടുന്നുണ്ട്. മഹാത്മാക്കളുടെ മനോദാർഢ്യം അവർണ്ണനീയമത്രേ.

പിള്ളയും കൂട്ടുകാരനും ഒപ്പം സ്വാമി എന്നൊന്നു വിളിച്ചു. അവരുടെ കണ്ഠനാളത്തിൽ നിന്നു മറ്റൊരു ശബ്ദവും ബഹിർഗമിച്ചില്ല. കടലിലെ ഇറക്കത്തിന്റെ വലിവിൽ വള്ളം കടലിലേക്കുതന്നെ നീങ്ങി. പിള്ളയും കൂട്ടുകാരനും അന്ത്യപ്രാർത്ഥനയ്ക്കു സമയമായെന്നു കരുതി. "സ്വാമിക്കും ഇങ്ങനെയൊരു അവസ്ഥയ്ക്കു ഇടയായല്ലോ" എന്നു

പിള്ളയുടെ കൂട്ടുകാരൻ സ്വാമികൾ കേൾക്കത്തക്കവിധത്തിൽ പറഞ്ഞു കൊണ്ടു അദ്ദേഹത്തിന്റെ അടുത്തേക്ക് നീങ്ങിയിരുന്നു.

അപ്പോൾ സ്വാമിതിരുവടികൾ

"ഇപ്പോൾ നമുക്കു ഒരാപത്തും സംഭവിക്കുകയില്ല. നിങ്ങൾ പരിഭ്രമിക്കാതിരിക്കൂ" എന്ന് അവരെ ആശ്വസിപ്പിച്ചു. സ്വാമിതിരുവടികളുടെ ആശ്വാസവാക്കുകേട്ടു അവർ തെല്ലു സമാധാനിച്ചു. എങ്കിലും അവർക്കു സംശയം ബാക്കിയായി. യോഗിവര്യനാണ് പറഞ്ഞത്. പക്ഷേ വള്ളം ഇപ്പോഴും കടലിലേക്കല്ലേ പോകുന്നത്. എന്നൊരു ഭീതി. സ്വാമി വാക്യവും മരണഭീതിയും തമ്മിലുള്ള പോരാട്ടമാണ് അവരുടെ ഹൃദയത്തിൽ.

കുറെനിമിഷങ്ങൾ കടന്നുപോയി. അവർ പലതും ചിന്തിച്ചിരിക്കുമ്പോൾ ഒരു ദീപം അവർക്കു അക്ഷിലക്ഷീഭവിച്ചു. അവർ മൂത്തകുന്നം ക്ഷേത്രനടയിൽ എത്തി വള്ളം അവിടെ മണ്ണിൽ ഉറച്ചിരിക്കുന്നു.

അഴിക്കോട്ടുനിന്നു രണ്ടുനാഴിക ദൂരം അകലത്തിലാണ് മൂത്തകുന്നം ക്ഷേത്രം. ഒഴുക്കിനു എതിരായും ഇറക്കവെലിവിനു വിപരീതമായും ആരും തുഴയാതെ വള്ളം എങ്ങനെ ആ മൂത്തകുന്നം ക്ഷേത്രനടയിൽ എത്തി എന്നതു വാചാമഗോചരമായ അതിശയത്തെ ഉദ്ദീപിപ്പിക്കുന്നതാണ്. സിദ്ധിവൈഭവം കൊണ്ടു പ്രകൃതിയെപ്പോലും വശംവദമാക്കുവാൻ മഹാത്മാക്കൾക്കു സാധിക്കുമെന്നതിന്റെ തെളിവാണ് ഈ സംഭവം.

## അഷ്ടൈശ്വര്യസിദ്ധി

ഈ സംഭവം നടന്നത് കൊല്ലവർഷം 1089 മകരത്തിലാണ്. ഒരു സന്ധ്യാസമയത്താണ് വിദ്വാൻ ചെമ്പിൽ എം. പി. പണിക്കർ ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൽ ഭഗവദ്ദർശനത്തിനായി ചെന്നത്.അവിടെവച്ച് ശ്രീചട്ടമ്പിസ്വാമിതിരുവടികളെ യാദൃച്ഛികമായി അദ്ദേഹം കാണാൻ ഇടയായി. അതിനുശേഷം അവർ രണ്ടാളും അവിടെയുള്ള ഒരു ഭജനമഠത്തിലേക്കുപോയി.

ആചാര്യശങ്കരന്റെ ദക്ഷിണാമൂർത്തി സ്തോത്രത്തിലെ ജാഗ്രത സ്വപ്നസുഷുപ്തിഷു സ്ഫുടതരാ എന്ന പദ്യം ആനന്ദഭൈരവിയിൽ പാടാൻ സ്വാമിതിരുവടികൾ പണിക്കരോടു നിർദ്ദേശിച്ചു. പണിക്കർ കുറെനേരം പാടി.

"പാടാൻ കുറേശ്ശെ എനിക്കും കഴിയുമായിരുന്നു. ഏതായാലും ഒന്നുപാടി നോക്കട്ടെ" എന്നു പറഞ്ഞിട്ടു സ്വാമികൾ ആനന്ദഭൈരവി യിൽ പാടാൻ തുടങ്ങി. അരമണിക്കൂറിലധികം പാട്ടുതുടർന്നു. അതി നുശേഷം "കാഞ്ചി" എന്നു തുടങ്ങുന്ന ഒരു കീർത്തനവും പാടാൻ ആരംഭിച്ചു. അതിൽ 21 സംഗതി വരെ പണിക്കർ സൂക്ഷ്മമായി ശ്രദ്ധി ച്ചു. എന്നിട്ടും പല്ലവി അവസാനിപ്പിച്ചില്ല. പണിക്കരുടെ വിസ്മയം വാചാ മഗോചരമായി.

സമയം രാത്രി പന്ത്രണ്ടുകഴിഞ്ഞു. സ്വാമികളോടു ചോദിച്ചു ചില സംശയങ്ങൾ പരിഹരിക്കണമെന്ന് പണിക്കർക്കു ആഗ്രഹം തോന്നി അപ്പോൾ സ്വാമികൾ, പണിക്കരുടെ ഇംഗിതം മനസ്സിലാക്കി അദ്ദേഹം ചോദിക്കാതെതന്നെ ഹഠയോഗത്തിലെ കുംഭകം നാലി എന്നിവയുടെ പരിശീലനക്രമവും പ്രയോജനവും വിവരിക്കാൻ തുടങ്ങി.

സമയം ഒന്നരമണിയോളമായി.

"കുംഭകം ഒരുവകസ്തംഭകമാണ്."

സ്വാമിതിരുവടികൾ അരുളിച്ചെയ്തു.

ഉടൻതന്നെ സ്വാമികൾ അദ്ദേഹത്തിന്റെ ഇരിപ്പു പദ്മാസനത്തി ലാക്കി. അല്പനേരം കണ്ണുമടച്ചിരുന്നു. പിന്നെ പെട്ടെന്നു ഉയരുവാൻ തുടങ്ങി. മുകളിലുള്ള കഴുക്കോലിൻമേൽ ശിരസ്സുസ്പർശിച്ചു. അതിനു ശേഷം മേലോട്ട് ഉയർന്നപോലെ തന്നെ താഴോട്ടും പതുക്കെപ്പതുക്കെ വന്നു പദ്മാസനത്തിൽത്തന്നെ ഇരുന്നു.

"കുംഭകംകൊണ്ടുള്ള പ്രയോജനം ഇതാണ്. കുടലുകളിൽ എന്തെങ്കിലും മാലിന്യം ഉണ്ടെങ്കിൽ കുംഭകം ശരിയാവുകയില്ല" എന്നു സ്വാമികൾ വിശദീകരിച്ചു. അന്നേരം അവിടെ പണിക്കർ ഉൾപ്പെടെ

ഉണ്ടായിരുന്ന അഞ്ചുപേരും വിസ്മയത്തിന്റെ പരകാഷ്ഠയിലെത്തി.

യോഗാഭ്യാസംകൊണ്ടു ലഭിക്കുന്ന സിദ്ധികളിൽ ഏറെ ലഘു വായ ഒന്നാണിത്.

അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്നീ അഷ്ടൈശ്വര്യസിദ്ധികൾ എട്ടുയോഗവിഭൂതി കളാണ്.

പക്ഷേ സ്വാമിതിരുവടികൾ ജീവന്മുക്തനാണ്. അദ്ദേഹത്തിനു ഇവയിലൊന്നും വലിയ താത്പര്യമുണ്ടായിരുന്നില്ല. ചിലപ്പോഴൊക്കെ ജിജ്ഞാസുക്കളുടെ ഇംഗിതം മനസ്സിലാക്കി ചിലതെല്ലാം ചെയ്തു കാണിക്കാറുണ്ടായിരുന്നുവെന്നുമാത്രം.

## പ്രകൃതിയെപ്പോലും അനുസരിപ്പിക്കുന്ന ആജ്ഞാശക്തി.

ഈ പ്രപഞ്ചത്തെപ്പോലും വശംവദമാക്കത്തക്കവണ്ണമുള്ള ആജ്ഞാശക്തിയുടെ ഉടമയായിരുന്നു ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ. ശ്രീ പുത്തേഴത്തുനാരായണമേനോന്റെ ജീവിതാനുഭവമാണിവിടെ ഉദ്ധ രിക്കുന്നത്.

മേനോന്റെ അമ്മ ദിവംഗതയായതു 73-ാം വയസ്സിലാണ്. ആ മാതാവിനു പ്രത്യേകിച്ചു രോഗമൊന്നും ഉണ്ടായിരുന്നില്ല. മേനോന്റെ മാതൃഭക്തിയെക്കുറിച്ചു സ്വാമിതിരുവടികൾ നന്നായി മനസ്സിലാക്കിയി രുന്നു. സ്വാമി ശുശ്രൂഷകളും മേനോൻ ചെയ്തിരുന്നു. മാതാവ് മരിക്കു ന്നതിനു അരമണിക്കൂർ മുമ്പ് സ്വാമിതിരുവടികൾ മേനോന്റെ വീട്ടിൽ എത്തി. വേറെ നാലഞ്ചു സന്യാസിമാരും അദ്ദേഹത്തിന്റെ കൂടെ ഉണ്ടാ യിരുന്നു. മേനോനെയും അമ്മയേയും സ്വാമികൾ അനുഗ്രഹിച്ച ശേഷം സന്ന്യാസിമാരോടൊപ്പം ഇറങ്ങിപ്പോകയും ചെയ്തു. അല്പംകഴിഞ്ഞു അമ്മ പരലോകംപൂകി. അപ്പോൾ മഴതകർത്തുപെയ്യുകയാണ്. മഴ തന്നെ മഴ.

ശവസംസ്കാരം നടത്തണം. ചരിച്ചൊഴിക്കുന്ന മഴയ്ക്കോടെ എന്തുചെയ്യും? മഴ ഒട്ടും കുറയുന്നില്ല. ഒരു മേല്ക്കൂര കെട്ടിവേണം

സംസ്കാരച്ചടങ്ങുകൾ നടത്താനെന്നായി. അവിടെക്കൂടിയ മാന്യൻമാരെല്ലാം മേനോൻ സ്വാമിതിരുവടികളോടുചെന്നു ചോദിക്കാൻ തീരുമാനിച്ചു.

സ്വാമികൾ ചോദിച്ചു.-

"അങ്ങനെ വേണമോ? ആ സമയത്തു മഴ നില്ക്കും" എന്നു സ്വാമികൾ മേനോനെ അറിയിച്ചു. സ്വാമിതിരുവടികളിൽ അചഞ്ചലവിശ്വാസമുള്ള മേനോൻ ശവസംസ്കാരത്തിനുള്ള തയ്യാറെടുപ്പുകൾ തുടങ്ങി.

മഴ നിശ്ശേഷം തോർന്നു. ആകാശവും തെളിഞ്ഞു.

സംസ്കാരം കഴിഞ്ഞു. ആളുകളെല്ലാം പിരിഞ്ഞുപോയി. മഴ വീണ്ടും പെയ്തു. ഒരു തുള്ളിയ്ക്കു ഒരു കുടം മാതിരി മഴ. പിന്നെ വളരെ ദിവസങ്ങൾ കഴിഞ്ഞത്രേ ആ മഴ അവസാനിച്ചത്.

## ആരും തൊടുകയില്ല.

വടക്കൻ പ്രദേശങ്ങളിലായിരുന്നു അക്കാലത്തു ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സഞ്ചാരം. അദ്ദേഹം ഒരു ഗൃഹസ്ഥശിഷ്യന്റെ അതിഥിയായി താമസിച്ചു. പലരും സ്വാമിതിരുവടികളെ സന്ദർശിക്കുന്നതിനു വന്നു. ജനങ്ങൾ വന്നുംപോയുമിരുന്നു. സമയം അർദ്ധരാത്രിയായി. സ്വാമികൾ തന്റെ മുറിയിൽ ഉറങ്ങാൻ കിടന്നു. വാതിലുകളും ജനലുകളും അടയ്ക്കുന്നതു അദ്ദേഹത്തിന് ഇഷ്ടമല്ല. അവിടെ വിലകൂടിയ ഒരു ക്ലോക്ക് വച്ചിരിക്കുന്നതു സുരക്ഷിതമല്ലെന്നു കരുതി ഗൃഹനാഥൻ അതു മറ്റൊരിടത്തേക്കു മാറ്റാൻ ശ്രമിച്ചു. സ്വാമിതിരുവടികൾക്കു കാര്യം മനസ്സിലായി. അദ്ദേഹം പറഞ്ഞു.

"വേണ്ട, ആ ക്ലോക്കു മാറ്റണ്ട. ആരും അതു തൊടുകപോലുമില്ല." സ്വാമി തിരുവടികൾ ഉറപ്പിച്ചു പറഞ്ഞു.

എന്നിട്ടും ആ ഗൃഹനാഥനു സംശയം. സ്വാമികൾ ഉറങ്ങട്ടെ എന്നു കരുതി. കുറെക്കഴിഞ്ഞു അയാൾ നിശ്ശബ്ദമായി ആ മുറിയിൽ പ്രവേശിച്ചു. ക്ലോക്ക് എടുക്കാൻ തുനിഞ്ഞു. അയാളുടെ കൈയ് ആ ക്ലോക്കിൽനിന്ന് വേർപെടുത്തുവാൻ കഴിഞ്ഞില്ല. അയാളുടെ ശ്രമം

നിശ്ശേഷം പരാജയപ്പെട്ടപ്പോൾ അയാൾ വിളിച്ചുകൂവി കരഞ്ഞു. കേട്ട വർ കേട്ടവർ ഓടിയെത്തി. സ്വാമിതിരുവടികളും ഉണർന്നു.

നിങ്ങളാരും ഭയപ്പെടേണ്ട. ഞാനിവിടെയുള്ളപ്പോൾ അത് ആർക്കും തൊടാൻ കഴിയുകയില്ല. ഇപ്രകാരം സ്വാമികൾ പറഞ്ഞപ്പോൾ തന്നെ ഗൃഹനാഥന്റെ കൈയ് ആ ക്ലോക്കിൽനിന്നു വേർപെട്ടു. അയാൾ സ്വാമിതിരുവടികളുടെ പാദങ്ങളിൽ നമസ്കരിച്ചു.

## ഒരു ജ്ഞാനിയുടെ സംഗമം

സ്വാമിതിരുവടികളുടെ ഒരു ഗൃഹസ്ഥശിഷ്യനായിരുന്ന തലവടി കൃഷ്ണപിള്ള എന്ന മാന്യൻ, ഒരു സന്ധ്യയ്ക്കു സ്വാമികൾ കൃഷ്ണ പിള്ളയൊടൊത്തു നടക്കാനായി പുറത്തേക്കിറങ്ങി. കൃഷ്ണപിള്ളയുടെ കൂടെ വേറൊരാളും ഉണ്ടായിരുന്നു. കുറേദൂരം നടന്നശേഷം പലപ്പോഴും തിരികെ മടങ്ങുകയായിരുന്നു സ്വാമിതിരുവടികളുടെ നടത്തയുടെ സ്വഭാവം.

പക്ഷേ അന്ന് അങ്ങനെയല്ല സംഭവിച്ചത്. സ്വാമികൾ നടത്ത തുടർന്നു. നേരം കുറേശ്ശെ ഇരുട്ടിത്തുടങ്ങി. അപ്പോൾ ഒരാൾ എതിരേ വരുന്നതു കാണാനിടയായി. അവ്യക്തമായ ആ രൂപം സ്വാമികളുടെ അടുത്തെത്തി ആ പാദങ്ങളിൽ നമസ്കരിച്ചു. ഭ്രാന്തനെന്നപോലെ കാണപ്പെടുന്ന ആ വികൃതരൂപത്തെ സ്വാമിതിരുവടികൾ പിടിച്ചെഴു ന്നേല്പിച്ചു. കൈകൂപ്പിനില്ക്കുന്ന അയാളുടെ കണ്ണുകളിൽനിന്നു അശ്രു ബിന്ദുക്കൾ പൊഴിഞ്ഞു. സ്വാമികൾ രണ്ടുകൈകളും അയാളുടെ ശിര സ്സിൽവച്ചു അയാളെ അനുഗ്രഹിച്ചു. അയാളുടെ മുഖം പെട്ടെന്ന് തെളിഞ്ഞു പ്രകാശിച്ചു. സ്വാമികളും ആ വികൃതരൂപവും തമ്മിൽ യാതൊന്നും സംസാരിച്ചില്ല. നിമിഷങ്ങൾ നിശബ്ദമായി കടന്നുപോ യി. സ്വാമികൾ അദ്ദേഹത്തിന്റെ വഴിക്കും വികൃതരൂപി അയാളുടെ വഴിക്കും തിരിഞ്ഞുപോയി.

ആരാണ് അതെന്നു അറിയാൻ കൃഷ്ണപിള്ളയ്ക്ക് ഉത്കണ്ഠ യുണ്ടായി. അദ്ദേഹത്തിന്റെ ചോദ്യത്തിനു മറുപടിയായി സ്വാമികൾ ഇങ്ങനെ പറഞ്ഞു.

"ഒരു മഹാ ജ്ഞാനിയാണ് അദ്ദേഹം. ജീവമുക്തനായി കഴിയുകയാണ്. അദ്ദേഹത്തിന് ശരീരം ത്യജിക്കാൻ കാലമായി. നാളെ പകൽ ഒരുമണിയോടെ അദ്ദേഹം മഹാസമാധിയാകും. അതിന്റെ ആഹ്ലാദ പ്രകടനമാണ് ആ കണ്ണീർത്തുള്ളികൾ ഇതു നിങ്ങൾ ആരോടും പറയരുത്."

പിറ്റേദിവസം സ്വാമികൾ പറഞ്ഞസമയത്തു ആ ജ്ഞാനി മഹാസമാധിയായതിനു കൃഷ്ണപിള്ള ദൃക്സാക്ഷിയായി. അനേകകോടി ജനങ്ങൾ ശരീരത്തിനുള്ളിൽ ബന്ധിക്കപ്പെട്ട ആത്മാവിനു അതിൽനിന്നു നിത്യമുക്തി കിട്ടുന്നതു എത്രയോ ആഹ്ലാദപ്രദമാണ്. അതിനാൽ അദ്ദേഹത്തിന്റെ അശ്രുക്കൾ ദുഃഖസൂചകമല്ല. അഹ്ലാദതുന്ദിലമാണ്.

സ്വാമിതിരുവടികളുടെയും ആ ജ്ഞാനിയുടേയും സംഭാഷണം പശ്യന്തിയിൽ ആയിരുന്നു. അതു വൈഖരിയിൽ ആയില്ല. ആത്മജ്ഞാനികൾ അന്യോന്യം ആശയ വിനിമയം ചെയ്യുന്നരീതി സാധാരണക്കാർക്കു അധൃഷ്യവും അനഭിഗമ്യവുമാകുന്നു. വെളിച്ചവും വെളിച്ചവും തമ്മിലുള്ള ചേർച്ച.

## ഗുസ്തിയിലും ജേതൃത്വം

വിശാഖം തിരുനാളായിരുന്നു അന്നത്തെ തിരുവിതാംകൂർ രാജാവ്. വടക്കേ ഇന്ത്യയിൽ നിന്നു ഗുസ്തിക്കാരായ പഞ്ചാബികൾ നാട്ടുരാജാക്കൻമാരെ സമീപിക്കുകയും അന്ന് സ്വഭാവികമായിരുന്നു. നാട്ടുരാജാക്കൻമാരെ മുഖം കാണിക്കാൻ വരുന്ന മല്ലൻമാരെ തീറ്റിപ്പോറ്റിക്കൊണ്ടിരിക്കുന്ന സമ്പ്രദായം ഭാരതത്തിൽ ഉടനീളം പ്രചരിച്ചിരുന്നു. മത്സരിക്കാൻ തയ്യാറാക്കുന്ന ജോഡിയെ തോൽപ്പിച്ച് അതിൽനിന്ന് ഉണ്ടാകുന്ന ഹൃദയാഹ്ലാദത്തിൽ ഒന്നലിഞ്ഞു ചേരുന്നതിനു ഏതൊരു കായികാഭ്യാസിക്കും ആഗ്രഹമുണ്ടാകുക സാധാരണമാണ്. അന്നു തിരുവനന്തപുരത്തോ സമീപപ്രദേശങ്ങളിലോ പേരുകേട്ട ഗുസ്തിക്കാരാരും തന്നെ ഉണ്ടായിരുന്നില്ല. ചട്ടമ്പി എന്നു പറയപ്പെടുന്ന ഒരു ഗുസ്തിക്കാരൻ പേട്ടയിൽ താമസിക്കുന്നുണ്ടെന്നു ആരിൽ

നിന്നോ മഹാരാജാവു ധരിച്ചു. പഞ്ചാബി മല്ലൻമാരുമായി ഒരു മൽപ്പിടുത്തം നടത്തുക എന്നതു മഹാരാജാവിന്റെ ഒരു അഭിലാഷമായിരുന്നു.

സ്വാമി തിരുവടികൾ താനിപ്പോൾ ഗുസ്തി നടത്താറില്ലെന്നും തന്റെ ശിഷ്യൻ ഒരു നല്ല ഗുസ്തിക്കാരൻ ഉണ്ടെന്നും അദ്ദേഹത്തെ മൽപ്പിടുത്തതിനു വിട്ടുകൊടുക്കാമെന്നും സ്വാമികൾ തിരുമനസ്സിലറിയിച്ചു. ഗുസ്തി നടത്താൻ സ്വാമികൾ നിർദ്ദേശിച്ചതു വേളുത്തേൽ കേശവൻ വൈദ്യനായിരുന്നു.

വൈദ്യൻ അവിടെ ക്ഷണിക്കപ്പെട്ടു. അദ്ദേഹം പഞ്ചാബി മല്ലരുമായി ഗുസ്തി തുടങ്ങി. അന്നത്തെ ഗുസ്തിയിൽ ആ രണ്ടു മല്ലന്മാരും ദയനീയമായി പരാജയപ്പെട്ടു. ജേതാവായ വെളുത്തേരി കേശവൻ വൈദ്യർക്കു മഹാരാജാവ് സമ്മാനവും നൽകി. കൂടാതെ പരാജിതരായ പഞ്ചാബി മല്ലന്മാർക്കും മഹാരാജാവ് സമ്മാനങ്ങൾ നൽകി. മഹാന്മാർ ജയാപജയങ്ങളെ വ്യത്യസ്തമായി കാണാറില്ല. അദ്ദേഹം ഗുസ്തിയിൽ പങ്കെടുത്തവർക്കു സമ്മാനങ്ങൾ നൽകിയെന്നു പറയുന്നതാണ് സത്യം.

### അവിചാരിതമായി സ്വാമികൾക്കു ഉണ്ടായ ഭാവപ്പകർച്ച.

സമയം രാത്രി. നല്ല നിലാവുണ്ട്. ചിത്രമെഴുത്ത് വർഗ്ഗീസും വരിക്കോലിൽ കേശവനുണ്ണിത്താനുംകൂടി ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ വസതിയിൽ എത്തി. കണ്ടിയൂർ പാലത്തിനു സമീപത്തിലായിരുന്നു മജിസ്ട്രേറ്റ് താമസിച്ചിരുന്നത്.

ശ്രീ ഉണ്ണിത്താനും കൂട്ടുകാരനും കൂടി മജിസ്ട്രേറ്റിന്റെ വീട്ടിലേക്കു കയറി ചെല്ലുമ്പോൾ ചട്ടമ്പി സ്വാമി തിരുവടികൾ ആ വീട്ടിൽ നിന്നു വെളിയിലേക്കു ഇറങ്ങുകയായിരുന്നു. സ്വാമികളെ ആഗതർ ഭക്തിപൂർവ്വം വന്ദിച്ചുകൊണ്ടു നിന്നു.

ദുശ്ശകുനം ഇനിപ്പോകുന്നില്ല നിങ്ങൾ വരീൻ ഇരിക്കീൻ! എന്നു സ്വാമികൾ കല്പിച്ചു. ഉദ്ദേശിച്ച കാര്യത്തിനു പോയി വരാൻ ആഗതർ സ്വാമികളെ നിർബന്ധിച്ചു. സ്വാമികൾ കയറി ഇരുന്നു. ആഗതരെയും

കയറി ഇരിക്കാൻ അദ്ദേഹം നിർബന്ധിച്ചു.

സ്വാമികൾ നേരം പോക്കു കേട്ടു മനസ്സു ചഞ്ചലപ്പെടേണ്ട കാര്യമില്ല. ഇതെല്ലാം സ്വാമികളുടെ വെറും തമാശയാണെന്നു കരുതിയാൽ മതി. മജിസ്ട്രേറ്റു വർഗ്ഗീസിനെയും ഉണ്ണിത്താനെയും ആശ്വസിപ്പിച്ചു.

സ്വാമികളുടെ പോക്കു മുടക്കാൻ കാരണക്കാരായ തങ്ങളാണോ ദു:ശകുനം ഉളവാക്കിയതെന്നോർത്താണ് ഉണ്ണിത്താനും വർഗ്ഗീസിനും വിഷമമുണ്ടായത്. അവിടത്തെ സാഹിത്യമേളയിൽ പതിവുകാരെല്ലാം വന്നെത്തി. അവിടെ പ്രത്യേകിച്ചു ഒരു ഉണർവ്വുണ്ടായി. ആത്മീയവും ഭൗതികവുമെല്ലാം അവിടെ അരങ്ങേറി.

ഗംഭീരമായ വേദാന്ത തത്ത്വങ്ങൾ ലളിതോദാഹരണങ്ങൾ കൊണ്ടു സ്വാമികൾ വിശദമാക്കി.

മനോഹരമായ പാട്ടും മൃദംഗ വായനയും എല്ലാം സദസ്സിനു ആഹ്ലാദാരവം പകർന്നു.

പെട്ടെന്നാണു സ്വാമികൾക്കു മുഖത്തു ഒരു ഭാവമാറ്റം ഉണ്ടായത്. അദ്ദേഹം താടിക്കു കൈയ്യും കൊടുത്തു ചിന്താവിവശനായി നിശ്ചലനായിത്തീർന്നു. സ്വാമി തിരുവടികളുടെ ഭാവമാറ്റം ദൃഢ ചിത്തനായ ആണ്ടിപ്പിള്ളയേയും നന്നേ ദുഃഖിപ്പിച്ചു.

സ്വല്പം കഴിഞ്ഞപ്പോൾ സ്വാമികൾ ഞെട്ടിയുണർന്നു. വീണ്ടും ഉത്സാഹത്തോടെ സംഭാഷണം തുടർന്നു. അമ്പലത്തിന്റെ മുൻവശത്തു ഒരു കാർ വന്നു നിന്നു. പെട്ടെന്ന് രണ്ടുമൂന്നു പേർ ആ വീട്ടിലേക്കു കയറിച്ചെന്നു.

"ആരാ അത്" ? സ്വാമി തിരുവടികൾ ചോദിച്ചു.

"ഞങ്ങളാണേ" എന്നു മറുപടി ഉണ്ടായി.

"വിശേഷം വല്ലതുമുണ്ടോ" സ്വാമികൾ ചോദിച്ചു.

ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമിക്കു അസുഖം. അല്പം കൂടുതലാണ്. സ്വാമികൾ അങ്ങോട്ടു വരണം ഞങ്ങൾ കാറുകൊണ്ടു വന്നിട്ടുണ്ട്. ആഗതർ പറഞ്ഞു.

ഉടൻതന്നെ സ്വാമിതിരുവടികൾ അവരോടൊന്നിച്ചു പോയി. യഥാസമയം ഉദ്ദിഷ്ടസ്ഥാനത്ത് എത്തി. തീർത്ഥം കൊടുത്തു അദ്ദേഹത്തെ ജീവമുക്തനാക്കി. ശിഷ്യന്റെ പരലോക ഗമനം സ്വാമി തിരുവടികളെ കണ്ടുകൊണ്ടായിരുന്നു. ഈ വസ്തുത പിറ്റേദിവസമാണ് ആണ്ടിപ്പിള്ളയും ചിത്രമെഴുത്തു വർഗ്ഗീസും കേശവനുണ്ണിത്താനും അറിഞ്ഞത്. ഭാവപ്പകർച്ചയുടെ രഹസ്യവും അവർക്കു ബോദ്ധ്യപ്പെടുകയും അവർ അത്ഭുതപ്പെടുകയും ചെയ്തു. നടക്കാൻ പോകുന്ന സംഗതികൾ യോഗീശ്വരന്മാർക്കു നേരത്തേ അറിയാൻ കഴിയുമെന്നതിന്റെ ഉദാഹരണമാണിത്.

## തിര്യക്കുകൾക്കും അനുസരണശീലം

ശ്രീചട്ടമ്പി സ്വാമി തിരവടികളെ നേരിട്ടറിഞ്ഞിട്ടുള്ള ഒരു മഹാത്മാവാണ് വരിക്കോലിൽ കേശവനുണ്ണിത്താൻ. ചട്ടമ്പി സ്വാമി തിരുവടികളുടെ മഹത്ത്വത്തെ പ്രകാശിപ്പിക്കുന്ന ധാരാളം ലേഖനങ്ങൾ ശ്രീ വരിക്കോലിൽ കേശവനുണ്ണിത്താൻ എഴുതിയിട്ടുള്ളതായി ഈ ലേഖകനറിയാം. എലികളുടെ ഉപദ്രവത്തിൽ നിന്നും മോചനം ലഭിക്കുവാൻ ഇടയാക്കിയ ഒരു സംഭവത്തിന്റെ കഥനമാണ് ഈ ലേഖനത്തിൽ.

കണ്ടിയൂർ ശിവക്ഷേത്രത്തിനു സമീപമുള്ള ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ വസതിയിലാണ് സംഭവം നടന്നത്. സമയം സന്ധ്യ മയങ്ങി. ഉണ്ണിത്താനും ചിത്രമെഴുത്തു വർഗ്ഗീസും ആ വീട്ടിൽ ചെന്നു ചേർന്നു. സ്വാമിതിരുവടികൾ ഒരു മൂർഖൻ പാമ്പിനെ രക്ഷിച്ചത് നേരിൽക്കണ്ട ഉണ്ണിത്താനും വർഗ്ഗീസും ആണ്ടിപ്പിള്ളയെ അറിയിക്കുകയും ചെയ്തു.

ഇപ്പോൾ ആ വസതിയിൽ നടക്കുന്ന പരാമർശം കുറെ എലികളെ സംബന്ധിച്ചുള്ളതാണ്.

ശ്രീ. ആണ്ടിപ്പിള്ളയുടെ വീട്ടിൽ അടുത്തകാലത്തായി മൂഷിക ശല്യം വളരെ കൂടുതലാണ്. അടുത്ത ദിവസങ്ങളിൽ രണ്ടുമൂന്നു കോട്ടും ഉടുപ്പുകളും മുണ്ടുമെല്ലാം പ്രതികൾ കരണ്ടു നശിപ്പിച്ചു. ഈ ഉപദ്രവം നാൾക്ക് നാൾ വർദ്ധച്ചുവരികയാണ്. ഈ ശല്യം ഒഴിവാക്കാൻ ആണ്ടിപ്പിള്ള ബഹുധാ പരിശ്രമിച്ചു. പക്ഷേ ശ്രമം ഫലപ്രദമായില്ല. അയാൾ സേവകനോടു എലിപ്പാഷാണം കൊണ്ടുവന്നുവയ്ക്കാൻ കല്പിച്ചു.

സ്വാമിതിരുവടികൾ ഇതു കേട്ടു. അദ്ദേഹം ആണ്ടിപ്പള്ളയോടു ചോദിച്ചു.

"ആണ്ടിപ്പിള്ള നിങ്ങളെന്താണ് പറഞ്ഞത്. എലിപ്പാഷാണം വാങ്ങിക്കൊണ്ടുവരണമെന്നോ?. കൊള്ളാം"

"എന്റെ സ്വാമി ഇതു കണ്ടില്ലേ? എലി ശല്യം ഏറെ മൂത്തു. ഇങ്ങനെ പതിവായി മുണ്ടും ഉടുപ്പുമെല്ലാമിവ വെട്ടി നശിപ്പിക്കുന്നു. അതൊന്നു നിർത്താൻ വേറെന്തു പണി?

ആണ്ടിപ്പിള്ള തന്റെ അവസ്ഥ വിശദമാക്കി.

മഹാഭക്തനും പണ്ഡിതനും ആത്മജ്ഞാനിയും വിധികർത്താവു മായ നിങ്ങൾ ഒരു പക്വമതിയുമാണെന്നാണ് ഞാൻ കരുതിയിരുന്നത്. അതിനു വിരുദ്ധമായി നിങ്ങൾ ഹിംസവൃത്തി സ്വീകരിച്ചാൽ അതെ ങ്ങെനെ ശരിയാകും.?

ആകട്ടെ, ഈ ശല്യം ഒന്നൊഴിവാക്കാമോ? എന്നു ഞാനൊന്നു നോക്കട്ടെ. നിങ്ങളുടെ രാവിലത്തെ പൂജ കഴിഞ്ഞു ആ പൂജാദ്രവ്യങ്ങൾ എന്നെ ഏല്പിക്കണം. അതിനു ബുദ്ധിമുട്ടില്ലല്ലോ.

പൂജ കഴിഞ്ഞു പൂജാദ്രവ്യങ്ങൾ സ്വാമികളെ ഏല്പിച്ച ശേഷം ആണ്ടിപ്പിള്ള ഊണു കഴിക്കാൻ വീട്ടിനുള്ളിലേക്കു പോയി.

ഊണുകഴിച്ചു തിരിച്ചുവന്നപ്പോൾ ആ വരാന്ത നിറയെ എലികൾ ഇരിക്കുന്നു. അവയെല്ലാം തികഞ്ഞ അച്ചടക്കം പാലിച്ചുകൊണ്ടാണ് അവിടെ കൂടിയത്. ആണ്ടിപ്പിള്ളയെ കണ്ടപ്പോൾ സ്വാമികൾ എലി

കളോട് കുറഞ്ഞോരു വാക്യങ്ങൾ മൊഴിഞ്ഞു.

ഞാൻ നിങ്ങളെ വിളിച്ചുവരുത്തിയതു ചില കാര്യങ്ങൾ പറയാനാണ്. നിങ്ങൾ ഇദ്ദേഹത്തിന്റെ മുണ്ടും ഉടുപ്പുമെല്ലാം നശിപ്പിച്ചു കളയുന്നു. മേലാൽ നിങ്ങൾ ഇനി ഒരു ദ്രോഹവും ചെയ്യരുത്. എല്ലാവർക്കും കാര്യം മനസ്സിലായല്ലോ.

ഞാനാണ് നിങ്ങളെ ഇപ്പോൾ ഇവിടെ വരുത്തിയത്. അതു കൊണ്ട് ഇവിടെ വച്ചിരിക്കുന്ന തീറ്റിസാധനങ്ങൾ തിന്നുകൊണ്ടു നിങ്ങൾക്കു സമാധാനമായി പോകാം.

അവിടെ വച്ചിരുന്ന ഭക്ഷ്യസാധനങ്ങൾ തീർന്നപ്പോൾ അവ മെല്ലെ അവിടെ നിന്ന് പോയി. ക്ഷുദ്രജീവികളുടെ പോലും ഹൃദയ വ്യാപാരം അനായാസമായി മനസ്സിലാക്കാനുള്ള സിദ്ധിവിശേഷം ആ ജീവമുക്തിനിൽ എല്ലായ്പോഴും അടങ്ങിയിരുന്നു.

നഗരങ്ങളെക്കാൾ സ്വാമിതിരുവടികൾ ഇഷ്ടപ്പെട്ടിരുന്നത് വിജനങ്ങളായ മലപ്രദേശങ്ങളും ജനനിബിഡമല്ലാത്ത ഗ്രാമപ്രദേശങ്ങളുമായിരുന്നു. ഈ വ്യത്യസ്ത അഭിരുചിയനുസരച്ചു ശ്രീ ചട്ടമ്പി സ്വാമികൾ മലയാറ്റൂരിൽ താമസിച്ചിരുന്ന കാലം.

ഒരു ദിവസം പ്രഭാതത്തിൽ രമ്യമായ ആ വനഭൂഭാഗ ഭംഗികണ്ടു സ്വാമികൾ ആനന്ദിക്കുകയായിരുന്നു. ഈ അവസരത്തിൽ സ്വാമികളുടെ ഒരു ശിഷ്യനും കുറെ അനുയായികളും കൂടി കാട്ടിലേക്കു കയറിച്ചെന്നു. കാണാതായ ഒരു പശുവിനെ അന്വേഷിച്ചായിരുന്നു അവരുടെ ആഗമനം. അന്ന് ആ ദിക്കിൽ കടുവയുടെ ശല്യം അധികമായിരുന്നു. ഈ അന്വേഷകരുടെ കൈയിൽ നിറതോക്കുകളും ഉണ്ടായിരുന്നു. ആ അന്വേഷക സംഘം ചോലയൊഴുകുന്ന താഴ്വരയിൽ എത്തി അവരുടെ പശു ആ താഴ്വാരത്തിൽ ചത്തുകിടക്കുന്നു. കടുവയുടെ ആക്രമണം മൂലമാണ് അത് ചത്തതെന്നും ഇതിനു യാതൊരു സംശയവുമില്ല. പശുവിന്റെ ദേഹത്തിൽ ധാരാളം വ്രണങ്ങളുണ്ട്.

ചെറുപ്പക്കാരായ ആ അന്വേഷകർ ആ കടുവയെ വെടിവെച്ചു കൊല്ലണമെന്നു തീരുമാനിച്ചു. അല്ലാത്തപക്ഷം പശുവിന്റെ മാംസം

തിന്നാൻ ആ ക്രൂര ജന്തു വീണ്ടും വീണ്ടും വരും അപ്പോൾ കൊല്ലാം എന്നു കരുതി. തോക്കുകളുമായി മരത്തിൽ കയറി ഇരുപ്പുറപ്പിച്ചു. അവർ ചുറ്റും ഒന്നു വീക്ഷിച്ചു.

അപ്പോൾ അകലെ ഒരു പുരയുടെ അരികിൽ സ്വാമികൾ ആരെയോ പ്രതീക്ഷിച്ചു നിൽക്കുന്നു. അധികം താമസിച്ചില്ല. ആ കാട്ടിനകത്തു നിന്നു ഒരു വരയൻ കടുവ വരുന്നു നീണ്ടതും നിലത്തു മുട്ടുന്നതുമായ വാൽ അതു ചലിപ്പിക്കുന്നു. ഭീകരമാണിതിന്റെ മുഖം നാവിന്റെ അറ്റം കൊണ്ടു അതു ചിറി നനയ്ക്കുന്നു. സ്വാമികളുടെ അടുത്തേക്കു തന്നെയാണ് അതിന്റെ വരവ്.

കടുവയ്ക്കു ഒരു മൃഷ്ടാന്ന ഭോജനമാണല്ലോ കിട്ടിയിരിക്കുന്നത്. സ്വാമികളെ അവൻ ഭക്ഷിച്ചതുതന്നെ. അവർക്കു സ്വാമികളെ രക്ഷിക്കുവാനും പറ്റുന്നില്ല. എല്ലാത്തിലും ദൈവനിശ്ചയം ജയിക്കും. തോക്കുധാരികൾക്കു വല്ലാത്ത ഭയവും അമ്പരപ്പും കടുവയുടെ ആക്രമണം. ഭാവനയിൽ കണ്ടു മരക്കൊമ്പിലിരുന്ന ആയുധധാരികൾ എന്തെന്നില്ലാതെ പകച്ചു.

അടുത്ത സംഭവത്തിൽ അവർക്കു അതിശയം അതിരു കവിഞ്ഞു. കടുവ സ്വാമികളുടെ അടുത്തെത്തി വാലാട്ടി മുമ്പിൽ നില്ക്കുന്നു. മുരണ്ടുകൊണ്ടു പാദം മണക്കുന്നു. പാദത്തിൽ തലവച്ചു കിടക്കുന്നു. എഴുന്നേറ്റു വാലാട്ടിക്കൊണ്ടു സ്വാമികളെ പ്രദക്ഷിണം വയ്ക്കുന്നു. തികച്ചും ഒരു നായ്ക്കൊപ്പം.

സ്വാമികൾ ആ കടുവയുടെ തലയിൽ കൈവച്ചു അതിനെ ലാളിച്ചു. അത്രയ്ക്കു അപ്രമേയവും വർണ്ണനാതീതമായിരുന്നു. ആ അക്ഷീണ സൗഹൃദം. കടുവ വന്നവഴിക്കു തന്നെ പോയി.

തോക്കു ധാരികൾ മരത്തിൽ നിന്നിറങ്ങി. ധൈര്യപൂർവ്വം താവളത്തിലേക്കു ചെന്നു. അപ്പോൾ സ്വാമികൾ അവിടെ നില്പുണ്ട്. അദ്ദേഹം അവരോടു ചോദിച്ചു. നിങ്ങൾ കടുവയെ കണ്ടോ?

നിങ്ങളുടെ പശുവിനെ കൊന്നതിന് കടുവ രാവിലെ എന്റെ

അടുക്കൽ വന്നു. അതു ക്ഷമ യാചിച്ചു തിരിച്ചുപോയി.

ഈ ജന്തുക്കൾ അവയുടെ ആഹാരത്തിനുവേണ്ടി ഇങ്ങനെയൊക്കെ പ്രവർത്തിക്കുന്നുവെന്നേയുള്ളു. അതിനാൽ നമുക്കു അവയോടു കോപം ഉണ്ടായിക്കൂടാ.

ഇതായിരുന്നു സ്വാമികൾ അവർക്കു നൽകിയ ഉപദേശം. സമസൃഷ്ടി സ്നേഹത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു സ്വാമി തിരുവടികൾ നിർമനും നിർമത്സരനുമായിരുന്നു ആ ബ്രഹ്മജ്ഞനായ ജീവമുക്തൻ. ആരിലുമില്ല അദ്ദേഹത്തിനു ഭേദം.

## അജയ്യനായ വൈദ്യൻ

സ്വാമിതിരുവടികൾ സർവ്വശാസ്ത്രവിശാരദനായിരുന്നു. വൈദ്യശാസ്ത്രങ്ങളിലും സ്വാമികൾ നിഷ്ണാതനായിരുന്നു. ക്രിസ്ത്വബ്ദം 1887 മുതൽ കുറേക്കാലം സ്വാമിതിരുവടികൾ മൂവാറ്റുപുഴെ താമസിച്ചിരുന്നു. അക്കാലത്ത് പലരും അവിടെ ചെന്നു സ്വാമികളെ കണ്ടു അനുഗ്രഹം വാങ്ങുകയും ശിഷ്യത്വം നേടുകയും ചെയ്തിരുന്നു. അവരിൽ ഒരാളാണ് പറവൂർ വടക്കേക്കര മടപ്ലാന്തുരുത്തിയിൽ തൈലോത്ത് ശ്രീ. നാരായണപിള്ള. ഇദ്ദേഹം സ്വാമിതിരുവടികളെ വീട്ടിലേക്കു ക്ഷണിച്ചുകൊണ്ടുപോയി ആദരിക്കുകയും പരിചരിക്കുകയും പതിവായിരുന്നു.

ഒരിക്കൽ പിള്ളയുടെ ഭാര്യയ്ക്കു ക്ഷയരോഗം പിടിപെട്ടു. ചികിത്സയ്ക്കുവേണ്ടി കുളവേലിൽ കൃഷ്ണൻ വൈദ്യരെയാണ് ക്ഷണിച്ചു വരുത്തിയത്. കൃഷ്ണൻ വൈദ്യൻ ചികിത്സയ്ക്കുവേണ്ടി തൈലോത്ത് വീട്ടിൽ താമസിക്കാൻ ഇടയായി.

അങ്ങനെയിരിക്കെ, സ്വാമിതിരുവടികളും തൈലോത്തു എത്തിച്ചേർന്നു. സ്വാമികളെ ഭക്ത്യാദരപുരസ്സരം പൂജിച്ചശേഷം കൃഷ്ണൻ വൈദ്യർക്കു പരിചയപ്പെടുത്തി. അവർ തമ്മിലുള്ള സംഭാഷണം വളരെ നേരം തുടർന്നു. പിള്ളയുടെ ഭാര്യയ്ക്കു രോഗം മാറി കിട്ടുന്നതിനു അജമാംസരസായനം അനുപേക്ഷണീയമാണെന്നു വൈദ്യൻ കല്പിച്ചു.

"മാംസാദികൾ കൂടാതെയുള്ള മരുന്നുകൾ കൊണ്ട് ഈ രോഗം ഭേദമാവുകയില്ലേ?" സ്വാമികൾ ചോദിച്ചു.

"ഇല്ല" എന്നുള്ള വൈദ്യന്റെ മറുപടിയും സ്വാമികളെ ഒരു വാദ പ്രതിവാദത്തിലേക്ക് വലിച്ചിഴച്ചു. പാണ്ഡിത്യവും തർക്കപാടവവും വൈദ്യനെ തെല്ലു മദിപ്പിച്ചിരുന്നു. പോരെങ്കിൽ സ്വാമികളെക്കുറിച്ചുള്ള അറിവും പരിമിതമായിരുന്നു.

സ്വാമിതിരുവടികളുടെ സർവതോന്മുഖമായ പാണ്ഡിത്യവും പ്രതിഭയും മനസ്സിലാക്കിത്തുടങ്ങിയ കൃഷ്ണൻ വൈദ്യനു സ്വന്തം ബാലിശത്വം കുറേശ്ശെ മനസ്സിലായിത്തുടങ്ങി.

പരാജയത്തിന്റെ കാർക്കശ്യം അദ്ദേഹത്തിനു അനുഭവപ്പെട്ടു. സ്വാമിതിരുവടികളുടെ അടുക്കൽനിന്നാണല്ലോ തനിക്കു ആദ്യമായി പരാജയത്തിന്റെ അംശം അനുഭവിക്കാൻ ഇടയായത് എന്ന കാര്യത്തിൽ വൈദ്യൻ അഭിമാനം കൊണ്ടു.

അദ്ദേഹം സ്വാമികളുടെ അദ്ധ്യാത്മിക ശിഷ്യത്വം സ്വീകരിച്ചു ധന്യനായി. നാരായണപിള്ളയുടെ ഭാര്യ രോഗവിമുക്തയുമായി. സ്വാമി തിരുവടികളുടെ വൈദ്യശാസ്ത്രപാണ്ഡിത്യം പലരുടേയും തീരാരോ ഗങ്ങളുടെ നിർമ്മാർജ്ജനത്തിനു വളരെ സഹായകമായിട്ടുണ്ട്.

**അത്ഭുതസന്ദർശനം**

നാണുക്കുട്ടനെന്ന പയ്യന് അന്നു കഷ്ടിച്ചു പത്തു പതിനാല് വയസ്സേ പ്രായമുള്ളു. എന്നാലും തത്ത്വ ജിജ്ഞാസയും പാണ്ഡിത്യ ത്തോട് ബഹുമാനവും സത്സംഗത്തിൽ താത്പര്യവും കലശലാ യിരുന്നു.

പൊതുവേ വിനീതനായ നാണുക്കുട്ടനു പ്രശസ്തരായ പല രേയും അറിയാമായിരുന്നു. അവരിലൊരാളായ വേലുപിള്ള ശ്രീ ചട്ട മ്പിസ്വാമിതിരുവടികളുടെ ആരാധകനായിരുന്നതും പ്രത്യേകം പ്രസ്താ വ്യമാണ്. ചട്ടമ്പിസ്വാമിതിരുവടികളുടേയും ശ്രീനാരായണഗുരുസ്വാമി കളുടേയും മാഹാത്മ്യങ്ങളെ പ്രകീർത്തിക്കുന്ന കഥകൾ പലപ്പോഴും

വേലുപ്പിള്ളയുടേയും നാണുക്കുട്ടന്റേയും, സംഭാഷണ വിഷയമാകാ റുണ്ടായിരുന്നു. അന്നും ആ സംഭാഷണങ്ങൾ തുടർന്നു. അർദ്ധരാത്രി യായപ്പോൾ വേലുപ്പിള്ളയെ നിദ്രാദേവി കുറേശ്ശെ ആശ്ലേഷിക്കാൻ തുടങ്ങി. അദ്ദേഹം ഉറക്കറയിലേക്ക് പോയി. നാണുക്കുട്ടനു എന്നത്തേ യുംപോലെ വരാന്തയിൽ കിടന്ന സോഫായിലും കിടന്നു കണ്ണടച്ചു.

കുറെകഴിഞ്ഞു. നാണുക്കുട്ടൻ ഒരു വെളിച്ചം തന്റെ കണ്ണിലേക്കു വന്നതായി തോന്നി. അവൻ പെട്ടെന്ന് കണ്ണുതുറന്നു.

ശുഭ്രവസ്ത്രധാരിയായ ഒരാൾ ഒരു റാന്തൽ വിളക്കുമായി അവന്റെ മുന്നിൽ നില്ക്കുന്നു. ഒരു ഉത്തരീയം പുതച്ച് നെറ്റിയിൽ ഭസ്മവും വെളുത്തു നീണ്ടതാടിയും പൂണ്ട ഒരു മധ്യവയസ്കൻ. കുട്ടനു ദൃഷ്ടിഗോചരനായി. അരോഗദൃഢഗാത്രനായ അദ്ദേഹത്തിന്റെ തേജ സ്സുറ്റമിഴികൾ കാരുണ്യം പൊഴിഞ്ഞുകൊണ്ടു കുട്ടനെ ഉറ്റുനോക്കുന്നു.

ഞെട്ടിയുണർന്നെഴുന്നേറ്റ നാണുക്കുട്ടൻ ആ മഹാപുരുഷനെ താണുവീണുതൊഴുതു. മഹത്ത്വത്തിന്റെ പ്രതീകമായ ആ മഹാപുരു ഷൻ ബാലനെ മാറോടണച്ചു.

നാണുക്കുട്ടന്റെ മനസ്സിൽ അതു ചട്ടമ്പിസ്വാമികളാണെന്നു ഒരു "ഭൂതോദയം" ഉണ്ടായി.

"ചട്ടമ്പിസ്വാമികൾ" നാണുക്കുട്ടൻ ഉരുവിട്ടു.

സ്വാമികൾ ചോദിച്ചു

"നീ എന്നെ കണ്ടിട്ടുണ്ടോ?"

"ഇല്ല"

"പിന്നെ നിനക്കെങ്ങനെ തോന്നി ഞാൻ ചട്ടമ്പിസ്വാമിയാ ണെന്ന്"

"കേട്ടുകേട്ടു പരിചയമുണ്ട്. അതുകൊണ്ട് അങ്ങനെ തോന്നി യെന്നേയുള്ളു."

സ്വാമികളും നാണുക്കുട്ടനും തമ്മിലുള്ള സംഭാഷണം കേട്ടു വേലായുധപ്പിള്ള പെട്ടെന്ന് എഴുന്നേറ്റുവന്നു. സ്വാമിതിരുവടികളെ ഉപ

ചാരപൂർവ്വം പൂജിച്ചു.

അന്നു സ്വാമികൾ തന്റെ സരസസംഭാഷണങ്ങൾ കൊണ്ടു രാത്രിയുടെ നിദ്രാതാത്പര്യത്തെ ശമിപ്പിച്ചു. അദ്ദേഹത്തിന്റെ വാക്കുകൾ ദത്തശ്രദ്ധരായി വേലുപ്പിള്ളയും നാണുക്കുട്ടനും കേട്ടുകൊണ്ടിരുന്നു.

ഈ നാണുക്കുട്ടനാണ് പിൽക്കാലത്ത് ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ തൃതീയ ശിഷ്യനായിത്തീർന്ന ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നറിയുമ്പോൾ അനുവാചകരുടെ ഹൃദയം ആനന്ദതരളിതമാകാതിരിക്കുകയില്ല.

ഇപ്രകാരം മാഹാത്മ്യദ്യോതകങ്ങളായ സംഭവപരമ്പരകളാൽ ശബളാനനമായ സ്വാമിതിരുവടികളുടെ ചരിതാമൃതം ഏതൊരുജീവിക്കാണു ആനന്ദവും അമൃതത്വവും നേടിക്കൊടുക്കാത്തത്? ആ കഥകൾ ആ കല്പം വിജയിക്കട്ടെ.

## സുദൃഢമായ ധാരണശക്തി

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളിൽഎല്ലാവർക്കും ഒരുപോലെ പ്രത്യക്ഷമായി കാണാൻ കഴിഞ്ഞിരുന്ന ശക്തിവിശേഷങ്ങളായിരുന്നു തത്ക്ഷണഗ്രഹണപടുത്വവും നിത്യാവധാരകത്വവും. ഈ ഗുണവിശേഷം മഹാത്മാക്കളിൽതന്നെ അപൂർവ്വം ചിലർക്കേ സിദ്ധിക്കാറുള്ളു. ശ്രീ ശങ്കരാചാര്യസ്വാമികൾ മുതലായി ചിലർക്കുമാത്രം സിദ്ധിച്ചിരുന്ന ഒരു മേധാവിശേഷമാണെന്നേ കേട്ടറിവുള്ളു.

ഇപ്രകാരമുള്ള പ്രതിഭാപ്രകർഷവും സുസ്ഥിരമായ മേധാശക്തിയും ആയിരിക്കണം സ്വാമിതിരുവടികളെ സർവ്വജ്ഞനും വിദ്യാധിരാജനും ഭട്ടാരകേശ്വരനുമായി സമാരാധിക്കാൻ ആരാധകരെ പ്രചോദിപ്പിച്ചതും അങ്ങനെ വിദ്യാമഹാമേരുവിന്റെ തുംഗകല്യാണശൃംഗത്തിലേക്കു ഉയർത്തിയതും.

കൊല്ലവർഷം 1067-ൽ നടന്ന ഒരു സംഭവത്തെക്കുറിച്ചു ഏറത്തു കൃഷ്ണനാശാൻ ഇപ്രകാരം രേഖപ്പെടുത്തുന്നു-

ശ്രീചട്ടമ്പിസ്വാമിതിരുവടികൾ വെളുത്തേരി കേശവൻ വൈദ്യന്റെ അതിഥിയായി അന്നു വസിക്കുകയായിരുന്നു. ഞാൻ സ്വാമിയെ കാണാൻ അവിടെ ചെന്നു. മണക്കാട്ടു ഒരു ഭവനത്തിൽ ഭാഗവതംമൂലം വായിച്ചു ഒരു പണ്ഡിതൻ അർത്ഥം വിവരിച്ചു വന്നിരുന്നു. അതു കേൾക്കാൻ ക്ഷണം അനുസരിച്ചു സ്വാമിയും വൈദ്യനും പോവുക പതിവായിരുന്നു. അന്നു വെളുപ്പാൻകാലത്താണ് മടങ്ങിവന്നത്. രാവിലെ ദിനചര്യകൾ കഴിഞ്ഞു സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വാമികൾ പറഞ്ഞു – ''ചുണയുണ്ടെങ്കിൽ ഇന്നലെ കേട്ട ഭാഗങ്ങൾ കാണാപ്പാഠം പറയണം'' എന്ന്.

വൈദ്യൻ കുറേശ്ശെ ചൊല്ലിത്തുടങ്ങി. ഇടയ്ക്കിടെവിട്ടുപോകും. അവിടം സ്വാമികൾ പൂരിപ്പിക്കും. അന്നങ്ങനെ കഴിഞ്ഞു. അടുത്തദിവസം ഞാൻ സ്വാമിയെ ബുദ്ധിമുട്ടിപ്പിക്കുകയില്ലെന്നു വൈദ്യൻ പറഞ്ഞു. അടുത്തദിവസവും വൈദ്യൻ വിട്ടുവിട്ടുചൊല്ലി. സ്വാമി പൂരിപ്പിച്ചു. വായിച്ച ഭാഗം മുഴുവൻ ചൊല്ലിത്തീർത്തു.

ഇങ്ങനെ ഒരു പ്രാവശ്യം വായിച്ചുകേട്ടതിന്റെ ഫലമായി കുമാരനാശാന്റെ കരുണ മുഴുവൻ സ്വാമികൾ കാണാപ്പാഠം ചൊല്ലി കേട്ടതായി കൃഷ്ണനാശാൻ വേറൊരിടത്തും പറഞ്ഞിട്ടുണ്ട്.

സ്വാമിയുടെ വിസ്മയാവഹമായ ഗ്രഹണധാരണ പടുത്വത്തെപ്പറ്റി കേട്ടിരുന്ന ശ്രീ പുത്തേഴത്തു നാരായണമേനോൻ അതൊന്നു പരീക്ഷിക്കണമെന്ന് കരുതിയിരുന്നു. അപ്രകാരം അദ്ദേഹത്തിന് ഉണ്ടായ അനുഭവം അദ്ദേഹം പ്രസ്താവിക്കുന്നു.

''ഒരിക്കൽ ''ടെന്നിസൻ'' എന്ന ഇംഗ്ലീഷ് കവിയുടെ ഒരു കവിത ഞാൻ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആ അവസരത്തിൽ സ്വാമികൾ എന്റെ വീട്ടിൽ കയറിവന്നു. ''എന്തോന്നാ'' എന്നു സ്വാമികൾ ചോദിച്ചു. ഞാൻ സംഗതി പറഞ്ഞു. അതു വായിച്ചിട്ടു എന്റെ ചെറിയ ബുദ്ധിയിൽപ്പെട്ട അർത്ഥം ഞാൻ സ്വാമിയെ ധരിപ്പിച്ചു. അങ്ങനെ അരമണിക്കൂർ നേരം കഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവയ്ക്കാനും വായിച്ച ഭാഗം വഴിക്കുവഴി പറയാനും എന്നോട് ആവശ്യപ്പെട്ടു. അനുക്രമമായി

പറയാൻ സാധിക്കുന്നതല്ലെന്നു ഞാൻ ഒഴിഞ്ഞു പറഞ്ഞു.

സ്വാമികളാകട്ടെ അതുവരെ ചൊല്ലിയ ഭാഗം വഴിക്കു വഴി പറയുകയും ആശയം വിവരിക്കുകയും ചെയ്തു. ഞാൻ അമ്പരന്നു പോയി.

പിന്നൊരിക്കൽ, സ്വാമികൾ എഴുന്നള്ളിയിരുന്നപ്പോൾ ഞാൻ ഇന്നു സ്വാമിയെ ഒന്നു പരീക്ഷിക്കുമെന്നു പറഞ്ഞു.

"അയ്യോ കുഴയ്ക്കല്ലേ - സ്വാമികൾ ചിരിച്ചു."

"ഇന്നു ഞാൻ ഒരു ഇംഗ്ലീഷ് പുസ്തകം വായിക്കാം. അതു മനഃപാഠമാക്കി പറയുമോ?" - ഞാൻ ചോദിച്ചു.

"സാധിക്കുന്നതല്ലെന്നു തീർച്ച പറഞ്ഞുകൂടാ. പരീക്ഷിക്കണം.".

സ്വാമി സമ്മതിച്ചു.

ഉടനേ എന്റെ കുട്ടികളിൽ ഒരുവൻ പഠിക്കുന്ന പുസ്തകം ഞാനെടുത്തു കൊണ്ടുവന്നു.

"പരിചയമില്ലാത്ത ഭാഷയല്ലേ? ശബ്ദശുദ്ധിയോടുകൂടി അല്പം സാവധാനത്തിൽ വായിക്കണം "എന്നു സ്വാമികൾ അരുളി.

അതുപ്രകാരം ആ പുസ്തകത്തിൽ പന്ത്രണ്ടുവരി ഞാൻ വായിച്ചു. സ്വാമി ഏഴുവരി അങ്ങനെതന്നെ ചൊല്ലി. അപ്പോൾ വെളിയിൽ ആരോവന്നു. "ഒരിക്കൽ കേട്ടതു മന:പാഠമാക്കി അപ്പോൾതന്നെ പറയുന്നതു അത്ര സാരമുള്ള സംഗതിയല്ല. അതു ഓർത്തുവച്ചു വീണ്ടും ചൊല്ലുന്നതാണ് പ്രയാസം" എന്നു സ്വാമികൾ പറയുകയും ചെയ്തു.

ഏതു ഗ്രന്ഥവും ഒരിക്കൽ വായിച്ചാൽ മനഃപാഠമാക്കത്തക്കവണ്ണമുള്ള ഓർമ്മശക്തി കിട്ടാനുള്ള വിദ്യയെന്താണെന്നു സ്വാമിതിരുവടികളോട് പല പണ്ഡിതൻമാരും ചോദിച്ചിട്ടുണ്ട്. അതിനു അദ്ദേഹത്തിന്റെ മറുപടി, "പൂർവ്വജന്മത്തിൽ ഞാൻ എല്ലാം വായിച്ചു പഠിച്ചിട്ടുണ്ട്. ഇപ്പോൾ മറവി തീർത്താൽ മാത്രം മതി" എന്നായിരുന്നു.

അസാധാരണമായി കാണുന്നതെന്തും അപ്പൊഴെ പഠിച്ചു ഒരിക്കലും മറക്കാത്തവണ്ണം മനസ്സിൽ ഉറപ്പിക്കണം എന്നുള്ള ദൃഢനിശ്ച

യത്തോടുകൂടിയ ഒരു സ്വഭാവ വിശേഷമാണ് ആർക്കും അതിശയിക്കാൻ കഴിയാത്തവണ്ണമുള്ള സ്വാമികളുടെ ആ പ്രകൃഷ്ടശക്തി വിശേഷത്തിന്റെ അസ്ഥിവാരമെന്നു തന്നെ പറയാം.

ഒരു ആട്ടക്കാരൻ ഒരിക്കൽ "വസിച്ചുകൊൾകെന്നംസേതാങ്ങി" എന്ന ഭാഗം അഭിനയിക്കുകയായിരുന്നു. അയാൾ ആകാശത്തിൽ വിലങ്ങനെ ഉയർന്നു കിടക്കുന്നതായി കാണിക്കുകയുണ്ടായി. അതു സ്വാമി തിരുവടികൾ കണ്ടു. ആ ഭാഗം താളമേളങ്ങളോടെ അദ്ദേഹം അഭിനയിച്ചു ഉറപ്പുവരുത്തി. സ്വതേഹഠയോഗിയായിരുന്ന സ്വാമികൾക്കു അതു അനായാസമായി ചെയ്യാൻ കഴിഞ്ഞു. ആ കഥകളിനടനുപോലും അസാദ്ധ്യമാംവിധം സ്വാമികൾ അല്പസമയം ആകാശത്തിൽ കൊടുകൈ കുത്തി കിടന്നു. അങ്ങനെ തിരുവടികൾ പതിനാറുതവണ കാണിക്കുകയുണ്ടായെന്നു ഏറത്തുകൃഷ്ണനാശാൻ തന്റെ സ്മരണയിൽ പറഞ്ഞിട്ടുണ്ട്. പ്രസ്തുതഭാഗം സ്വാമികൾ അഭിനയിച്ചുകാണിച്ചത് എറണാകുളത്ത് കെ. പി. പദ്മനാഭമേനോന്റെ ഭവനത്തിൽ വച്ചാണെന്നും ടി ആശാൻ രേഖപ്പെടുത്തിയിട്ടുണ്ട്.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതസിദ്ധികളുടെ വൈവിധ്യം അത്ഭുതാവഹവും അനിതരസാധാരണവുമാണ്. സർവ്വശാസ്ത്രപണ്ഢിതൻമാരും സകലകലാനിപുണൻമാരും സംഗീതസാഹിത്യാദികുശലൻമാരും അസാധാരണ പ്രതിഭാശാലികളും ആത്മജ്ഞാനികളും ത്യാഗികളും സിദ്ധൻമാരും യോഗികളും എല്ലാം ലോകാനുഗ്രഹത്തിനുവേണ്ടി ഈ ആർഷഭൂമിയിൽ അനുസ്യൂതമായി ആവിർഭവിച്ചിട്ടുണ്ട്. എന്നാൽ മേൽപ്പറഞ്ഞ ഔത്കൃഷ്ട്യങ്ങൾക്കെല്ലാം ഏകധാരമായി പിറന്ന ഒരേ ഒരു വ്യക്തി ശ്രീ ചട്ടമ്പി സ്വാമിതിരുവടികൾ മാത്രമാണ്.

# അദ്ധ്യായം - പതിനഞ്ച്

# ഷഷ്ടിപൂർത്തിയും പുതിയ ശിഷ്യനും

ശ്രീ ചട്ടമ്പി സ്വാമിതിരുവടികളും ശ്രീ വിവേകാനന്ദ സ്വാമികളും തമ്മിൽ നടന്ന മഹനീയ സന്ദർശനത്തിനുശേഷം സ്വാമിതിരുവടികളുടെ യശശ്ചന്ദ്രിക ഭാരതത്തിലും ഭൂമണ്ഡലത്തിൽ തന്നെയും സർവ്വത്ര വ്യാപിച്ചു. സ്വാമികളുടെ മഹത്ത്വം കേട്ടറിഞ്ഞു ബംഗാളിൽനിന്നു പല യോഗിവര്യൻമാരും കേരളത്തിൽ വന്നു അദ്ദേഹത്തെ സന്ദർശിച്ചിരുന്നു. ഇക്കൂട്ടത്തിൽ ശ്രീ അമൃതാനന്ദൻ, ശ്രീ ആനന്ദജി മുതലായവരുടെ പേരുകൾ പ്രത്യേകം ശ്രദ്ധേയമാകുന്നു.

സ്വാമികളുടെ ദിവ്യങ്ങളായ ജീവിതസംഭവങ്ങളാൽ അനേകം സംവത്സരങ്ങൾ അനുസ്യൂതമായി പരിശുദ്ധിയുടെ പരിവേഷവുമണിഞ്ഞു മുന്നോട്ടു നീങ്ങി. ശ്രീചട്ടമ്പിസ്വാമിതിരുവടികൾ എന്ന പേരു കേട്ടാൽ വിനയംകൊണ്ടു തല ചായ്ക്കാഞ്ഞവരാരും തന്നെ ഇല്ലാത്ത സ്ഥിതിയിലായി ഭാരതത്തിലെ ജനങ്ങൾ. സ്വാമികളെ നേരിട്ടു പരിചയപ്പെട്ടവരും കേട്ടറിഞ്ഞവരുമെല്ലാം അദ്ദേഹത്തെ ആരാധിക്കാൻ തുടങ്ങി. അവിടത്തെ ദിവ്യാപദാനങ്ങൾ ആദരവോടെ കീർത്തിക്കപ്പെട്ടു തുടങ്ങി. അങ്ങനെ ദിവസങ്ങൾ മാസങ്ങൾ സംവത്സരങ്ങൾ മുന്നോട്ടു നീങ്ങി. കൊല്ലവർഷം 1089 പിറന്നു.

സ്വാമിതിരുവടികളുടെ ശിഷ്യൻമാരും ആരാധകരും ചേർന്നു അദ്ദേഹത്തിന്റെ ഷഷ്ടിപൂർത്തി ആഘോഷിക്കാൻ തീരുമാനിച്ചു. തിരുവല്ലയിലെ എഴുമറ്റൂർ എന്ന സ്ഥലത്തുവച്ചായിരുന്നു ആഘോഷ പരിപാടികൾ സംഘടിപ്പിച്ചത്. ശ്രീ തീർത്ഥപാദപരമഹംസസ്വാമികളായിരുന്നു ആ ആഘോഷപരിപാടികളുടെ സംഘാടകരിൽ പ്രമാണി.

സ്വാമിതിരുവടികൾക്കു ഇത്തരം ആഘോഷങ്ങളിൽ ഒന്നും ഒട്ടും താത്പര്യമുണ്ടായിരുന്നില്ല. ആൾക്കൂട്ടത്തിൽ പ്രസംഗിക്കുകയും ഫോട്ടോ എടുപ്പിക്കുകയും മറ്റും സ്വാമികൾ ഇഷ്ടപ്പെട്ടിരുന്നില്ല. നിരാ

ഡംബരത്വവും പ്രസിദ്ധിവൈമുഖ്യവും ആയിരുന്നു അദ്ദേഹത്തിന്റെ ജീവിതത്തിന്റെ മുഖമുദ്ര.

വളരെ അപൂർവ്വമായിട്ടു മാത്രമേ അദ്ദേഹം സദസ്സുകളിൽ പ്രസംഗിച്ചിട്ടുള്ളു. അതും വളരെപ്പേരുടെ അഭ്യർത്ഥനയുടെ മാന്യതയെ പുലർത്താൻ വേണ്ടിമാത്രം. ഷഷ്ടിപൂർത്ത്യാഘോഷത്തോടനുബ ന്ധിച്ചു ആദ്യമായി സ്വാമികൾ ഒരു ഫോട്ടോ എടുക്കുന്നതിനുവേണ്ടി ശിഷ്യരുടേയും ആരാധകരുടേയും അപേക്ഷ മാനിച്ചു സമ്മതിക്കുക യുണ്ടായി. തന്റെ കനിഷ്ഠശിഷ്യനായ തീർത്ഥപാദപരമഹംസസ്വാമി കളുടെ അഭ്യർത്ഥന തിരസ്കരിക്കാൻ പലപ്പോഴും സ്വാമിതിരുവടി കൾക്കു കഴിഞ്ഞിരുന്നില്ല. പ്രധാനമായും അദ്ദേഹത്തിന്റെ നിർബന്ധ മാണ് അദ്ദേഹത്തെ ഷഷ്ടിപൂർത്ത്യാഘോഷ പരിപാടികളിലേക്ക് ലഘു വായൊരാഭിമുഖ്യത്തിനെങ്കിലും ഇടനൽകിയത്.

സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തി സ്മാരകമായി തീർത്ഥ പാദപരമഹംസസ്വാമികളുടെ പ്രയത്നത്തിൽ എഴുമറ്റൂർ എന്ന സ്ഥലത്തു ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം സ്ഥാപിക്ക പ്പെട്ടു.

അവിടെ പരമഗുരുപാദരും നീലകണ്ഠതീർത്ഥപാദസ്വാമികളും കുറേദിവസം വിശ്രമിച്ചിട്ടുണ്ട്. "ഷഷ്ട്യബ്ദപൂർത്തി പ്രശസ്തി" എന്ന ഗ്രന്ഥം ആയിടെ കൊല്ലത്തു നിന്നു വി. ആർ. ഉണ്ണിത്താൻ കമ്പനി ക്കാർ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. അങ്ങനെ കേരളീയർ സ്വാമികളുടെ മാഹാത്മ്യം മനസ്സിലാക്കി അദ്ദേഹത്തെ കീർത്തിക്കുകയും ചെയ്തു.

"മഹാകവി വള്ളത്തോൾ സ്വാമിതിരുവടികളുടെ മാഹാത്മ്യത്തെ പ്രശംസിച്ചിരിക്കുന്നതു കാണുക.

ശാന്തിയെ പരത്തുമാസ്വാമിതൻ മുന്നിൽ ചെന്നാൽ

ശാർദ്ദൂല ഭുജംഗാദി ഹിംസ്രജാതികൾ പോലും.

ചിക്കെന്നു ഭാവം മാറി ശിഷ്യർ പോലൊതുക്കത്തിൽ

നില്ക്കയേ പതിവുള്ളു - ഹാ! തൊഴാം തപോരാശേ!"

ഷഷ്ടിപൂർത്തിക്ക് ശേഷം സ്വാമികൾ കേരളചരിത്രത്തെ ആസ്പദമാക്കിയും ദ്രാവിഡഭാഷാശാസ്ത്രം പ്രധാനമാക്കിയും വളരെ ഗവേഷണങ്ങൾ തുടർന്നു. മലയാളികളുടെ സാംസ്കാരികോന്നമനം ലക്ഷ്യമാക്കി സ്വാമിതിരുവടികൾ പല പ്രവർത്തനങ്ങൾക്കും ഒരുമ്പെട്ടു. പലതും ഏറെക്കുറെ സാധിക്കുകയും ചെയ്തു.

അസ്വതന്ത്രതയേയും ഉച്ചനീചത്വത്തെയും ഉന്മൂലനം ചെയ്യാൻ സ്വാമികൾ അശ്രാന്തയത്നം ചെയ്തിരുന്നു. വേദശാസ്ത്രാദികളും മനുഷ്യന്റെ ജ്ഞാനാഭിവൃദ്ധിക്കു ഉതകുന്ന മറ്റെല്ലാഗ്രന്ഥങ്ങളും മനുഷ്യനു സർവ്വതന്ത്രസ്വതന്ത്രമായി ഉപയോഗിക്കുവാൻ അവകാശമുണ്ടെന്നു സ്വാമികൾ വിശ്വസിക്കുകയും ആ വിശ്വാസം അഭിപ്രായരൂപേണ രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

ദേവപ്രതിഷ്ഠയ്ക്കും പൂജയ്ക്കും മറ്റുമുള്ള അധികാരം ബ്രാഹ്മണർക്കു മാത്രമല്ലെന്നു സ്വാമികൾ തെളിയിച്ചു.

ശ്രീനാരായണഗുരുസ്വാമികളെക്കൊണ്ടു മന്ത്രാദികളോടു കൂടിയ ക്ഷേത്രപ്രതിഷ്ഠ അദ്ദേഹം നിർവ്വഹിപ്പിച്ചു. നീലകണ്ഠതീർത്ഥപാദസ്വാമികളെക്കൊണ്ടു "ദേവാർച്ചാപദ്ധതി" "ആചാരപദ്ധതി" മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ചു പ്രചരിപ്പിച്ചു. തീർത്ഥപാദപരമഹംസസ്വാമികളെക്കൊണ്ട് കേരളീയരെ അനാചാരങ്ങളിൽ നിന്നു മോചിപ്പിക്കുന്നതിന് വേണ്ടി പ്രഭാഷണങ്ങൾ നടത്തിച്ചു. ഈ വസ്തുത മുമ്പ് സന്ദർഭത്തിനൊത്തു വിവരിച്ചിട്ടുണ്ട് എന്നും പ്രസ്താവ്യമാണ്.

സ്വാമികളുടെ ജീവിതം നാനാവിധത്തിലും ലോകാനുഗ്രഹപ്രദമായിരുന്നു. അദ്ദേഹത്തിന്റെ ഭാവുകപ്രദമായ ഭാവനാവിലാസത്തിന്റെ ദീപ്തി പുരളാത്ത ഒരു മൺതരിപോലും കേരളത്തിലില്ല. അദ്ദേഹത്തിന്റെ ലോകോപകാരപ്രദമായ പ്രവർത്തനങ്ങൾ നിർമ്മാണഘട്ടം വരെയും അഭംഗുരമായി തുടർന്നുകൊണ്ടിരുന്നു. സ്വാമികളുടെ തമിഴ്കൃതിയായ "ആദിഭാഷ" മലയാളത്തിലാക്കിയതും മിക്കവാറും ജീവിതസായാഹ്നത്തിലായിരുന്നു.

വാർദ്ധക്യകാലത്തു സ്വാമികളെ വലിയ ശരീരക്ലേശം ഉണ്ടാകാതെ ഏതെങ്കിലും ഒരു സ്ഥലത്തു താമസിപ്പിക്കണമെന്നു പലഗൃഹസ്ഥശിഷ്യന്മാരും ഭക്തന്മാരും ആഗ്രഹിച്ചിരുന്നു. എന്നാൽ അവധൂതവൃത്തിയായ സ്വാമിതിരുവടികൾക്കു ഒന്നിലും ഒരു കർശന നിയമം പാലിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിനു വിശ്രമസ്ഥാനത്തെക്കുറിച്ചു ഒരു പൂർവ്വനിശ്ചയവും അതുവരെ ഉണ്ടായിരുന്നില്ല. അപ്പോഴപ്പോൾ തോന്നുന്ന വിധത്തിലുള്ള പ്രവർത്തനമായിരുന്നു സ്വാമികളുടെ സ്വഭാവരീതി.

ഇങ്ങനെയുള്ള ഒരു കാലഘട്ടത്തിൽ സ്വാമിതിരുവടികൾ വിശ്രമാർത്ഥം താമസിച്ചിരുന്നത് കൊല്ലത്ത് ഒരു വീട്ടിലായിരുന്നു. അദ്ദേഹത്തെ കുമ്പളത്തു ശങ്കുപ്പിള്ള എന്ന മാന്യൻ ചെന്നു കണ്ടു. ശങ്കുപ്പിള്ളയ്ക്കു പ്രത്യേകിച്ച് ഒരു ഉദ്ദേശ്യവും ഉണ്ടായിരുന്നില്ലെങ്കിലും അദ്ദേഹം സ്വാമിതിരുവടികളെ വീട്ടിലേക്ക് ക്ഷണിച്ചു.

സ്വാമികൾ "ചെല്ലാം" എന്നു സമ്മതിച്ചു. എങ്കിലും അത്തവണ ശങ്കുപ്പിള്ളയെ അനുഗമിച്ചില്ല.

മാസങ്ങൾ കുറേക്കഴിഞ്ഞു. സ്വാമികൾ വീണ്ടും കരുനാഗപ്പള്ളിയിൽ എത്തി.ശ്രീ കുമ്പളം പിന്നെയും സ്വാമികളെ ചെന്നുകണ്ടു.

ഈ പ്രാവശ്യം "അടിച്ചാലുംവരും" എന്നു സ്വാമികൾ ഫലിതരൂപത്തിൽ മൊഴിഞ്ഞു ഏതാണ്ടു ഒരാഴ്ചയോളം സ്വാമികൾ ശ്രീകുമ്പളത്തിന്റെ പന്മനയിലുള്ള വസതിയിൽ അതിഥിയായി വിശ്രമിച്ചു.

പകൽസമയത്തു അദ്ദേഹം കഴിഞ്ഞിരുന്നത് അവിടെയുള്ള ഒരു കാവിലാണ്. ചേര, തവള, അണ്ണാൻ, പാമ്പ്, എറുമ്പ് മുതലായ ജീവികൾ ആ പുണ്യാത്മാവിന്റെ സമീപത്തിൽ ചെന്നുചേർന്നു പറ്റിക്കൂടി വിധേയഭാവത്തിൽ വർത്തിക്കുന്നതു അനേകം ആളുകൾ കണ്ടിട്ടുണ്ട്. ഇപ്രകാരമുള്ള ഈ സംഭവങ്ങൾ സാധാരണയായി സ്വാമികൾ വിശ്രമിക്കുന്ന സ്ഥലങ്ങളിലെല്ലാം കാണാറുള്ള ഒരു കാഴ്ചയായിരുന്നു.

സ്വാമികൾ അവിടെ വിശ്രമിച്ചിരുന്ന കാലത്ത് അതിനടുത്തുള്ള

മറ്റൊരുകാവ് അദ്ദേഹത്തെ അത്യന്തം ആകർഷിച്ചിരുന്നു. അതു പൗരാണികമായിത്തന്നെ പരിശുദ്ധി ആർജ്ജിച്ചിട്ടുള്ളതാണെന്നും അത് ഒരു സമാധിപീഠമാക്കാൻ യോഗ്യതയുള്ളതാണെന്നും സ്വാമിതിരുവടികൾ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയോടു പറഞ്ഞിരുന്നു.

സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിക്കുശേഷം "തീർത്ഥപാദസമ്പ്രദായം" എന്നു പ്രകീർത്തിതമായ ഗുരുകുലത്തിന്റെ കുലപതി ശ്രീ ചട്ടമ്പിസ്വാമികളും ആശ്രമാധ്യക്ഷൻ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളും ഗുരുകുലസ്ഥാപകൻ ശ്രീ തീർത്ഥപാദസ്വാമികളുമാണെന്നുള്ള പ്രകരണഗൗരവത്തിനുവേണ്ടി വീണ്ടും ഇവിടെ സൂചിപ്പിക്കുന്നു. തീർത്ഥപാദസ്വാമികൾക്കു സന്യാസിമാരും ഗൃഹസ്ഥരുമായി അനേകം ശിഷ്യരുണ്ട്. ഇന്നു തീർത്ഥപാദപരമ്പരയിലെ സന്ന്യാസിമാരിലധികവും ശ്രീ തീർത്ഥപാദസ്വാമികളുടെ ശിഷ്യരത്രേ ശ്രീവിദ്യാധിരാജപരമഭട്ടാരകസ്വാമികൾ എന്ന ഒരേ ഒരു ജ്യോതിസ്സ് മാത്രമായിരുന്നു ഈ പരമ്പരയിലെ പ്രധാനമായ ശിഷ്യത്രയത്തിന്റേയും അത്ഭുതശക്തികളുടെ പ്രഭവകേന്ദ്രം. അതു ഇന്നുമെന്നും ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന ദിവ്യചൈതന്യമാണ്.

ശ്രീ ചട്ടമ്പിസ്വാമികളുടെ അരുളപ്പാടിനാൽ കാരണവർ സ്ഥാനം അനായാസമായി ലഭിച്ച ഒരു അനുഗൃഹീത ഗൃഹസ്ഥശിഷ്യനാണ് മേൽ പ്രസ്താവിച്ച ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള. സ്വാമികളുടെ അന്ത്യഘട്ടത്തിലാണ് കുമ്പളത്തിനു അവിടുത്തെ അനുഗ്രഹാശ്ശിസുകൾ ലഭിക്കുന്നത്. പ്രഥമ ദർശനത്തിൽ തന്നെ ഈ ഗൃഹസ്ഥശിഷ്യൻ സ്വാമികളുടെ അഭൗമ ശക്തിക്കു വിധേയനായി. അങ്ങനെ ശ്രീ കുമ്പളത്തിന്റെ ജീവിതം പാവനമായി. മാംസഭക്ഷകനായിരുന്ന അദ്ദേഹം കേവലം സസ്യഭുക്കായി മാറി. അദ്ദേഹം സർവ്വവും ഗുരുഹിതത്തിനു സമർപ്പിച്ചു.

മാതൃഭാഷയിൽമാത്രം ജ്ഞാനമുണ്ടായിരുന്ന ഈ ശിഷ്യൻ അസാമാന്യനായിരുന്നുവെന്നു പരോംഗിതജ്ഞനും ദിവ്യനുമായ സ്വാമിതിരുവടികൾ മനസ്സിലാക്കിയിരുന്നു.

ശ്രീ കുമ്പളത്തിനു സ്വാമിതിരുവടികൾ ഒന്നുംതന്നെ ഉപദേശിച്ചുകൊടുത്തിരുന്നില്ല. ശിഷ്യൻ ഒരു ഉപദേശവും ആവശ്യപ്പെട്ടുമില്ല. എന്നാൽ ഗുരു അദ്ദേഹത്തിനു എല്ലാം മൗനമായി ഉപദേശിക്കുകയും അദ്ദേഹം ആ ഉപദേശം അപ്പാടെ ഗ്രഹിച്ചു പ്രാവർത്തികമാക്കുകയും ചെയ്തിരുന്നു എന്നുവേണം കരുതാൻ. അസാധാരണമായ ലോകജ്ഞാനവും വാഗ്മിത്വവും അക്ഷീണമായ നിയമപാണ്ഡിത്യവും അഖണ്ഡമായ കർമ്മകൗശലവും ജനാംഗീകാരവും ഗുരുവിന്റെ അനുഗ്രഹലബ്ധിക്കു ശേഷമാണ് കുമ്പളത്തു ശങ്കുപ്പിള്ളയിൽ വികസിതമായി കണ്ടത്. ഈ ഗുരുശിഷ്യ ബന്ധം അത്രമാത്രം പരിപാവനമായിരുന്നു.

സ്വാമിതിരുവടികൾ കത്തെഴുതുമ്പോൾ ശ്രീ കുമ്പളത്തിനെ "പൊന്നുതങ്കക്കുടമേ" എന്നു വാത്സല്യാമൃതത്തിൽ മുക്കിയെടുത്ത അക്ഷരങ്ങളിലായിരുന്നു അഭിസംബോധന ചെയ്തിരുന്നത്. എന്നാൽ ലോകസമക്ഷം ശങ്കുപ്പിള്ളയെ സ്വാമികൾ വിളിച്ചിരുന്നത് "കാരണവരേ" എന്നാണ്.

കഴിഞ്ഞതും നടക്കുന്നതും വരാനിരിക്കുന്നതുമായ സംഭവങ്ങളുടെ സമഗ്ജ്ഞാനം സ്വാമികളിൽ സമ്മേളിച്ചിരുന്നുവെന്നുള്ളത് സർവ്വവിദിതമാണല്ലോ. അദ്ദേഹം പലപ്പോഴും കുമ്പളത്തെപ്പറ്റി "മറവി തീർക്കാൻ ജനിച്ച ആളാണ് കാരണവർ" എന്ന് പറയാറുണ്ടായിരുന്നു.

സ്വാമിതിരുവടികളുടെ അന്ത്യഘട്ടത്തിൽ ഈ കാരണവർ അദ്ദേഹത്തെ ഭക്തിപൂർവ്വം ശുശ്രൂഷിച്ചിരുന്നു. അതിനുശേഷവും ഈ കാരണവരുടെ ജീവിതം ശ്രീചട്ടമ്പി സ്വാമിതിരുവടികളുടെ ആശയാനുഷ്ഠാനങ്ങളെ അനുഗമിക്കുന്ന രീതിയിൽ ലോകസേവനത്തെ മുൻനിർത്തിക്കൊണ്ടുള്ളതായിരുന്നു. പിൽക്കാലത്തു കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കു സിദ്ധിച്ച സകലമേന്മകൾക്കും ജനനേതൃത്വത്തിനും മഹനീയ സ്ഥാനലബ്ധിക്കും എല്ലാം നിദാനം സ്വാമിതിരുവടികളുടെ അനുഗ്രഹാശ്ശിസ്സുകൾ മാത്രമാണ്.

## അദ്ധ്യായം - പതിനാറ്

# ശിഷ്യന്റെ സമാധിയും അനന്തരകർമ്മങ്ങളും

ശ്രീ നീലകണ്ഠതീർത്ഥപാദരുടെ സമാധിയെക്കുറിച്ച് മുമ്പ് ഒരു അദ്ധ്യായത്തിൽ സൂചിപ്പിച്ചിരുന്നുവല്ലോ. സ്വാമിതിരുവടികൾക്ക് നീലകണ്ഠതീർത്ഥരുടെ സമാധിയെക്കുറിച്ച് മാവേലിക്കരയിലെ ഒരു ഗൃഹസദസ്സിൽ സംഭാഷണം ചെയ്തുകൊണ്ടിരുന്ന പരമഗുരുവിനു പെട്ടെന്ന് തോന്നിയതും ഭാവപ്പകർച്ച ഉണ്ടായതും ആ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. കരുനാഗപ്പള്ളിയിൽ വന്നു വിവരം അറിയിക്കാൻ വന്നവർ കൊണ്ടുവന്ന കാറിൽ സ്വാമിതിരുവടികൾ കാരുനാഗപ്പള്ളിയിലെത്തി ആസന്നസമാധിയായ ശിഷ്യനെ കണ്ടു. നിർദ്ദിഷ്ടമായ കർമ്മങ്ങൾ സ്വാമിതിരുവടികൾ തന്നെ ചെയ്തു. നീലകണ്ഠതീർത്ഥപാദരുടെ സമാധിയിൽ ഒരു ജീവൻ അതിന്റെ യഥാർത്ഥ വഴിക്കു സാഫല്യത്തോടെ പോയി എന്നാണ് ആ സർവ്വസംഗ പരിത്യാഗികരുതിയത്. അദ്ദേഹം സ്വന്തം ശിഷ്യന്റെ പരമനിർവാണപ്രാപ്തിയിൽ ആനന്ദിച്ചതേയുള്ളുതാനും.

ശ്രീനീലകണ്ഠതീർത്ഥപാദരുടെ വിയോഗത്തെക്കുറിച്ചു പരമഗുരു, തീർത്ഥപാദപരമഹംസസ്വാമികൾക്ക് അയച്ച കത്തിലെ കുറച്ചു ഭാഗം അവിടെ ഉദ്ധരിക്കട്ടെ.

"ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കവേ, ഞാനും അഞ്ചുമണി സമയത്തു വന്നെത്തി.

അവസാനദേഹം അവസാനിച്ചതാണല്ലോ ഇത്. അതു ഒരു ജീവനു ഒരു പ്രാവശ്യമല്ലാതെ പിന്നെ ഒരിക്കൽക്കൂടി ഇല്ലാത്തതായ നിത്യാനന്ദാവസ്ഥയാകയാൽ ഇവിടെയുള്ള സുകൃതികളായ ഓമന

സഹോദരങ്ങളുടെ ഭാഗ്യത്തെക്കുറിച്ചും സന്തോഷിക്കുന്നു. ഇതിനായിട്ടുതന്നെയാണ് ഞാൻ ഇവിടെ താമസിച്ചു പോയതും.''

സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തികഴിഞ്ഞു. ദ്വിതീയശിഷ്യന്റെ സമാധിയും സാഫല്യത്തോടെ പരിണമിച്ചു. എന്നിട്ടും സ്വാമികൾ തന്റെ സഞ്ചാരപരിപാടികൾ കുറച്ചില്ല. വേദാന്ത തത്ത്വങ്ങൾ അത്യന്തം സരളമായി സാമാന്യജനങ്ങൾക്ക് ഉപദേശിച്ചുകൊടുക്കുകയായിരുന്നു അക്കാലത്ത് സ്വാമികളുടെ മുഖ്യകൃത്യം. ഗൃഹസദസ്സുകളിലായിരുന്നു അദ്ദേഹത്തിന്റെ ഉപദേശങ്ങൾ അനുസ്യൂതമായി പ്രചരിച്ചിരുന്നത്. പൊതുവേദികളിൽ സാധാരണയായി സംബന്ധിച്ചിരുന്നില്ല. പൊതുവേദികളിൽ താത്ത്വികോപദേശങ്ങൾ ശ്രദ്ധിക്കുന്നവരുടെ സംഖ്യ തുലോം വിരളമായതായിരിക്കാം അതിനു കാരണം.

ആയിടയ്ക്കു സ്വാമികൾ വളരെയേറെ പ്രബന്ധങ്ങൾ എഴുതിയിരുന്നെങ്കിലും വളരെ കുറച്ചു മാത്രമേ പ്രസിദ്ധീകരിച്ചിട്ടുള്ളു. അവയിൽ പലതും നഷ്ടപ്പെട്ടെങ്കിലും പല അംശങ്ങളും നിലനില്ക്കുകയും ചെയ്തു. അവ സ്വാമികളോടുള്ള ഭക്ത്യാദരങ്ങളും ആദർശനിഷ്ഠകളുമാകുന്നു.

അത്തരം വിശിഷ്ടഭാവങ്ങളാണ് അനേകം അനേകം പ്രാതികൂല്യങ്ങളുടെ നടുവിലും അപ്രകാരം പ്രകാശമാനനായി പ്രശോഭിക്കാൻ ഇടനൽകിയ കാരണങ്ങൾ.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ നിർവാണഘട്ടം നാനാപ്രകാരങ്ങളിലും ഭാസുരവും പരിപാവനവുമായിരുന്നു. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലും അദ്ദേഹത്തിന്റെ പ്രശിഷ്യ സമ്പത്തു ജാജ്വല്യമാനമായി പ്രശോഭിച്ചു. സ്വന്തം ശിഷ്യരുടേയും പ്രശിഷ്യരുടേയും ഭക്താദരസമ്മിളിതമായ നിർവ്യാജസ്നേഹം അനുഭവിക്കാൻ അദ്ദേഹത്തിനു വേണ്ടുവോളം അവസരം ലഭിച്ചുവെന്നുള്ളതും അദ്ദേഹത്തിന്റെ മാഹാത്മ്യാതിശയത്തെയാണ് പ്രദർശിപ്പിക്കുന്നത്. സ്വാമിതിരുവടികളുടെ ശിഷ്യൻമാരുടെനേരെയുള്ള പെരുമാറ്റവും അതീവസ്നേഹസുരഭിലമായിരുന്നു. അദ്ദേഹത്തിന്റെ നിർവ്യാജമായ വാത്സല്യത്തിന്റെ മധുരിമ

പുരണ്ട കത്തുകൾസകലശിഷ്യന്മാരെയും കോരിത്തരിപ്പിച്ചുവെന്നേ പറയേണ്ടു. സ്വാമികൾ ആശ്രിതന്മാരോടും ശിഷ്യരോടുമെല്ലാം സമഭാവത്തിലാണു പെരുമാറിയത്. അദ്ദേഹത്തിന്റെ ആ പ്രേമപ്രപഞ്ചം നിത്യാനന്ദമയവും ആയിരുന്നു. എഴുമറ്റൂരിൽനിന്നു സ്വാമികൾ പോയശേഷം ശ്രീതീർത്ഥപാദപരമഹംസസ്വാമികൾക്കു എഴുത്തയയ്ക്കുമ്പോൾ അദ്ദേഹം ചോദിക്കാറുണ്ടായിരുന്നത്രേ. എറുമ്പു സന്താനങ്ങൾക്കു ഭക്ഷണാവസരത്തിൽ ആഹാരം നൽകാറുണ്ടോ? എന്ന് സ്വാമികൾ ആഹാരം കഴിക്കുമ്പോൾ സമയം തെറ്റാതെ കണിശത്തിൽ അവിടെന്നു ഭക്ഷണത്തിന്റെ പങ്കുപറ്റിക്കൊണ്ടിരുന്ന ഒരുപറ്റം എറുമ്പിൻകൂട്ടങ്ങളെക്കുറിച്ചാണ് അദ്ദേഹം എഴുത്തിൽ എഴുതിച്ചോദിച്ചത്.

ആയിടയ്ക്ക് ഒന്നുരണ്ടു ദിവാൻ പേഷ്കാരൻമാർ കോടനാട്ടു വനപ്രദേശത്ത് സ്വാമികളുടെ പേരിൽ പതിച്ചുകൊടുത്തവിസ്തൃതമായ പുതുവൽ ഭൂമിയിൽ ഒരു കുടിൽകെട്ടി അദ്ദേഹം താമസിച്ചു. അതു മിക്കവാറും വിജനമായ ഒരു വനപ്രദേശമായിരുന്നു. എങ്കിലും അവിടെയും അദ്ദേഹത്തെ സന്ദർശിക്കാൻ ബഹുശതം ആളുകളും സ്നിഗ്ധരായ ശിഷ്യരും എത്തുക പതിവായിരുന്നു. അന്നു അവിടം സന്ദർശിക്കാൻ ഇടയായ കെ. നാണുപിള്ള എന്ന സ്വാമിശിഷ്യൻ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

ഇതിനിടയിൽ പല വലിപ്പത്തിലും വർണ്ണത്തിലും അനവധി തവളകൾ അവിടവിടെ ചാടിനടക്കുന്നതും ചിലവ സ്വാമികളുടെ പായിലും ചിലവ പുതിയ ഈസിച്ചെയർ ഉണ്ടായിരുന്നതിനിടയിലും കൂടിച്ചേർന്നിരിക്കുന്നത് കണ്ടു. ഈ ജന്തുക്കൾ സ്വാമികളെ സാമാന്യം ശല്യപ്പെടുത്തുന്നുണ്ടാവുമെന്നു ശങ്കിച്ചു ഞാൻ അവയെ ചൂണ്ടിക്കാണിച്ചിട്ടു ഇവയെ ഇവിടെ അധികം കാണുന്നുവല്ലോ എന്നു തന്നെ ഞാൻ പറഞ്ഞു. അതുകേട്ടു സ്വാമികൾ ചിരിച്ചുകൊണ്ടിങ്ങനെ മറുപടി പറഞ്ഞു.- "ഇവരൊക്കെ എന്റെ കൂട്ടുകാരാണ്. ഇഷ്ടം പോലെ ഇവർക്കു പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവയെ കണ്ടാൽ പിടിച്ചുവിഴുങ്ങുന്ന അനവധി നിർദ്ദയന്മാർ പുറത്തു വരാന്തയിൽ കാണുന്ന മാളങ്ങളിലും ചുറ്റുമുള്ള കുറ്റിക്കാടുകളിലും ഉള്ളതിനാൽ

എന്റെ അടുക്കൽ അഭയം പ്രാപിച്ചിരിക്കുകയാണ്."

ഇപ്രകാരം ശിഷ്യരും തിര്യക്കുകളും സാധാരണജനങ്ങളും ഉന്നതന്മാരും ഇടകലർന്ന ഒരു ജീവി സമൂഹത്തെ പരിലാളിച്ചും അവർ ഇങ്ങോട്ടു സ്നേഹപൂർവ്വം ബഹുമാനിച്ചു ജീവിച്ചുപോന്ന ഒരു പരമാനന്ദമായ കാലമായിരുന്നു അന്നു സ്വാമികളുടേത്. സാമൂഹ്യവും വൈയക്തികവുമായ കാര്യങ്ങളുടെ നടുവിലുള്ള ഗ്രാമവാസവും സഞ്ചാരവും സംഗീതവും വിശ്രമവും ഒക്കെ ഇടകലർന്ന ചില സംവത്സരങ്ങൾ കൂടി സ്വാമിതിരുവടികളെ ആശ്ലേഷിച്ചു. ചെല്ലുന്നിടത്തെല്ലാം ശിഷ്യൻമാർക്കു ജ്ഞാനോപദേശം നൽകി. അഗതികൾ, രോഗികൾ, ആപന്നന്മാർ, പ്രാരാബ്ധക്കാർ എന്നിവർക്കു ഓരോ രക്ഷാമാർഗ്ഗങ്ങൾ അരുളിച്ചെയ്തു. സ്വാമിതിരുവടികളുടെ അത്ഭുതസിദ്ധികളെക്കുറിച്ചു ഈ കാലഘട്ടത്തിൽ പലകഥകളും പ്രചരിച്ചിട്ടുണ്ട്. ഈ വക സിദ്ധികളുടെ ദൃക്സാക്ഷികളും ധാരാളം ഉണ്ട്.

ഇതിനിടയ്ക്കാണ് സ്വാമിതിരുവടികൾ യാദൃച്ഛികമായി ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയെ പരിചയപ്പെടാൻ സംഗതിയായത്. ആ വക കാര്യങ്ങൾ മുന്നദ്ധ്യായത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുമുണ്ടല്ലോ. ആ കുമ്പളത്തു ശങ്കുപ്പിള്ളയാണ് സ്വാമിതിരുവടികളുടെ തിരുനാവുംകൊണ്ട് കാരണവരെ അഭിസംബോധനചെയ്യപ്പെട്ടിരുന്ന പുതിയ ശിഷ്യൻ. ശങ്കുപ്പിള്ള സ്വാമികളുടെ ഭക്തനോ, ശിഷ്യത്വകാംഷിയോ ആയിട്ടല്ല അദ്ദേഹത്തോട് അടുത്തത്. പക്ഷേ പിന്നീട് സ്വാമികളുടെ സ്നേഹപ്രവാഹത്തിൽ സ്വഭാവികമായിത്തന്നെ അലിഞ്ഞുചേർന്നു. കാലക്രമത്തിൽ സുദൃഢമായിത്തീർന്ന ആ മൈത്രീബന്ധം ഗുരുശിഷ്യബന്ധത്തിനു നാന്ദികുറിച്ചുവെന്നേ പറയേണ്ടു, പരമഗുരുവിന്റെ പ്രീതിയ്ക്കു പാത്രമായിത്തീർന്ന ശ്രീ കുമ്പളം സ്വാമിതിരുവടികളുടെ ശുശ്രൂഷയിലും സുഖസൗകര്യങ്ങളിലും എപ്പോഴും ജാഗരൂകനായിരുന്നു. വേദാന്തമോ ആത്മീയകാര്യങ്ങളോ ആ ഗുരുശിഷ്യൻമാർക്കിടയിൽ പ്രതിപാദ്യമായിട്ടേയില്ല.

ഇതിനെപ്പറ്റി ഒരിക്കൽ ശ്രീകുമ്പളം പ്രസ്താവിച്ചിട്ടുള്ളത് നോക്കുക

"അവിടത്തോടു ആത്മീയമായി ഞാൻ ഒന്നുംതന്നെ ചോദിച്ചിട്ടില്ല. എനിക്കു ഒന്നും ഉപദേശിച്ചു തന്നിട്ടുമില്ല."

ഇവിടെ മൗനിയായ ഗുരുവും ഛിന്നസംശയനായ ശിഷ്യനും എന്നു ധരിക്കുന്നത് ഉത്തമം. സിദ്ധനും ഗൃഹസ്ഥനും ഒരിക്കലും വിരുദ്ധരുമല്ല. ഇക്കാര്യമാണ് പരമഗുരുവിന്റെയും കുമ്പളത്തു ശങ്കുപ്പിള്ളയുടേയും ഗുരുശിഷ്യബന്ധത്തിൽ നിന്നു നാം മനസ്സിലാക്കേണ്ടത്.

സ്വാമികൾ, പന്മനയിലെ കാവിൽ വിശ്രമിക്കുന്ന സന്ദർഭങ്ങളിൽ, സ്വാമികളും കുമ്പളവും മാത്രമാകുമ്പോൾ അദ്ദേഹത്തിന്റെ ജീവിതാവസാനത്തെക്കുറിച്ചു പലതും സൂചിപ്പിക്കാറുണ്ടായിരുന്നു. മനുഷ്യനു എന്നെങ്കിലും ഒരിക്കൽ അവന്റെ കർമ്മങ്ങളിൽനിന്നു വിരമിക്കേണ്ടിവരുമെന്നും സ്വന്തം ജീവിതകാലം അവസാനിക്കാൻ സമയമായെന്നും തമാശരൂപത്തിൽ സൂചിപ്പിക്കുകയും സ്വാമിതിരുവടികളുടെ പതിവായിരുന്നു.

അങ്ങനെയിരിക്കെ, ഒരുദിവസം, അടുത്തുള്ള മറ്റൊരു പഴയ കാവിനെക്കുറിച്ചു ശിഷ്യൻ ഗുരുവിനോട് പറഞ്ഞു. പിറ്റെദിവസം വെളുപ്പിനേതന്നെ ഗുരുവും ശിഷ്യനും ആ കാവു കാണാൻ പുറപ്പെട്ടു. വളരെ നേരം സ്വാമികൾ നടന്നു ആ കാവുചുറ്റിക്കണ്ടു. എന്നിട്ട്,

"ഇവിടം ഒരു നല്ല കാവാണ് ഒരു സമാധിസ്ഥാനത്തിനു യോജിച്ചതാണ്" എന്ന് അരുളിച്ചെയ്തു. ഒരു സാമാന്യസംഭാഷണമായേ അന്നു കുമ്പളം അതിനെ പരിഗണിച്ചു കാണുകയുള്ളു.

സ്വാമികൾ തിരുവനന്തപുരത്തേക്കുപോകാൻ ഭാവിച്ചപ്പോൾ, "കുറെ ദിവസംകൂടി കഴിഞ്ഞിട്ടുപോയാൽ പോരേ? എന്നു കുമ്പളം ചോദിച്ചു. അപ്പോൾ സ്വാമികൾ മറുപടി പറഞ്ഞത് കിഴവൻ ചാകാനിങ്ങുവരും കാരണവരേ! എല്ലാവരോടും യാത്രചോദിച്ചിട്ടു വരട്ടെ" എന്നായിരുന്നു.

പ്രസ്തുത സന്ദർഭത്തിൽ ആരോഗ്യം സ്വാമിതിരുവടികളെ നന്നായി അനുഗ്രഹിച്ചിരുന്നു. അന്നത്തെ കാഴ്ചയിൽ അദ്ദേഹത്തിനു അടുത്തകാലത്തെങ്ങും ശാരീരികമായ ഭംഗം സംഭവിക്കത്തക്കലക്ഷ

ണങ്ങൾ കണ്ടിരുന്നില്ല, എന്നല്ല അദ്ദേഹം തികച്ചും ആരോഗദൃഢഗാത്രനായിരുന്നുതാനും.

സ്വാമികൾ തിരുവനന്തപുരത്തു എത്തിയശേഷം അവിടുത്തേക്കും തെല്ലും ശരീരസുഖം ഇല്ലാതായി. ചെറിയ ദഹനക്കേടായിരുന്നു ആരംഭം. ആഹാരം കുറച്ചു. ചിലപ്പോൾ ആഹാരമേ കഴിച്ചിരുന്നില്ല എന്നിട്ടും സുഖക്കേടു ശമിച്ചില്ല.

സ്വാമിതിരുവടികളുടെ വൈദ്യശിഷ്യന്മാരായ ഡോ. കെ. ജി. ഗോപാലപിള്ളയും ആറന്മുള നാരായണപിള്ള വൈദ്യനും മറ്റും സ്വാമികളെ അതീവശ്രദ്ധയോടെ പരിചരിച്ചു. അദ്ദേഹത്തെ ബാധിച്ച അതിസാരം എന്തുകൊണ്ടോ ഒട്ടും കുറഞ്ഞില്ല. ചികിത്സകളൊന്നും തന്നെ ആവശ്യമില്ലെന്ന മട്ടിലായിരുന്നു സ്വാമിതിരുവടികൾ. അന്ത്യം അടുത്തുവെന്നും അതിനു വിളംബം ഉണ്ടാക്കാൻ ആരും യത്നിക്കേണ്ടതില്ലെന്നും സ്വാമികൾ ഇടയ്ക്കിടയ്ക്കു സൂചിപ്പിക്കാറുണ്ടായിരുന്നു. എങ്കിലും ശിഷ്യവത്സലനായ സ്വാമികൾ ചികിത്സയും പരിചരണവും സ്വീകരിക്കാതെയിരുന്നില്ല. എന്നാൽ താൻ ഇടവസൂര്യനെ കാണുകയില്ലെന്നു സ്വാമികൾ അവിടെ ചെന്നിരുന്നു ഗൃഹസ്ഥശിഷ്യൻമാർ ഉൾപ്പെടെയുള്ള എല്ലാവരോടും തറപ്പിച്ചു പറഞ്ഞുകൊണ്ടിരുന്നു.

ഏതാനും ആഴ്ചകഴിഞ്ഞു സ്വാമികളുടെ രോഗാവസ്ഥയ്ക്കു അല്പം മാറ്റം വന്നു. നടക്കാൻ വലിയ വിഷമം ഇല്ല എന്ന അവസ്ഥയായി. അദ്ദേഹം പന്മനയ്ക്കു പോകാൻ ആഗ്രഹിച്ചു. കുമ്പളത്തിന് കത്തയച്ചു.

പരിവാരങ്ങളോടെ കുമ്പളം വള്ളത്തിൽ തിരുവനന്തപുരത്തെത്തി. തിരുവനന്തപുരത്തെ ശിഷ്യസമുച്ചയം മുഴുവൻ സ്വാമികളെ യാത്ര അയയ്ക്കാൻ അവിടെ കൂടി. അവർ വള്ളക്കടവുവരെ അനുയാത്ര ചെയ്തു. അവസാനയാത്ര എന്ന നിലയിൽ അവരെയെല്ലാം സ്വാമികൾ അനുഗ്രഹിച്ചു. അദ്ദേഹം അവരോടെല്ലാം പ്രസന്നവദനനായി ഓരോ ഫലിതവാക്യം പറയാനും മറന്നില്ല.

അങ്ങനെ സ്വാമികൾ പന്മനയ്ക്കു തിരിച്ചു.

# അദ്ധ്യായം - പതിനേഴ്

# മഹാസമാധി

തിരുവനന്തപുരത്തുനിന്നു പന്മനയ്ക്കു പോരുംവഴി, ശ്രീ കുമ്പ ളത്തു ശങ്കുപ്പിള്ള സ്വാമിതിരുവടികളുമായി പ്രാക്കുളത്തു എത്തി. അവിടെ തോട്ടുവയലിൽ ബംഗ്ലാവിൽ സ്വാമികൾ കുറേ ദിവസം വിശ്ര മിച്ചു. അപ്പോൾ പലഗൃഹസ്ഥശിഷ്യന്മാരും അവരുടെ ഗൃഹത്തിലേക്കു അദ്ദേഹത്തെ ക്ഷണിച്ചു. എന്നാൽ പന്മനയ്ക്കു പോകാനേ സ്വാമികൾ ആഗ്രഹിച്ചുള്ളു.

തോട്ടുവയലിൽ സ്വാമിതിരുവടികൾ താമസിക്കുമ്പോൾ ശ്രീനാ രായണഗുരുസ്വാമികൾ തന്റെ ശിഷ്യന്മാരോടൊപ്പം പരമഗുരുവിനെ സന്ദർശിച്ചു. ആ ഗുരുശിഷ്യൻമാരുടെ അന്യോന്യ സന്ദർശനം സകല ജനങ്ങൾക്കും ഹൃദയാവർജകമായിരുന്നു. നാണുഗുരുസ്വാമികൾ പര മഗുരുവിനു സേവിക്കാൻ സിദ്ധമകരധ്വജം കൊണ്ടുവന്നു കൊടുത്ത തായി പറഞ്ഞുകേട്ടിട്ടുണ്ട്. ഗുരുവും ശിഷ്യനുമായ ആ രണ്ടു സന്യാ സിമാരുടേയും പരസ്പരോപചാരക്രമം, ഒരു പക്ഷേ അന്ത്യസന്ദർന മെന്ന രീതിയിൽത്തന്നെ വിലമതിക്കപ്പെടുംവിധമായിരുന്നെന്നും അന്നത്തെ ദൃക്സാക്ഷികളിൽ പലരും വിവരിച്ചു പറഞ്ഞിട്ടുള്ളതായി ഈ ലേഖകൻ കേട്ടിട്ടുണ്ട്.

അന്ന് ശ്രീനാരായണഗുരുസ്വാമികൾ വലത്തും തീർത്ഥപാദപ രമഹംസസ്വാമികൾ ഇടത്തും പരമഗുരു മധ്യത്തിലും ഇരുന്നുകൊണ്ടു ഒന്നു രണ്ടു ഫോട്ടോകളും എടുത്തിരുന്നു.

പലരുടേയും നിർബന്ധപൂർവ്വമായ അഭ്യർത്ഥനകൾ ഉണ്ടായി രുന്നിട്ടും സ്വാമിതിരുവടികൾക്കു പന്മനയ്ക്കുതന്നെ പോകണമെന്ന് അസാമാന്യമായ നിർബന്ധം ഉണ്ടായിരുന്നു.

അതിനാൽ കൊല്ലം, കൊട്ടാരക്കര മുതലായ സ്ഥലങ്ങളിൽ നിന്നു സ്വാമികളെ ക്ഷണിച്ചുകൊണ്ടു പോകാൻ വന്ന അനേകം ശിഷ്യ

ന്മാരുടെ നിർബന്ധമായ അപേക്ഷയെ അദ്ദേഹത്തിനു വാത്സല്യപൂർവ്വം നിരസിക്കേണ്ടതായും വന്നുകൂടി. കൊല്ലക്കാരോടു അദ്ദേഹം അന്നു പറഞ്ഞുവത്രേ - "ഇരുപത്തി മൂന്നാംതീയതിയോടുകൂടി തെക്കോട്ടു തന്നെ വരാം" എന്ന്.

കരുനാഗപ്പള്ളിക്കാർ നിരാശരായെങ്കിലും സ്വാമിതിരുവടികൾ പന്മനയിലായതു അവരെ ഏറെക്കുറെ സന്തുഷ്ടരാക്കാതിരുന്നില്ല. തിരുവനന്തപുരത്തുകാരോടു കൊല്ലക്കാരോടു പറഞ്ഞ മറുപടിതന്നെ ആവർത്തിച്ചു. ആൾ ഒന്നു മാത്രം. പല ദിക്കിലേക്കു ഒരേ സമയത്തു എങ്ങനെപോകാൻ കഴിയും?

പന്മന സി. പി. പി.സ്മാരക വായനശാലയിലാണ് സ്വാമികൾ വിശ്രമിച്ചത്. അവിടുത്തെ രോഗം വർദ്ധിച്ചു. എന്നിട്ടും അദ്ദേഹത്തിന്റെ പ്രസന്നത അനുനിമിഷം കൂടിക്കൊണ്ടിരുന്നു.

അനവധി ശിഷ്യഗണങ്ങൾ സ്വാമികളുടെ പരിസ്ഥിതിയെ ആവരണം ചെയ്തിരുന്നു. പണ്ഡിതന്മാർ, ശാസ്ത്രജ്ഞന്മാർ, ധനാഢ്യർ എന്നിങ്ങനെ വിവിധരൂപത്തിലുള്ളവർ അവിടെ സമാഗതരായിരുന്നു. ഇവരെല്ലാം സ്വാമികളെ ശുശ്രൂഷിക്കുന്നതു തന്നെ ജന്മസാഫല്യമായി കരുതി പ്രവർത്തിച്ചുപോന്നു.

സ്വാമിതിരുവടികൾ ഓരോരുത്തരോടും വാത്സല്യത്തോടുകൂടി ഫലിതമയമായി സംസാരിച്ചുകൊണ്ടിരുന്നു.

അവിടെ ചിലപ്പോൾ സംഗീതം അതിന്റെ ഉച്ചസ്ഥായിയിൽ ആലപിക്കപ്പെട്ടിരുന്നു. ചിലപ്പോൾ ശാസ്ത്രചർച്ചകൊണ്ടു അന്തരീക്ഷം മുഖരമാണ്. എന്തെങ്കിലും പറഞ്ഞുകൊടുത്തു എഴുതിക്കുകയും ഉണ്ടായിരുന്നു.

എല്ലാത്തിലും പ്രധാനം സംഗീതം തന്നെ. ഗഞ്ചിറ, വീണ, ഫിഡിൽ മുതലായ സംഗീതോപകരണങ്ങൾ എല്ലാംതന്നെ അവിടെ എപ്പോഴും ഉണ്ടായിരുന്നു. കട്ടിലിനടിയിൽ അവിടത്തെ നിത്യസുഹൃത്തുക്കളായ മാക്രി, എലി മുതലായ ചെറുജന്തുക്കളും അടുത്തുകൂടി

യിരുന്നു. ഒരു ദിവസം അവയോടൊപ്പം ഒരു മഞ്ഞച്ചേരയും ഉണ്ടായി രുന്നു.

1099 മേടം 22-ാം തീയതി സ്വാമികൾ ശ്രീകുമ്പളത്തു ശങ്കുപ്പി ള്ളയെ വിളിച്ചു. അദ്ദേഹം അവിടെത്തന്നെ ഉണ്ടായിരിക്കണമെന്നു പതി വില്ലാതെ കല്പിച്ചു. 23-ാം തീയതി വൈകിട്ട് സ്വാമികൾ എഴുന്നേറ്റിരി ക്കാനുള്ള ആഗ്രഹം അറിയിച്ചു. തന്റെ വത്സലശിഷ്യനായ പത്മനാഭ പ്പണിക്കരുടെ സഹായത്തോടെ സ്വാമിതിരുവടികൾ കട്ടിലിൽ എഴു നേറ്റു ഇരുന്നു. മന്ദം മന്ദം അദ്ദേഹം പദ്മാസനത്തിൽ ഇരിപ്പുറപ്പിച്ചു. ക്രമേണ സ്വാമികൾ ധ്യാനനിഷ്ഠനായും കാണപ്പെട്ടു.

അതു അദ്ദേഹത്തിന്റെ അന്ത്യനിമിഷമാണെന്നു ആർക്കും മന സ്സിലായില്ല. എങ്കിലും അവിടുന്നു ദേഹബന്ധം ഉപേക്ഷിച്ചു. ബ്രഹ്മ ഭൂയം പ്രാപിച്ചു.

സ്വാമിതിരുവടികളുടെ പുണ്യശരീരം മുമ്പു നിർദ്ദേശിച്ചിരുന്ന തനുസരിച്ചു സമാധിസ്ഥാനമായി കല്പിക്കപ്പെട്ടിരുന്നു പന്മനക്കാവിൽ യഥാവിധി സമാധിയിരുത്തപ്പെട്ടു.

പ്രസ്തുതവാർത്ത കേരളമെമ്പാടും പരന്നു. സർവ്വജനസമരാ ധ്യനായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ അപ്രമേയപ്രതിഭാപ്രഭാവം പൂണ്ട ആത്മയോഗി, എല്ലാവർക്കും നിർവ്യാജാരാധ്യനായ ആചാര്യൻ, അന്യൂനസിദ്ധിയാർന്ന കലാകാരൻ, സർവ്വശാസ്ത്രപാരദൃശ്വാവായ അനിഷേധ്യസർവ്വജ്ഞൻ, പ്രപഞ്ചത്തിലെ ജീവജാലങ്ങളെ എല്ലാം ആത്മനിർവിശേഷം മമതയോടെ കാണാൻ കഴിഞ്ഞ സ്നേഹസ്വരൂ പൻ എന്നീ നിലകളിലെല്ലാം കേരളീയർക്കു, അല്ല, ഭാരതീയർക്കു ആ കല്പം ആരാധ്യപദവിയിലെത്തി പ്രഭാസിക്കുന്ന ജ്യോതിഃസ്വരൂപനായി കരുണാകിരണങ്ങൾ ചൊരിയുന്നു.!

ആ പ്രകാശധാരയിൽ ഇന്നും എന്നും കേരളത്തിന്റെയും ഭാര തത്തിന്റെയും വേദാന്തചിന്തകളുടെ തൂവെള്ളിക്കതിരുകൾ ആചന്ദ്ര താരം അക്ഷീണമായി പരിലസിക്കും.

# അദ്ധ്യായം - പതിനെട്ട്

# ഉപസംഹാരം

ഈശ്വരാനുഗ്രഹത്തിന്റെ പ്രതീകമായ ശ്രീവിദ്യാധിരാജപരമഭട്ടാരക ചട്ടമ്പിസ്വാമിതിരുവടികൾ, കേരളത്തിന്റെ-ഭാരതത്തിന്റെ-സമ്പൂർണ്ണലോകത്തിന്റ തന്നെ പൊതുസ്വത്താണ്. അതിൽ വിഭാഗീയ ചിന്തകൾക്കൊന്നും സ്ഥാനമില്ല. പൊതുവേ ലോകത്തിന്റെ ക്ഷേമത്തിനായ് തിരുവവതാരം ചെയ്യുന്ന മഹാത്മാക്കളുടെ പേരിൽ വിഭാഗീയ ചിന്തകൾക്കു ഇടം നൽകുന്നതുതന്നെ അർത്ഥശൂന്യവും മൗഢ്യവുമാകുന്നു. സ്വാമികളിൽ പ്രസരിച്ചിരുന്ന ഈശ്വര ചൈതന്യത്തിന്റെ പ്രകാശദീപ്തികൾ ലോകത്താകമാനമുള്ള ഈ സഞ്ചയങ്ങളുടെ പുരോഗതിക്കു മാർഗ്ഗദർശകമായി പരിലസിക്കുന്നു.

സ്വാമികളുടെ സമാധിയിൽ നൊന്തചിത്തവുമായി മഹാകവി വള്ളത്തോൾ ചോദിക്കുന്നതു കേൾക്കുക -

"അമ്മുഖമതാ! ദീർഘമൗനമുദ്രിതമായി;

നമ്മളെയാരുണ്ടിനി ശ്രോതവ്യം ശ്രവിപ്പാൻ?"

ദക്ഷിണേന്ത്യയിൽ ശിവാദ്വൈതത്തിന്റെ ഉപജ്ഞാതാവും വക്താവും പ്രചാരകനുമായിരുന്നു സ്വാമിതിരുവടികളെന്നുള്ളതിൽ വേദാന്തികൾക്കു ഒരു സംശയവും ഉണ്ടാകാനിടയില്ല. ശങ്കരാചാര്യസ്വാമികൾ മതാചാര്യൻ രാമാനുജൻ മുതലായവർക്കൊപ്പം ചട്ടമ്പിസ്വാമികളുടേയും വേദാന്തജ്യോതിസ്സു ലോകാന്തരീക്ഷത്തിൽ ജാജ്വല്യമാനമായി എന്നുമെന്നും പ്രശോഭിക്കും.

ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ സമാധിസ്ഥാനമായ പന്മനക്കാവിൽ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയുടേയും മറ്റും പരിശ്രമത്താൽ സ്ഥാപിതമാണ് പന്മന ആശ്രമം. അവിടെ കൊല്ലവർഷം 1106-ൽ എല്ലാ

ജനവിഭാഗങ്ങൾക്കും നിർബാധമായി ആരാധനനടത്താൻ സൗകര്യ പ്പെടുത്തിയിട്ടുള്ള മനോഹരമായ ശിവക്ഷേത്രം നിർമ്മിച്ചിട്ടുണ്ട്. സമാ ധിപീഠത്തിന്റെ മുകളിലാണ് പ്രതിഷ്ഠ.

സ്വാമിതിരുവടികളുടെ മറ്റൊരുപേര് - ബാലഭട്ടാരകേശ്വരൻ എന്നതിനെ ഓർമ്മിപ്പിക്കത്തക്കവണ്ണം "ശ്രീബാലഭട്ടാരകേശ്വരക്ഷേത്രം" എന്നു ആ ദേവാലയം പ്രകീർത്തിക്കപ്പെടുന്നു. അവിടെ വൃശ്ചികം ഒന്നു മുതൽ 41 ദിവസം വരെയും മേടത്തിലെ സമാധിദിനവും പ്രധാന ഉത്സ വങ്ങളായി ആഡംബരത്തോടെ ആഘോഷിക്കാറുണ്ട്. ഉത്സവത്തിനു കേരളത്തിന്റെ പലഭാഗത്തുനിന്നും ഭക്തരും സന്ദർശകരും ചെന്നു ചേരാറുണ്ട്. ആശ്രമവും ക്ഷേത്രവും കുമ്പളത്തു ശങ്കുപ്പിള്ളയുടെ പരി ശ്രമഫലമാണ്. ഇന്നു ക്ഷേത്രത്തിന്റെയും ആശ്രമത്തിന്റെയും വകയായി ഗണ്യമായ സമ്പത്ത് ഉണ്ട്.

മഹാത്മാഗാന്ധി മുതലായ ധന്യാത്മാക്കളും മീരാബെൻ, എ. വി. താക്കൂർ, അരുണാ ആസഫ് അലി, സർദാർ കെ. എം. പണിക്കർ, കേണൽ ലക്ഷ്മി തുടങ്ങിയ ലോകവിശ്രുതരും ഈ ആശ്രമത്തിൽ എത്തി ആരാധന നടത്തിയിട്ടുണ്ട്.

ആശ്രമത്തിന്റെ പരിസ്ഥിതിതന്നെ ഒരു പുണ്യഭൂമിയുടെ പ്ര തീതിയെ പ്രതിനിധാനം ചെയ്യുന്നതാണ്. ആശ്രമത്തിനുചുറ്റും ശീതള ച്ഛായ പരത്തി പടർന്നു പന്തലിച്ച അനേകം തേൻമാവുകൾ! തിങ്ങി ഞെരുങ്ങി നില്ക്കുന്ന കരിക്കിൻ കുലകളോടുകൂടിയ ചെന്തെങ്ങുകൾ! മരതകവർണ്ണം പൂണ്ടു തൂങ്ങിക്കിടക്കുന്ന മാങ്ങാക്കുലകൾ! എന്നിങ്ങനെ അവിടെ കാണുന്ന എന്തും സന്ദർശകരുടെ ഉള്ളം അലിയിക്കത്തക്ക വണ്ണം ചേതോഹരമാണ്. ആരോഗ്യ സംരക്ഷണത്തിനും മനഃശുചീക രണത്തിനും അത്യന്തം പ്രയോജനപ്രദമാണ് ആ ആശ്രമപരിസരം. നാടിന്റെ നാനാഭാഗങ്ങളിൽനിന്നും പലരും സുഖാന്വേഷികളായി ആശ്രമത്തിൽ എത്തിതാമസിക്കാറുണ്ട്.

പന്മന ആശ്രമത്തിന്റെ അധീനതയിലുള്ള ശ്രീ ബാലഭട്ടാരവി ലാസം സംസ്കൃതപാഠശാല (എസ്. ബി. വി. സംസ്കൃത ഹൈസ്കൂൾ)

ശ്രീ ചട്ടമ്പിസ്വാമികളുടെ സ്മാരകമാണ്. ആദ്യകാലത്തു അതു നല്ല നിലയിൽ നടത്തപ്പെട്ടിരുന്ന ശാസ്ത്രിക്ലാസ്സുവരെയുള്ള സംസ്കൃത ഹൈസ്കൂളായിരുന്നു.

ശ്രീ ചട്ടമ്പി സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിയോടു അനുബന്ധിച്ചു ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ ഉത്സാഹത്തിൽ പണികഴിപ്പിച്ച ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമത്തെക്കുറിച്ചു മുമ്പു പരാമർശിച്ചിട്ടുണ്ടല്ലോ. അതും ശ്രീചട്ടമ്പി സ്വാമികളുടെ ആദർശവും പാരമ്പര്യവും പുലർത്തിക്കൊണ്ടുപോകത്തക്കവിധം വേറെയും ചില സ്ഥാപനങ്ങൾ ആവിർഭവിച്ചിട്ടുള്ളതിൽ വച്ചു ശ്രദ്ധേയമായ വാഴൂർ തീർത്ഥപാദാശ്രമവും അയിരൂർ ഗുരുകുലാശ്രമവും സ്വാമി തിരുവടികളുടെ സ്മാരകമായി പരിഗണിക്കപ്പെടാവുന്നതാണ്.

ശ്രീനാരായണഗുരസ്വാമികളുടെ ശിവഗിരിയിലെ സമാധിസ്ഥാപനങ്ങളും തത്ത്വത്തിൽ ശ്രീചട്ടമ്പിസ്വാമികളുടെ പാരമ്പര്യത്തെത്തന്നെയാണ് പുലർത്തുന്നതെന്നു പറയാമെങ്കിലും സാധാരണദൃഷ്ടിക്കു അതു ബോധ്യപ്പെടാൻ പ്രയാസമാണ്.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധിയെ സ്മരിപ്പിക്കുന്ന കരുനാഗപ്പള്ളിയിലെ പുന്നക്കുളത്തുള്ള ആശ്രമവും ക്ഷേത്രവും ആശ്രമത്തിന്റെ അധീനതയിലുള്ള പുതിയകാവിലെ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി വിലാസം സംസ്കൃതപാഠശാല മുതലായ സ്ഥാപനങ്ങളും ശ്രീ സ്വാമിതിരുവടികളുടെ ആദർശങ്ങളുടെ പ്രചാരണപരിധിയിൽപെടുന്നതും തന്മൂലം അവിടുത്തെ സ്മാരക ചേതന അംഗീകരിക്കപ്പെടാവുന്നതുമാകുന്നു.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്മരണയെ ക്ഷണംതോറും പുതുക്കാൻ പര്യാപ്തങ്ങളായ അനേകം സ്ഥാപനങ്ങൾ കേരളത്തിൽ ഉടനീളം ദേദീപ്യമാനങ്ങളായി സ്ഥിതിചെയ്യുന്നുണ്ട്. തിരുവനന്തപുരത്തു ശ്രീ. ആർ. രാമചന്ദ്രൻനായരും സംഘവും ചേർന്നു വിദ്യാധിരാജ വിദ്യാസമാജത്തിന്റെ കീഴിൽ കേരളത്തിന്റെ തെക്കേഅറ്റം മുതൽ വടക്കേ അറ്റം വരെ അനേകം വിദ്യാഭ്യാസസ്ഥാപനങ്ങൾ പ്രവർത്തിച്ചു

വരുന്നു, അതുപോലെ മറ്റു പലസ്ഥലങ്ങളിലും വിദ്യാധിരാജവിദ്യാ പീഠങ്ങൾ പ്രവർത്തനങ്ങളായി പ്രശോഭിക്കുന്നു.

ഹിന്ദുമഹാമണ്ഡലത്തിന്റെ പ്രവർത്തനമായി ബന്ധപ്പെട്ട് ഹിന്ദു മഹാമണ്ഡലം പ്രസിഡന്റ് ശ്രീ ഉപേന്ദ്രനാഥക്കുറുപ്പിന്റെ മേൽനോട്ടത്തിൽ വിദ്യാധിരാജപഠനകേന്ദ്രം എന്നൊരു സ്ഥാപനവും സജീവമായി പ്രവർത്തിച്ചുവരുന്നതും ശ്രീ ചട്ടമ്പിസ്വാമിയെക്കുറിച്ചുള്ള ഓർമ്മയ്ക്കു നിറം കൂട്ടുന്നു. സ്വാമിതിരുവടികളുടെ ഭക്തനും വക്താവും പ്രചാരകനുമായി ശ്രീ രാമചന്ദ്രൻനായർ (തുളസീവനം) അദ്ദേഹത്തിന്റെ സ്വാധീനത്തിലുള്ള തീർത്ഥപാദമണ്ഡപത്തിൽ വച്ചു ജന്മദിനത്തിലും സമാധിദിനത്തിലും അദ്ദേഹം എഴുതിയ ചട്ടമ്പിസ്വാമികളുടെ അഷ്ടോത്തരശതനാമാവലിയുടെ ഉച്ചാരണത്തോടെ ഉദയം മുതൽ അസ്തമയം വരെ അനേകം ജനങ്ങളെ ഇരുത്തി പുഷ്പാർച്ചന ചെയ്യിക്കാറുണ്ട്. അനേകദീപങ്ങളുടെയും അനേകവിധം പുഷ്പങ്ങളുടെയും വർണ്ണശബളിമയിൽ ആ അർച്ചനാദൃശ്യം അത്യന്തം ചേതോഹരമായി പ്രശോഭിക്കും. ബാലാഹ്വസ്വാമിചരണാഭരണം എന്ന കാവ്യം ആറന്മുള നാരായണപിള്ള വൈദ്യ (കവിദീപൻ)ന്റേതാണ്.

തിരുവനന്തപുരത്തെ ഒരു ആദ്ധ്യാത്മികസംഘടനയായ ദർശനം ചട്ടമ്പിസ്വാമികളുടെ അപദാനങ്ങളെ പ്രകീർത്തിക്കുന്ന സാഹിത്യകൃതികൾക്കു രൂപം കൊടുത്തിരുന്നതായും അറിയാം.

എഴുപതുകൊല്ലത്തെ ജീവിതംകൊണ്ടു കേരളത്തെ ധന്യധന്യമാക്കിയ പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികൾ ലോകം ഇന്നോളം കണ്ടിട്ടുള്ള ആദ്ധ്യാത്മീയാചാര്യന്മാരിൽ അഗ്രാസനാവകാശിയായ മഹേശ്വരാവതാരമാണെന്നും ദർശനം വിശ്വസിക്കുന്നുവെന്ന് ദർശനത്തിന്റെ പ്രചാലകനായിരുന്ന പ്രൊഫ. എ. വി.ശങ്കരൻ പ്രസ്താവിച്ചിട്ടുണ്ട്. പ്രശസ്തനും പ്രഗത്ഭനുമായ ശ്രീ. എം. കെ. കെ. നായരുടെ വിചക്ഷണ നേതൃത്വത്തിൽ പ്രവർത്തിച്ചുവരുന്ന ദർശനം ശ്രീ വിദ്യാധിരാജഭജനാവലിയും ഗീതികാഞ്ജലിയും, ശ്രീനാരായണഗുരുദേവൻ, മഹാകവി ഉള്ളൂർ, വള്ളത്തോൾ മുതലായ ആദ്ധ്യാത്മകിക ഗുരുക്കൻമാരും കവി

വര്യൻമാരും മറ്റും സ്വാമികളെപ്പറ്റി രചിച്ചിട്ടുള്ള കവിതാഭാഗങ്ങൾ സമാഹരിച്ചു ചേർത്ത ഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. "ഭട്ടാരകപ്പാന" പ്രൊ. എ. വി.ശങ്കരന്റെ കൃതിയാണ്.

കൂടാതെ പെരുമൺ ദേശത്തു ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ചുള്ള ചില കൃതികൾ പ്രസിദ്ധീകരിക്കാൻ ശ്രമിച്ചിരുന്നതായും അറിയുന്നു.

"ശ്രീവിദ്യാധിരാജവിജയം" എന്നൊരു സംസ്കൃത മഹാകാവ്യം ഈ എളിയ ലേഖകൻ എഴുതിയിട്ടുള്ളതായി മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ശ്രീ ചട്ടമ്പി സ്വാമിതിരുവടികളെപ്പറ്റി ഒരു മലയാള കാവ്യം എഴുതി അച്ചടിക്കാൻ ഏല്പിച്ചതായി പ്രൊഫ. കെ. വി. ദേവ് മറ്റു പലരോടും പറഞ്ഞ കൂട്ടത്തിൽ ഈ ലേഖകനോടും പറയകയുണ്ടായി.

സ്വാമികളെക്കുറിച്ചു കൂടുതൽ ശക്തങ്ങളായ കൃതികൾ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു.എങ്കിലേ ആ വിശിഷ്ടാപദാനങ്ങൾ ലോകചിത്തത്തിൽ എത്തി ആനന്ദലഹരികൾ ഉത്പാദിപ്പിക്കുകയുള്ളു. ശ്രീചട്ടമ്പിസ്വാമികളെ ആസ്പദമാക്കി പലരും സത്യത്തിന്റെ മുഖം മറച്ചതുകൊണ്ടു ഫലമില്ല. സത്യത്തിന്റെ വാതിൽ തുറന്നുകൊടുക്കാൻ തയ്യാറാകണം. അതിനുവേണ്ടി ചട്ടമ്പിസ്വാമിഭക്തൻമാർ ഒറ്റക്കെട്ടായി ഉണർന്നു പ്രവർത്തിക്കണം എന്ന സത്യം ഇവിടെ ഒന്നു പറഞ്ഞുകൊള്ളട്ടെ.

ശ്രീകുറിശ്ശേരി ഗോപാലപിള്ളയുടെ "ശ്രീ വിദ്യാധിരാജനും" ദർശനം പ്രസിദ്ധീകരണക്കാരുടെ "പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമികളും" ശ്രീ സ്വാമി തിരുവടികളുടെ അപദാനങ്ങളുടെ ചിത്രീകരണമാണെന്നു കൂടി ഇവിടെ ഓർമ്മിപ്പിച്ചുകൊള്ളുന്നു. "ശ്രീവിദ്യാധിരാജചരിതാമൃതം" എന്ന ഈ കൃതിയുടെ രചനയ്ക്കുമേൽ പ്രസ്താവിച്ച ചില ഗ്രന്ഥങ്ങളിലെ പരാമർശങ്ങളെ ഉപജീവിക്കേണ്ടിവന്നിട്ടുള്ളതാണെന്നുകൂടി ഇവിടെ പ്രസ്താവിക്കുന്നു.

"ചിത്തമേ പോരുയത്നം;

നീയൊരു കുട്ടിയെറു -

ബ ദ്ദിവ്യ പുരുഷന്റെ

മാഹാത്മ്യമൊരർണ്ണവം.''

എന്ന മഹാകവി വള്ളത്തോളിന്റെ പ്രസ്താവനയുടെ തണ ലിൽനിന്നുകൊണ്ടു സ്വാമിതിരുവടികളുടെ മാഹാത്മ്യാതിശയത്തെ സംക്ഷിപ്തമായി ഒന്നുകൂടി സ്മരണയിൽ ഉണർത്തിക്കൊള്ളട്ടെ.

കേരളത്തിലെ ഒരു അഭൗമജ്യോതിസ്സായി അവതരിച്ച ശ്രീ ചട്ട മ്പിസ്വാമിതിരുവടികൾ സാഹിത്യം സംഗീതം ശാസ്ത്രപാണ്ഡിത്യം, സകലകലാവല്ലഭത്വം, സർവ്വോപരിപ്രതിഭാശാലിത്വം, ആത്മജ്ഞാനം, യോഗം, ത്യാഗം, സിദ്ധി ലോകാനുഗ്രഹപരത്വം ഗവേഷണം, പ്രഭാഷ ണം, ചരിത്രനിർമ്മാണം അഹിംസാവാദിത്വം മുതലായ എല്ലാ മേഖല കളിലും അന്യൂനമായ ആധിപത്യം കൈവരിച്ച മഹാത്മാവായിരുന്നു എന്നുള്ളതു നിർവിവാദമായിരുന്നു.

വിദ്യാധിരാജൻ, ഭട്ടാരകേശ്വരൻ, പരമഹംസൻ മുതലായ ഏതു ബിരുദങ്ങൾക്കും ചേരുന്നതാണ് അദ്ദേഹത്തിന്റെ മാഹാത്മ്യത്തിന്റെ പാരമ്യം. പ്രപഞ്ചത്തിലെ ഏതു സംഗതിയെക്കുറിച്ചും സ്വാമികൾക്കുള്ള അറിവും വാചാമഗോപുരമായിരുന്നു.

വേദാന്തം, തർക്കം മറ്റു ശാസ്ത്രങ്ങൾ എന്നിവയുടെ സ്വാമി തിരുവടികൾ അവലംബിക്കാറുള്ള വ്യാഖ്യാനത്തിന്റെ രീതി ലളിതവും മധുരവും പാമരൻമാർക്കുപോലും ഹൃദ്യവുമായിരുന്നു.

ചരിത്രം, ഭാഷാശാസ്ത്രം, ഭൂമിശാസ്ത്രം, മാനവസംസ്കാരം മുതലായവയിലും അദ്ദേഹം സമാഹരിച്ചിട്ടുള്ള ഗവേഷണ ഫലം വിമർദ്ദ ഹൃദ്യമായ ആസ്വാദ്യത നൽകുന്നതാണ്.

സ്വാമിതിരുവടികൾ അജയ്യനായ ഒരു ഗുസ്തിക്കാരനും ചൂണ്ടു മർമ്മം, നോക്കുമർമ്മം മുതലായ മർമ്മ ശാസ്ത്രത്തിലെ അത്ഭുതപ്ര ക്രിയകളിൽ നിഷ്ണാതനും വൈദ്യശാസ്ത്രജ്ഞനും ഒറ്റമൂലികളും രഹസ്യപ്രയോഗങ്ങളും കൈകാര്യം ചെയ്യുന്നതിൽ ലബ്ധവർണ്ണനും മലമ്പനി, അപസ്മാരം തുടങ്ങിയ രോഗങ്ങളെ ഉച്ചാടനം ചെയ്യുന്ന

തിൽ സർവ്വഥാ നിപുണനനുമായിരുന്നു. സ്വാമിതിരുവടികളിൽനിന്നു പല വൈദ്യന്മാർക്കും ഗൃഹസ്ഥശിഷ്യൻമാർക്കും പ്രസ്തുത ഒറ്റമൂലിപ്രയോഗങ്ങളും മറ്റും ലഭിച്ചിട്ടുള്ളതായും പറഞ്ഞുകേട്ടിട്ടുണ്ട്.

ചിത്രമെഴുത്ത്, ശില്പകല മുതലായവയിൽ പ്രഗല്ഭനായിരുന്ന സ്വാമികൾ ചെണ്ട, ഉടുക്ക്, മൃദംഗം, തിമില, ഗഞ്ചിറ മുതലായ വാദ്യോപകരണങ്ങളിലും അപാരമായ കഴിവു പ്രകടിപ്പിച്ചിരുന്നു.

രാജ്യസ്നേഹിയും സമുദായപരിഷ്കർത്താവുമായിരുന്നു ഭാരതാന്തരീക്ഷത്തിൽ - കേരളപശ്ചാത്തലത്തിൽ ഉദയം ചെയ്ത മഹാദ്ഭുതജ്യോതിസ്സായ പരമഭട്ടാരക വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ! ആ പാവനനാമത്തിന്റെ സ്മരണ മാത്രം മതി കേരളത്തെ - ഭാരതത്തെ അധർമ്മങ്ങളിൽ നിന്നു മോചിപ്പിച്ചു ധർമ്മ മാർഗ്ഗങ്ങളിലൂടെ അനുഗൃഹീതമാക്കിത്തീർക്കാൻ.

"ഓം നമോ ഭഗവതേ പരമഭട്ടാരക ശ്രീ വിദ്യാധിരാജായ"

ആചാരങ്ങളേയും അർത്ഥങ്ങളേയും ബുദ്ധിയേയും ഒപ്പം സഞ്ചയിച്ചു ലോകോപകാരത്തിനുവേണ്ടി പ്രായോഗികമാക്കി. സാർവ്വലൗകിക ക്ഷേമം വർദ്ധിപ്പിച്ചു സമരസന്തുലിതമായ അവസ്ഥ ഉളവാക്കാൻ പരിശ്രമിച്ച പരമാചാര്യനും ഗുരുക്കൻമാരിൽ വച്ചു ശ്രേഷ്ഠനും സാർവജനീനമായ ആചാര്യഭാവത്തിനു സമർഹനുമായ പരമപൂജനീയ പരമഭട്ടാരക വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ നാമധേയവും ആ അഖണ്ഡ ജ്യോതിസ്സു പ്രാവർത്തികമാക്കിയ ധർമ്മസംഹിതയും ജനഹൃദയങ്ങളിൽ സാർവത്രികമായി എത്തിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതിനു ലോകസമുദായം തന്നെ മുൻകൈയെടുക്കാൻ ജാഗരൂകരായിത്തീരണമെന്നുംകൂടി ഇത്തരുണത്തിൽ അഭ്യർത്ഥിച്ചുകൊണ്ടും അതിനു ജഗന്നിയന്തൃകയായ അമ്മമഹേശ്വരി കടാക്ഷിക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ടും ഈ ചെറുകൃതി ഇവിടെ ഉപസംഹരിച്ചുകൊള്ളട്ടെ.

ഓം നമോ ഭഗവതേ ശിവാദ്വൈതസ്ഥാപകായ ശ്രീ വിദ്യാധിരാജപരമാത്മനേ നമസ്തലോകരക്ഷകായ.

## ഗ്രന്ഥകർത്താവിന്റെ കൃതികൾ

നവഭാരതം - മഹാകാവ്യം

നായകാഭരണം

ശ്രീവിദ്യാധിരാജ വിജയം - മഹാകാവ്യം

ശുഭാനന്ദഗുരുദേവചരിതം -

അമൃതായനം

ധർമ്മസ്ഥലീയം

പ്രക്രിയാസാഗരം

അലങ്കാരദീപിക

സുവിഭാത മഞ്ജരി

അശ്രുപൂജ

മേഘമാർഗ്ഗം - തർജ്ജമ

പ്രജ്ഞാനപീയൂഷം

ഉഷ

ഊർമിള

ശ്രീശങ്കര ഭഗവദ്പാദർ

ഭൂതസ്മൃതികൾ

നൈഷധീയചരിതം - മലയാള വ്യാഖ്യാനം

വിദ്യാധിരാജ ചരിതാമൃതം